(Malayalam)

---

**Pazhaya Seminary Malankara Sabhayude Hridhayam**
**(200 Varsham Pinnidunna Padithaveedu)**
(Church History)

**by K. V. Mammen**
Kottackal, Manganam

| | | |
|---|---|---|
| Publishers | : | Kottackal Publishers, P. B. 10,<br>Manganam<br>Kottayam - 686018<br>Phone: 0481 - 2578936 |
| First Published | : | Aug. 15, 2009 |

| | | |
|---|---|---|
| Cover | : | Equations, Kottayam Mob: 94469 84669 |
| Typesetting & Printing | : | Sophia Print House, Kottayam<br>Ph: 3255054, 99471 20697 |

**Rs. 75/-**

# പഴയ സെമിനാരി മലങ്കരസഭയുടെ പവിത്ര ഹൃദയം

(200 വർഷം പിന്നിടുന്ന പഠിത്തവീട്)

കെ. വി. മാമ്മൻ കോട്ടയ്ക്കൽ

പ്രസാധകർ:

**കോട്ടയ്ക്കൽ പബ്ളിഷേഴ്സ്**

പി. ബി. 10, മാങ്ങാനം, കോട്ടയം 686 018 കേരളം

ഫോൺ: 0481 – 2578936



## കെ. വി. മാമ്മൻ

ജനനം 1930 ൽ പത്തനംതിട്ടയിൽ. പിതാവ് എം. വർഗീസ് കോട്ടയ്ക്കൽ, തുമ്പമൺ. മാതാവ് മറിയാമ്മ. ബിരുദ ബിരുദാനന്തര പഠനത്തിനു പുറമേ നാഗ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്ന് 1960-ൽ ജേർണലിസം ഡിപ്ലോമാ കരസ്ഥമാക്കി. മലയാള മനോരമയിൽ 40-ഉം ചർച്ച് വീക്കിലിയിൽ 50-ഉം വർഷം പത്രാധിപ സമിതി അംഗമായിരുന്നു. 'മലങ്കര സഭ' മാസികയുടെ മുൻ പത്രാധിപ സമിതി അംഗം. 45 വർഷം പുതുപ്പള്ളി നിലയ്ക്കൽ പള്ളി സണ്ടേസ്കൂൾ അദ്ധ്യാപകനായിരുന്നു. മലങ്കരസഭയിലെ കാതോലിക്കാമാർ, ഇരുപതാം നൂറ്റാണ്ടിലെ മലങ്കരസഭ, റീത്തു പ്രസ്ഥാനം, സഭാകവി സി. പി. ചാണ്ടി, പരിശുദ്ധ ഔഗേൻ ബാവാ, പാമ്പാടി തിരുമേനി, വട്ടശ്ശേരിൽ തിരുമേനി, ബിഷപ്പ് വാൽഷ്, 2000 വർഷം പിന്നിട്ട മലങ്കരസഭ, ഇലഞ്ഞിക്കൽ ജോൺ വക്കീൽ, പുത്തൻകാവ് കൊച്ചുതിരുമേനി, യാച്ചാരം, ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്ക്കാരവും, മലങ്കര വർഗീസും ആനപ്പാപ്പിയും മുതലായി സഭാചരിത്ര-ജീവചരിത്രപ്രധാനങ്ങളായ മുപ്പതിൽപരം ഗ്രന്ഥങ്ങളുടെ കർത്താവ്.

ഭാര്യ ലീലാമ്മ മാമ്മൻ മാങ്ങാനം മന്ദിരം ആശുപത്രിയിലെ ലേയാമ്മ മെമ്മോറിയൽ നഴ്സിംഗ് സ്കൂൾ മുൻ പ്രിൻസിപ്പൽ. മക്കൾ വറുഗീസ് മാമ്മൻ (ആനന്ദ് ട്രാൻസ്പോർട്ട്), അഡ്വ. മോഹൻ മാമ്മൻ, ഡോ. അനിത മേരി തോമസ് (അണുശക്തി വകുപ്പ്)

വിലാസം: കോട്ടയ്ക്കൽ, മാങ്ങാനം, കോട്ടയം – 18 ഫോൺ: (0481) 2578936

ആശംസ

# പഴയസെമിനാരിയുടെ ചരിത്രം: പ്രാധാന്യം അർഹിക്കുന്ന ഗ്രന്ഥം

ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്

നമ്മുടെ ഓർത്തഡോക്സ് വൈദികസെമിനാരിയുടെ കഴിഞ്ഞ ഇരുനൂറു വർഷത്തെ ചരിത്രം സൂഷ്മ പഠനത്തോടെ രചിച്ചതിൽ ആദ്യമായി ഗ്രന്ഥകർത്താവിനെ അനുമോദിക്കുന്നു. ഇത് ഏറ്റവും ആവശ്യമായതും പ്രാധാന്യമർഹിക്കുന്നതുമായ നല്ല ഗ്രന്ഥമാണ്. 50 വർഷത്തിലധികം സെമിനാരിയിൽ പഠിപ്പിക്കാൻ കഴിഞ്ഞ ഒരു വ്യക്തി എന്ന നിലയിൽ (ബഹുമാനപ്പെട്ട ജോഷ്വാ അച്ചനും 50 വർഷത്തിലധികം ഇവിടെ പഠിപ്പിച്ചു) ഈ ഉദ്യമത്തിൽ ഞാൻ ഏറ്റവും അധികം സന്തോഷിക്കുന്നു. സഭാചരിത്രത്തിലെ പല അവിസ്മരണീയ സംഭവങ്ങളും നടന്നിട്ടുള്ളത് പഴയസെമിനാരിയിലാണ്. ചരിത്രം പൂശിയ പല നാഴികക്കല്ലുകളും പഴയ സെമിനാരിയിൽ ഉണ്ട്.

സെറാമ്പൂർ കോളജ് ഉണ്ടാകുന്നതിന് (1818) മൂന്നു വർഷം മുമ്പ് (1815-ൽ) സ്ഥാപിതമായതാണ് പഴയസെമിനാരി. ഇന്ത്യയിലെ തന്നെ സെമിനാരികളിൽ (കത്തോലിക്കരുടേതല്ലാത്ത) ഏറ്റവും പഴക്കമുള്ളതും മറ്റുള്ള സെമിനാരികളിലേക്കാൾ ഉന്നത നിലവാരമുള്ള അദ്ധ്യാപകരും വിദ്യാഭ്യാസയോഗ്യതയുള്ളവരും നമ്മുടെ സെമിനാരിയിലാണെന്നു പറയുവാൻ എനിക്കു സന്തോഷമുണ്ട്. ഇന്ന് അന്തർദേശീയ തലത്തിൽ തന്നെ അറിയപ്പെടുന്ന സെമിനാരിയായി ഉയർന്നിരിക്കുന്നു. വീണ്ടും സെമിനാരിയെ ദൈവം നയിക്കട്ടെ. വളർത്തട്ടെ.

ഗ്രന്ഥകർത്താവായ കെ. വി. മാമ്മനാണ് എന്റെ ആദ്യത്തെ പുസ്തകമായ "മൂന്ന് വിശ്വാസസത്യങ്ങൾ" എന്ന ഗ്രന്ഥം എഴുതുവാൻ സഹായിച്ചതും; പ്രസിദ്ധീകരിച്ചതും. അതിന്റെ 6 എഡിഷനുകൾ ഇറങ്ങിക്കഴിഞ്ഞു. തുടർന്ന് അദ്ദേഹം സഭാസംബന്ധമായ പല ഗ്രന്ഥങ്ങളും എഴുതുകയും ഒട്ടേറെ ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുകയും ചെയ്തിട്ടുണ്ട്. സഭ

യോടു കറതീർന്ന കൂറും വിശ്വസ്തതയും ഉള്ള വ്യക്തിയാണ് മാമ്മച്ചൻ. ചിലപ്പോഴൊക്കെ മാമ്മച്ചന്റെ ചില ഗ്രന്ഥങ്ങളിലെ വിമർശനങ്ങൾ അല്പം അതിരു കടന്നുപോയിട്ടില്ലേ എന്ന് സംശയിക്കുന്നവരുണ്ട്. മലയാള മനോരമയിൽ നിന്നു റിട്ടയർ ആയശേഷം ദൈവം നൽകിയ ആയുസ് ഭാവി തലമുറയ്ക്ക് വെളിച്ചമേകുന്ന വിലപ്പെട്ട ഗ്രന്ഥങ്ങളുടെ രചനയ്ക്കായി മാറ്റിവച്ച് പ്രയോജനപ്പെടുത്തുന്ന മാതൃക എല്ലാവർക്കും ഒരു പ്രേരണയാകേണ്ടതാണ്. ഈ ഗ്രന്ഥത്തിന് പ്രചുരപ്രചാരം നേരുന്നു. കൂടുതൽ ദൈവകൃപ ഉണ്ടാകാൻ പ്രാർത്ഥിക്കുന്നു.

മാവേലിക്കര
15-07-2009



## അവതാരിക

# ഹൃദയത്തെ തൊട്ടറിഞ്ഞ്

മലങ്കരസഭയുടെ മുഴുവൻ ലാളന ഏറ്റുവാങ്ങുന്ന പഴയസെമിനാരിയുടെ ചരിത്രവും വർത്തമാനവും ഊഷ്മളമായ സ്നേഹവായ്പോടെ നമുക്കു മുൻപിൽ വരച്ചുകാട്ടുകയാണ്, പ്രശസ്ത പത്രപ്രവർത്തകനും എഴുത്തുകാരനും സഭാചരിത്രകാരനുമായ കെ. വി. മാമ്മൻ കോട്ടയ്ക്കൽ. ആധുനിക മലങ്കരസഭാ ചരിത്രത്തിന് നടുനായകത്വം വഹിച്ച പ്രഗല്ഭരായ നേതാക്കളുടെ ആവേശകരമായ ജീവിതകഥകളും, സഭയുടെ പൈതൃകവും സംസ്ക്കാരവും വെളിപ്പെടുത്തുന്ന ചരിത്രത്തിന്റെ ഉജ്ജ്വലങ്ങളായ ഏടുകളും വായനക്കാർക്ക് രസകരമായി വായിച്ചുപോകാവുന്ന രീതിയിൽ നിരവധി ഗ്രന്ഥങ്ങളിലൂടെ ആവിഷ്ക്കരിച്ച കൃതഹസ്തനാണ് ഗ്രന്ഥകർത്താവ്.

വി. പൗലോസ് അപ്പോസ്തലൻ പറയുന്നതുപോലെ (1 തെസ്സ. 1:3) ഈ ശ്രമങ്ങളെല്ലാം ഗ്രന്ഥകർത്താവിന്റെ "സ്നേഹപ്രയത്നം" (Labour of love) ആണ്. അല്ലാതെ എന്തെങ്കിലും സാമ്പത്തികലാഭമോ പ്രശസ്തിയോ അംഗീകാരമോ ലാക്കാക്കിയുള്ളതല്ലെന്ന് കെ. വി. മാമ്മനെ അടുത്തറിയാവുന്നവർക്ക് മനസ്സിലാകും. ഏതാണ്ടൊരു "യുദ്ധകാലാടിസ്ഥാന"ത്തിലാണ് അദ്ദേഹം സഭാസംബന്ധമായ രചനകൾ നടത്തുന്നത് എന്ന് തോന്നുന്നു. ഏതെങ്കിലും ബാഹ്യസമ്മർദ്ദങ്ങൾക്ക് വിധേയമായോ ആരുടെയെങ്കിലും ആജ്ഞാനുവർത്തിയായോ അല്ല അദ്ദേഹം എഴുതുന്നത്. പ്രത്യുത, എതോ ഒരുൾവിളിയാൽ പ്രേരിതനായി, ഏറ്റവും വേഗത്തിൽ, ഏതോ അടിയന്തരദൗത്യം നിർവഹിക്കാൻ നിയുക്തനായതുപോലെയാണ് രചന നടത്തുന്നത്. ഇതിനു പുറകിലുള്ള പ്രേരണാശക്തി തന്റെ സഭയോടും സമൂഹത്തോടുമുള്ള നിർവ്യാജമായ പ്രതിബദ്ധതയും ചരിത്രത്തിന്റെ ഗതിവിഗതികളെക്കുറിച്ചുള്ള തീക്ഷ്ണമായ ബോധവുമാണ് എന്നു പറയാം.

1821-ൽ മലങ്കരസഭയിലെ പള്ളികൾ സന്ദർശിച്ച മേജർ മക്വർത്ത് എന്ന ബ്രിട്ടീഷ് ഓഫീസർ തന്റെ ഡയറിയിൽ പഴയസെമിനാരിയെക്കുറിച്ച് ഇങ്ങനെയെഴുതി: 1821 മാർച്ച് 2: "സുറിയാനി സമൂഹം മുഴുവൻ

കോളജിനെ അവരുടെ കണ്ണായി കാണുന്നു. കോളജിന് അനുയോജ്യനായ ഒരു പ്രിൻസിപ്പലിനെ വേണം" (The Missionary Register 1816-1864).

പാശ്ചാത്യനായ ഈ സന്ദർശകന്റെ നിരീക്ഷണം അക്ഷരംപ്രതി ശരിയാണ്. വിശ്വസ്തനും പ്രബുദ്ധനുമായ മലങ്കരസഭാംഗം എന്ന നിലയിൽ കെ. വി. മാമ്മൻ സെമിനാരിയെക്കുറിച്ച് ഇങ്ങനെയൊരു പുസ്തകമെഴുതാനുള്ള കാരണം മറ്റൊന്നുമല്ല.

സെമിനാരിയുടെ ആദ്യ വർഷങ്ങൾക്ക് രണ്ടു വിഭിന്ന ചരിത്രങ്ങളുണ്ട്. ഒന്ന് ഇംഗ്ലീഷുകാരുടെ കാഴ്ചപ്പാടിലുള്ള ചരിത്രം. മറ്റേത് മലങ്കരസഭയുടെ കാഴ്ചപ്പാടിൽ നിന്ന്. സെമിനാരി സ്ഥാപനത്തിന് കേണൽ മൺറോയുടെയും ആദ്യകാല സി. എം. എസ്. മിഷണറിമാരുടെയും സഹായം ലഭിച്ചതുകൊണ്ട്, ഇതു മുഴുവൻ അവരുടെ സൃഷ്ടിയാണെന്ന മട്ടിലാണ് നമ്മുടെ ചില നാട്ടു ചരിത്രകാരന്മാർ പോലും എഴുതുന്നത്. ഇത് കൊളോണിയൽ ചരിത്രാഖ്യാനത്തിന്റെ പൊതു പ്രശ്നമാണ്. പാശ്ചാത്യ കൊളോണിയൽ ആധിപത്യത്തിലായിരുന്ന നാടുകളിൽ പുതിയതും അഭികാമ്യവുമായ എന്തു കാര്യം സംഭവിച്ചാലും അതിന്റെയെല്ലാം ക്രെഡിറ്റ് പോകുന്നത് കൊളോണിയൽ യജമാനന്മാർക്കാണല്ലോ. നാട്ടുകാരുടെ തദ്ദേശീയ ചരിത്രം അവിടെ തമസ്ക്കരിക്കപ്പെടുന്നു. നമ്മുടെ രാജ്യം സ്വതന്ത്രമാകുന്നതിന് ഏതാണ്ട് 150 വർഷങ്ങൾക്കു മുൻപുണ്ടായ സെമിനാരിയുടെ ചരിത്രവും ചിലർ അങ്ങനെ വികലമാക്കുന്നതിൽ അൽഭുതമില്ല. പോർച്ചുഗീസുകാരുടെയും ബ്രിട്ടീഷുകാരുടെയും അധീശ വ്യവസ്ഥയ്ക്ക് ചൂട്ടു കാണിച്ചു കൊടുത്ത നമ്മുടെ കുറെ നസ്രാണി സഹോദരങ്ങൾ ഇപ്പോഴും റോമൻ – ആംഗ്ലിക്കൻ ചട്ടക്കൂടിന്റെ വിനീത വിധേയരായി ചരിത്രാഖ്യാനം തുടരുന്നു എന്നത് ദുഃഖകരമാണ്.

മറ്റെ ചരിത്രം, മലങ്കരസഭയുടെ തദ്ദേശീയ ചരിത്രമാണ്. മലങ്കരസഭയിൽ "തെക്കും വടക്കും ഓരോ പഠിത്തവീട്" ഉണ്ടാകണമെന്ന് കണ്ടനാട് സുന്നഹദോസിന്റെ തീരുമാനം, തന്റെ ഉള്ളിൽ എരിഞ്ഞിരുന്ന അഗ്നിയെ ജ്വലിപ്പിച്ചതു മൂലമാണ് പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ എന്ന ദർശകനായ സന്യാസി വൈദികൻ കോട്ടയത്ത് വന്ന് ഒരു പഠിത്തവീട് കെട്ടിയത്. ഈ തീരുമാനത്തെ നടപ്പാക്കാൻ ആരൊക്കെ സഹായിച്ചാലും എന്തെല്ലാം സ്വാധീനങ്ങൾ അതിനു പുറകിൽ ഉണ്ടായിരുന്നാലും അദ്ദേഹത്തിന്റെ മൗലിക ദർശനം, ഭാരതത്തിലെ മലങ്കരസഭയുടേതായിരുന്നു. അതുകൊണ്ട് ആ സെമിനാരിയുടെ ചരിത്രം തദ്ദേശീയവും സ്വതന്ത്രവും സർഗ്ഗാത്മകവുമായ ഒരു ഭാരത സഭാ ദർശനത്തിന്റെ സാക്ഷ്യപത്രമാണ്. ആ ചരിത്രത്തെ വികലമാക്കാൻ ആർക്കും അവകാശമില്ല.

കെ. വി. മാമ്മൻ മലങ്കരസഭയുടെ ഈ പവിത്ര ഹൃദയത്തെ തൊട്ടറി

ഞ്ഞതുകൊണ്ടാണ് ഇങ്ങനെയൊരു ഗ്രന്ഥരചനയ്ക്ക് മുതിർന്നതെന്ന് ഞാൻ വിചാരിക്കുന്നു.

ഈ പുസ്തകം സങ്കീർണ്ണമായ അടിക്കുറിപ്പുകളും അനുബന്ധ ശൃംഖലകളുമുള്ള ഒരു അക്കാദമിക്ക് ഗ്രന്ഥമായല്ല അദ്ദേഹം വിഭാവനം ചെയ്തത്. പെട്ടെന്ന് ആർക്കും വായിച്ചു മനസ്സിലാക്കാവുന്നവിധം ജർണലിസ്റ്റിക് രീതിയിൽ രചിച്ചതാണ്. ആദ്യം പറഞ്ഞമാതിരി ഒരു അക്കാദമിക ചരിത്രഗ്രന്ഥം പലപ്പോഴും സാധാരണ സഭാംഗങ്ങൾക്ക് അഗമ്യമായിരിക്കും. അവർ അതിനെ പ്രായേണ അവഗണിക്കുകയും ചെയ്യും. എന്നാൽ ജനങ്ങൾക്ക് അത്യാവശ്യമായ അറിവും പ്രചോദനവും നൽകുന്ന ഒരു കൈപ്പുസ്തകത്തെ അവർ സഹർഷം സ്വാഗതം ചെയ്യും. ആ രീതിയിൽ, പഴയസെമിനാരിയുടെ ഒരു ജനകീയ ചരിത്രമാണ് ഗ്രന്ഥകാരൻ ഉദ്ദേശിച്ചിരിക്കുന്നത്. അതുകൊണ്ട് വിശദമായ ഗവേഷണവും ദീർഘമായ പഠനങ്ങളും നടത്തി തയ്യാറാക്കുന്ന ഒരു കൃതിക്ക് സാംഗത്യമില്ല എന്നല്ല അദ്ദേഹം പറയുന്നത്. അങ്ങനെയുള്ള വൻ രചനകൾക്ക് പ്രേരകമായിത്തീരണം ഈ ചെറു പുസ്തകം എന്നാണദ്ദേഹത്തിന്റെ ഇംഗിതം.

'പഴയസെമിനാരിയും' 'ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി'യും രണ്ടും രണ്ടാണ് എന്നൊരു പൊതുധാരണയുണ്ട്. രണ്ടു നൂറ്റാണ്ടു പഴക്കമുള്ള പഴയസെമിനാരിയുടെ താരതമ്യേന ആധുനിക പേരാണ് 'ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി' എന്നത്. വാസ്തവത്തിൽ പഴയസെമിനാരി തന്നെയാണ് സഭയുടെ വൈദികസെമിനാരി. അതിന്റെ വികാസപരിണാമത്തിൽ ലഭിച്ച മറുപേരാണ് മറ്റത്. തുടക്കത്തിൽ കോട്ടയം കോളജ്, സിറിയൻ കോളജ്, പഠിത്തവീട്, സിറിയൻ സെമിനാരി എന്നൊക്കെ പല പേരുകളിൽ ഇത് വ്യവഹരിക്കപ്പെട്ടിരുന്നു. സഭയുടെ കണക്കു പുസ്തകങ്ങളിലും വ്യവഹാര രേഖകളിലും നാലുകെട്ടും ചാപ്പലും ചുറ്റുമുള്ള സ്ഥലങ്ങളും 'പഴയസെമിനാരി'യും വൈദിക-വേദശാസ്ത്ര വിദ്യാഭ്യാസം നടത്താനുള്ള സംവിധാനത്തെ 'ഓർത്തഡോക്സ് സെമിനാരി'യായും വേർതിരിച്ചെടുക്കുന്നതുകൊണ്ടാണ് ചിലർക്കു ചിന്താക്കുഴപ്പം ഉണ്ടാകുന്നത്. വളരെ യാഥാസ്ഥിതികമായ കണക്കെഴുത്തും വ്യവഹാരവും അവയുടെ പ്രത്യേക ശൈലി ഉപയോഗിച്ച് സെമിനാരിയുടെ പിൽക്കാല പുരോഗതിയെ കണക്കിലെടുക്കാതെ, അതിന്റെ ചരിത്രത്തുടർച്ചയെ വെട്ടി മുറിച്ചു. എന്നാൽ ഒരു നല്ല കാര്യം ഈ വെട്ടിമുറിക്കലിൽ സംഭവിച്ചു. ഓർത്തഡോക്സ് വൈദികസെമിനാരിയെ, അതതു കാലങ്ങളിലുണ്ടാകാവുന്ന വ്യവഹാരങ്ങളിൽ നിന്നും കൂട്ടുട്രസ്റ്റിമാരുടെ ഭരണത്തിൽ നിന്നും അതിൽ സംഭവിക്കാവുന്ന പടലപ്പിണക്കങ്ങളിൽ നിന്നും മോചിപ്പിച്ച് പ. കാതോലിക്കാബാവായുടെയും സുന്ന

ഹദോസിന്റെയും നേരിട്ടുള്ള ചുമതലയിലാക്കി. അതുകൊണ്ട് വളരെ ക്രിയാത്മകമായും ഉത്തരവാദിത്തപൂർണ്ണമായ സ്വാതന്ത്ര്യത്തോടെയും പ്രവർത്തിക്കുവാൻ സെമിനാരി ഫാക്കൽറ്റിക്കു കഴിയുന്നു.

നമ്മുടെ ഭാരതീയമായ ഗുരുകുല സമ്പ്രദായവും, ഓക്സ്ഫഡ്, കേംബ്രിഡ്ജ് തുടങ്ങിയ ഇംഗ്ലീഷ് യൂണിവേഴ്സിറ്റികളിലെ റെസിഡൻഷ്യൽ കോളജ് സമ്പ്രദായവും സമന്വയിപ്പിച്ചുകൊണ്ടാണ് പഴയസെമിനാരിയിലെ വിദ്യാഭ്യാസം ആദ്യം മുതലേ സംവിധാനം ചെയ്തിരുന്നത് എന്ന് നമുക്ക് മനസ്സിലാക്കാം. നമ്മുടെ മല്പാൻ ഭവനങ്ങൾ സഭയുടെ ഗുരുകുലങ്ങളായിരുന്നു. കോളജ് എന്നാൽ വിദ്യാർത്ഥികൾ ഒരുമിച്ച് താമസിച്ച് “ഒരുമിച്ചു വായിക്കുന്ന” (Collegium) സംവിധാനം എന്നർത്ഥം. ഭാരതീയമായ ഗുരുകുലവും പാശ്ചാത്യമായ കോളജും സെമിനാരിയിൽ ഒന്നായിത്തീർന്നു.

ഇതര മതങ്ങളോടും സഭകളോടും നല്ല ബന്ധം പുലർത്തുകയും അവയിലെ നല്ല പാരമ്പര്യങ്ങളോട് ആദരം കാണിക്കയും ചെയ്യുന്ന ഒരു പൈതൃകമാണ് സെമിനാരി ഇപ്പോഴും നിലനിർത്തുന്നത്. 1943-ൽ, മലങ്കരസഭയിൽ കക്ഷികളുടെ വേർതിരിവ് നിലനിന്നിരുന്ന കാലത്ത് സെമിനാരി പ്രിൻസിപ്പലായിരുന്ന പ്രശസ്തനായ ചെറിയമഠത്തിൽ സി. ജെ. സ്കറിയാ മല്പാൻ തയ്യാറാക്കിയ ഒരു വാർഷിക റിപ്പോർട്ട് ഈ പുസ്തകത്തിൽ ചേർത്തിട്ടുണ്ട്. മല്പാനച്ചൻ എഴുതുന്നു:

“Though the seminary is directly under the catholicate, it is our intention to cater to the needs of the Patriarch’s Party as much as possible, provided, they are prepared to take up our offer. We are glad to say that this year we have a deacon from the Knanaya diocese.”

കക്ഷിവഴക്കിന്റെ കാലുഷ്യത്തിനപ്പുറം മലങ്കരസഭയെ എപ്പോഴും ഒന്നായിക്കാണുന്ന ഈ കുലീന പാരമ്പര്യം നിലനിർത്താനാണ് ഇപ്പോഴത്തെ ചുമതലക്കാരും ശ്രമിക്കുന്നത്. മലങ്കരസഭയ്ക്കു മാത്രമല്ല, ആഗോളതലത്തിൽ ക്രിസ്തീയ സഭകൾക്കു മുഴുവൻ നേതൃത്വം കൊടുക്കുവാൻ കഴിവുള്ള വ്യക്തിത്വങ്ങളെ കരുപ്പിടിപ്പിക്കാനുള്ള വിളിയും സാദ്ധ്യതകളും നമ്മുടെ ഈ സെമിനാരിക്കുണ്ട്. മലങ്കരസഭ ഒരുറച്ച തീരുമാനമെടുത്ത് മുൻപോട്ടു പോയാൽ പഴയസെമിനാരി അനതിവിദൂര ഭാവിയിൽ ഒരു സ്വതന്ത്ര യൂണിവേഴ്സിറ്റിയായിത്തീരാനുള്ള സാദ്ധ്യതയും നിലനിൽക്കുന്നു. ലോകം ആദരിക്കുന്ന പണ്ഡിതരും പ്രബുദ്ധരുമായ ഒരു സംഘം അദ്ധ്യാപകരും, ജ്ഞാനാർത്ഥികളും സമർപ്പണബോധമുള്ളവരുമായ ഒരുപറ്റം വിദ്യാർത്ഥികളും ഒരു സമൂഹമായിച്ചേർന്ന് ക്രിസ്തുവാകുന്ന വിശ്വഗുരുവിന്റെ ശിഷ്യത്വം നേടി, പരിശുദ്ധാത്മാവിന്റെ ദിവ്യമന്ത്രണങ്ങൾക്ക് ചെവികൊടുത്ത്, ദൈവരാജ്യത്തിന്റെ നീതിയും സമാ

ധാനവും നിരന്തരം അന്വേഷിച്ചാൽ സംഭവിക്കാവുന്ന അത്ഭുതങ്ങൾക്ക് അതിരില്ല.

സെമിനാരിയെയും സഭയെയും അതിരറ്റ് സ്നേഹിക്കുന്ന കെ. വി. മാമ്മൻ കോട്ടയ്ക്കലിന്റെ ഈ ശ്രേഷ്ഠമായ ഉദ്യമത്തിന്, ഈ പഠിത്ത വീടിന്റെ പൂർവ്വസൂരികളെ വിനയപൂർവ്വം നമിച്ചുകൊണ്ട്, എല്ലാ ഭാവുക ങ്ങളും നേരുന്നു.

**ഫാ. ഡോ. കെ. എം. ജോർജ്**
പ്രിൻസിപ്പൽ

പഴയസെമിനാരി,
കൂടാരപ്പെരുന്നാൾ
ഓഗസ്റ്റ് 6, 2009



# ആമുഖം

**ഇ**ൻഡ്യൻ ഓർത്തഡോക്സ് സഭയുടെ ആധുനിക ചരിത്രത്തിന്റെ ആദ്യാദ്ധ്യായം കുറിക്കുന്ന പുരാതനപ്രസിദ്ധമായ പഴയസെമിനാരിയെപ്പറ്റി കേൾക്കാത്ത സഭാംഗങ്ങൾ വളരെ വിരളമാണെങ്കിലും അതു സന്ദർശിക്കുകയോ അതിന്റെ ഇതിഹാസ സമാനമായ ചരിത്രം മനസ്സിലാക്കുകയോ ചെയ്തിട്ടുള്ളവർ തീരെ കുറവാണെന്ന വസ്തുതയാണ് 200 വർഷം പിന്നിടുന്ന ഈ പഠിത്തവീടിന്റെ ചരിത്രത്തിലേക്ക് ഒന്നു തിരിഞ്ഞുനോക്കാൻ പ്രധാനമായും പ്രേരിപ്പിച്ചത്. കോട്ടയത്തിനു ചുറ്റുപാടുമുള്ള ഇടവകകളിൽപെട്ട ഒട്ടധികം അംഗങ്ങൾ പഴയസെമിനാരി കാണാത്തവരാണെന്ന സത്യം ഒരേസമയം വിസ്മയകരവും നിരാശാജനകവുമാണ്. പണ്ടുമുതലേ സഞ്ചാര പര്യടനങ്ങൾക്കു പ്രസിദ്ധരല്ലാത്ത ഒരു ജനവിഭാഗമായിരുന്നു മലങ്കര സഭാംഗങ്ങൾ എന്നു പറയുന്നത് ഒരു വിമർശനമല്ല; സത്യ പ്രസ്താവന മാത്രമാണ്. മലങ്കരസഭയുടെ നവോത്ഥാനത്തിന്റെയും നവോന്മേഷത്തിന്റെയും പ്രതീകമോ പ്രതിച്ഛന്ദമോ ആയി പ്രശോഭിക്കുന്ന ഈ ആത്മവിദ്യാലയത്തിന്റെ ആരംഭവും സഞ്ചാര പഥത്തിലെ നിഴൽവെളിച്ചങ്ങളും അത് പ്രബുദ്ധമായ മലങ്കരസഭയ്ക്ക് നൽകിയ വിലപ്പെട്ട സംഭാവനകളും വിശദമായി പ്രതിപാദിക്കണമെങ്കിൽ അനേകശതം പേജുകൾ വേണ്ടിവരും. സഭയിലെ പലരും വായനയ്ക്കു ദീർഘകാല അവധി നൽകി വരുന്നതിനാൽ അക്കാര്യം ചരിത്ര പഠന ഗവേഷണങ്ങളിൽ കൂടുതൽ താല്പര്യമുള്ളവർക്ക് വിട്ടുകൊടുക്കുന്നതാണ് ഉചിതമെന്ന ചിന്തയോടെയാണ് ഈ ചെറുഗ്രന്ഥോപഹാരം സഭയ്ക്ക് സമർപ്പിക്കുന്നത്.

മലങ്കരസഭയുടെ നവയുഗത്തിലേക്കുള്ള – അല്ല, പുരോഗതിയുടെ പാലും തേനും ഒഴുകുന്ന ആദ്ധ്യാത്മിക ജീവിത കനാനിലേക്കുള്ള – ദീർഘദൂര മരുഭൂപ്രയാണത്തിൽ, പകൽ മേഘസ്തംഭമായും, രാത്രി അഗ്നിസ്തംഭമായും തണൽ വിരിക്കുകയും പ്രകാശം ചൊരിയുകയും ചെയ്ത പഴയസെമിനാരിയുടെ രണ്ടു ശതാബ്ദകാലത്തെ തിളങ്ങുന്ന നാളാഗമം സഭയുടെ ചന്ദ്രഗ്രഹണ സമാനമായ ചരിത്രത്തിന്റെ ഒരു പ്രതിച്ഛന്ദമാണെന്നു ന്യായമായി വിശേഷിപ്പിക്കാൻ ആ മഹാസ്ഥാപനം പിന്നിട്ട വഴികളിലേക്ക് ഒന്നു എത്തിനോക്കുന്ന ഗവേഷണതലത്തിൽ എത്താത്ത

ചരിത്ര വിദ്യാർത്ഥികൾക്കു പോലും സാധിക്കും. ആഗോളാടിസ്ഥാനത്തിൽ പരിഗണിക്കുമ്പോൾ പുരാതനത്വം, പാരമ്പര്യം, പുരോഗതി എന്നിവ മൂലം ഒന്നാംനിരയിൽ നിലകൊള്ളുന്നതും ശില്പസൗന്ദര്യം കരകവിഞ്ഞൊഴുകുന്നതുമായ പഠിത്തവീട് കാണാത്തവർക്കും അതിന്റെ ചരിത്രം വേണ്ടവിധം അറിയാത്തവർക്കും മാർത്തോമ്മായുടെ മലങ്കര സഭയിൽ ഇന്നും ഭൂരിപക്ഷം ഉള്ളതിനാലാണ് ഈ ദൈവശാസ്ത്ര വിജ്ഞാന വിതരണകേന്ദ്രത്തിന്റെ ഗതകാല നാളുകളിലേക്ക് ഒന്നൂളിയിടാനും, ഈ കളരി നാളെ എങ്ങനെ ആയിരിക്കണമെന്ന് ചിന്തിക്കാനുമാണ് ഇവിടെ ശ്രമിക്കുന്നത്.

മാലിന്യരഹിത മാലിനീതീരത്തെ ഋഷിനികേതമായ കണ്വാശ്രമ സമാനം (ശകുന്തളയും പ്രിയംവദയും അനസൂയയും ഇല്ലാത്ത) യോർദ്ദാൻ നദീ മാതൃകമെന്നു തോന്നുമാറ് – മീനച്ചിലാറിന്റെ തീരത്തു രൂപംകൊണ്ട ഈ പഠിത്തവീട് പഴക്കം കൊണ്ടും ഒട്ടധികം പുത്തൻ സെമിനാരികൾ പിന്നാലെ വന്നതുകൊണ്ടും 'പഴയസെമിനാരി' എന്ന പ്രശസ്തവും അർത്ഥനിർഭരവുമായ പേര് അന്യൂനം നിലനിർത്തി വരുന്നു എങ്കിലും ഇന്ന് അത്യാധുനിക സുന്ദര സൗധസമുച്ചയങ്ങളാൽ പ്രശോഭിതമായ ഒരതിധന്യ സ്ഥാപനമാണെന്ന വസ്തുത ആർക്കും അംഗീകരിക്കാതിരിക്കാനാവില്ല. കാർമേഘവും കാലദോഷങ്ങളും മാറി കാലാനുസൃതം വളർന്നു പന്തലിച്ച ഈ അദ്ധ്യാത്മ വിദ്യാലയമാണ് മലങ്കരസഭ പത്തൊൻപതും ഇരുപതും നൂറ്റാണ്ടുകളിൽ ആർജ്ജിച്ച ആത്മജ്ഞാനത്തിന്റെയും ആത്മ ദർശനത്തിന്റെയും ദിശാബോധത്തിന്റെയും മുഖ്യ സ്രോതസ്സ് എന്നു പറയുന്നതാവും ഏറെ ശരി.

ഇന്ദ്രപ്രസ്ഥം പണ്ട് ഒരു കുരുക്ഷേത്രമായിരുന്നുവല്ലോ. ഇന്നത് നമ്മുടെ രാഷ്ട്രത്തിന്റെ ഭരണസിരാകേന്ദ്രവും ഐശ്വര്യത്തിന്റെയും വളർച്ചയുടെയും സ്വാതന്ത്ര്യത്തിന്റെയും പ്രതീകവുമായി മാറിയിരിക്കുന്നു. ഇതുപോലെ ഒരു കാലത്ത് ആരൊക്കെയോ പഴയസെമിനാരിയിൽ കലഹത്തിന്റെ വിളയാത്ത വിത്തു വിതയ്ക്കുകയും കളകൾ കൊയ്തെടുക്കുകയും ചെയ്തപ്പോൾ മലങ്കരസഭയാകുന്ന ശാദ്വലപ്രദേശം കുറച്ചു നാൾ ഒരു സമരഭൂമിയായി മാറി. ഇന്ന് രംഗം എല്ലാം മാറി. യുദ്ധകാഹളം നിലച്ചു.

ഈ അനുപമ ആരാധനാകേന്ദ്രം ദീർഘകാലം സമുന്നതരായിരുന്ന മലങ്കരസഭാ സാരഥികളുടെ പവിത്ര സാന്നിധ്യംകൊണ്ടും ഭരണശേഷി കൊണ്ടും ധന്യമായിരുന്നു. സർവ്വോപരി സഭയുടെ അഭിമാന സ്തംഭവും ധ്യാനകേന്ദ്രവുമായ സെമിനാരി സഹൃദയ സമ്പന്നരായ സഭാംഗങ്ങൾക്ക് സന്തോഷവും സംപ്തൃപ്തിയുടെ മധുരവും നുകരാനാവശ്യമായ കനകാവസരവും ഇന്നും പ്രദാനം ചെയ്യുന്നുണ്ട്.

ജരാനരകൾ ബാധിച്ചെങ്കിലും നല്ല മുഖശ്രീയുള്ള ഈ സെമിനാരി മുത്തശ്ശിയുടെ കുലീനതയിലേക്കു കണ്ണോടിക്കുന്ന ഇന്നത്തെ സമ്പന്നരായ കൊച്ചുമക്കൾക്ക് തങ്ങളെപ്പറ്റിയുള്ള ആ വല്യമ്മച്ചിയുടെ കരുതലും അഭിമാനവും അവരുടെ മുഖത്തു കളിയാടുന്ന ഈശ്വരചിന്തയുടെ പ്രഭാവലയത്തിൽ വിലയം ചെയ്തിരിക്കുന്നതായി കാണാം. നല്ല രീതിയിൽ പുരോഗമിക്കുന്ന വൈദികസെമിനാരിക്കെതിരെ ഒളിയമ്പുകൾ വിടുന്ന ചുരുക്കം ചില വിടന്മാരും സഭയിൽ ഇല്ലാതില്ല. മികച്ച സ്റ്റാഫംഗങ്ങളും ശിക്ഷണത്തിൽ വളരുന്ന വിദ്യാർത്ഥികളും മലങ്കരസഭയുടെ അഭിമാനം പരിപോഷിപ്പിച്ചു വരുന്നു. ത്യാഗമനോഭാവത്തോടെ തുച്ഛമായ വേതനം പറ്റി പ്രവർത്തിക്കുന്ന അദ്ധ്യാപകർ ഇല്ലായിരുന്നു എങ്കിൽ സെമിനാരി ഇന്ന് ആഗോളരംഗത്ത് ഇത്രയധികം പരിലസിക്കുകയില്ലായിരുന്നു. ചില അദ്ധ്യാപകരുടെ ഇടയിലെ ഇറക്കുമതി ചെയ്യപ്പെട്ട നവീന വിശ്വാസ സംബന്ധമായ അഭിപ്രായ വ്യത്യാസങ്ങളും അനൈക്യവും അസൂയയും അധികാര വടംവലിയും വളർന്നുവന്ന സെമിനാരിയെ, വളരെയധികം തളർത്തിയിരുന്നു. ഇന്ന് അത്തരം പ്രവർത്തനങ്ങൾ ആരെങ്കിലും നടത്തുന്നതായി കണ്ടാൽ അവർ സെമിനാരിയുടെ പടിക്ക് പുറത്തുപോകേണ്ടി വരും എന്ന് ആധുനിക ചരിത്രം സാക്ഷിക്കുന്നുണ്ട്. മലങ്കരസഭയുടെ മേല്പട്ടക്കാരെയും ഉത്തമന്മാരായ വൈദികരെയും പ്രദാനം ചെയ്തുകൊണ്ടിരിക്കുന്ന സെമിനാരിയിൽ അച്ചടക്കവും ശിക്ഷണവും നിലനിർത്താൻ കഴിയാത്തപക്ഷം അതൊരു കുത്തഴിഞ്ഞ സ്ഥാപനമാണെന്നു സ്ഥാപിക്കാൻ പ്രത്യേക ഗവേഷണം ഒന്നും ആവശ്യമില്ലല്ലോ.

സഭയുടെ നല്ല ഭാവി മികച്ച നിലവാരമുള്ള വൈദികസെമിനാരിയിൽ ആണ് വലിയ ഒരളവിൽ നിലകൊള്ളുന്നത്. സഭാസ്ഥാനികളുടെ നഴ്സറിയും പരിശീലനക്കളരിയും റിക്രൂട്ടിംഗ് ഏജൻസിയുമായ വൈദികസെമിനാരിയുടെ ഉയർച്ചയും അഭിവൃദ്ധിയുമാണ് സഭയുടെ ആത്മീയ നവോത്ഥാനത്തിന്റെ അസ്തിവാരം എന്നു സ്ഥാപിക്കാൻ നിഷ്പ്രയാസം സാധിക്കും. അത് ആവർത്തിച്ചനുസ്മരിപ്പിക്കാനാണ് അറിവിന്റെ കൂടുതൽ കുസുമങ്ങൾ ഇല്ലാത്ത ഈ വരമൊഴിഹാരം.

ഒരേസമയം കരയുകയും ചിരിക്കുകയും ചെയ്യുന്ന മീനച്ചിലാറ് വലംവച്ചും അലുക്കിട്ടും നിലയ്ക്കാതെ ഒഴുകി ഫലപുഷ്ടിയുള്ളതാക്കിത്തീർത്തിരിക്കുന്ന ഒരു രമ്യാരാമമാണ് പഴയസെമിനാരി നിലകൊള്ളുന്നതും പരന്നുകിടക്കുന്നതുമായ ഇരുപതിൽപരം ഏക്കർ സ്ഥലം എന്നു സംശയലേശമെന്യെ പറയാനാവും. സദാ പച്ച വിരിച്ച സസ്യ സന്ദോഹ സമലംകൃതമായ ഈ രമണീയ ഭൂപ്രദേശത്തെ 200 വർഷം മുമ്പ് ഏദൻതോട്ടമെന്നോ പറുദീസായെന്നോ ആരെങ്കിലും വിശേഷിപ്പിച്ചിട്ടുണ്ടെങ്കിൽ അതിലും വലിയ അപാകത ദർശിക്കാനാവില്ല. പണ്ട് കരിമ്പും പനസവും

തെങ്ങും വാഴയും മറ്റും സമൃദ്ധിയായി വളർന്നിരുന്ന ഈ സ്ഥലം ഒരു പക്ഷേ ഭീമസേനൻ കണ്ടതുപോലെയുള്ള ഒരു കദളിവനമായിരുന്നിരിക്കാം. കേരതരുക്കൾ നിറഞ്ഞ പഴയ തോപ്പുകൾ എതിർപ്പു കൂടാതെ റബറിനു വഴിമാറിക്കൊടുത്തിരിക്കുന്നു. പഴയസെമിനാരിയിൽ ഇന്ന് എത്തുന്നവർക്കും പിടികിട്ടാത്ത "വളരുമവൻ ലബനോന്റെ കാരകിൽ പോൽ" എന്ന പ്രയോഗം "വളരുമവൻ കേരള റബർ പോൽ" എന്നു തിരുത്തിപ്പാടിയാൽ എന്താണ് തെറ്റെന്ന് തോന്നിപ്പോകും. സൂത്താറായും കഴിഞ്ഞു ലോകം ഉറങ്ങുമ്പോൾ റബർ മരങ്ങൾ മഞ്ഞും മഴയും വക വെയ്ക്കാതെ പാൽ ചുരത്തി നിത്യവും പണമാക്കി അതുകൊണ്ട് ധാന്യങ്ങൾ വാങ്ങി അച്ചൻകുഞ്ഞുങ്ങൾക്കു (ശെമ്മാശന്മാർക്കു) ഭക്ഷിപ്പാൻ കൊടുക്കുന്നു. തിങ്ങി നിറഞ്ഞു തൂങ്ങിക്കിടക്കുന്ന തേങ്ങയുടെ ഭാരം മൂലം നമ്രശിരസ്ക്കരായി നിലകൊള്ളുന്ന തെങ്ങുകളിൽ നിന്നു മാസത്തിൽ ഒരിക്കലേ തേങ്ങയിടാൻ സാധിക്കുകയുള്ളല്ലോ. ഇന്നാണെങ്കിൽ തേങ്ങായിടാനും ആളെ കിട്ടാനില്ല.

റബർതരുനികരങ്ങളാൽ പരിസേവിതമായ സെമിനാരിയുടെ മനോഹര മന്ദിരങ്ങളും മദ്ധ്യഭാഗത്തെ ജീവവൃക്ഷ തുല്യമായ ചാപ്പലും ശ്രുതി-സ്മൃതി പഠന സൗധങ്ങളും ഗീഹോൻ സമാന നദീതീരവും എല്ലാം ഹിമവൽസാനുവിനെ സ്പർശിക്കുന്നതും ഈശ്വരസാന്നിദ്ധ്യ പ്രകീർത്തിതവുമായ കേദാരനാഥിലെ ശാന്തിനിർഭരമായ ഒരു വലിയ ആശ്രമത്തിന്റെ ചിത്രമാണു നമുക്ക് പ്രദാനം ചെയ്യുന്നത്. നിത്യവും നിമിഷ വ്യത്യാസമെന്യെ പ്രഭാതത്തിലും പ്രദോഷത്തിലും സെമിനാരിയുടെ കേന്ദ്രബിന്ദുവായ ചാപ്പലിൽ നിന്നു വിവിധ ഭാഷകളിൽ ഉയരുന്ന സ്തുതി സ്തോത്ര ഗീതങ്ങളുടെയും ആത്മനിർവൃതിദായകങ്ങളായ ആരാധനാഗാനങ്ങളുടെയും ഇമ്പകരമായ സ്വരരാഗസുധാവീചികൾ മേഘമേഖലയും ഓയാറും കടന്ന് സ്വർഗ്ഗീയ കനകസോപാനത്തിന്റെ കണ്ണഞ്ചിപ്പിക്കുന്ന പടികളിൽ തട്ടി അനുരണനങ്ങൾ സൃഷ്ടിക്കുന്നു. അവിടത്തെ പ്രാർത്ഥനകളുടെ അൻപാർന്ന സ്വരം സെമിനാരിയുടെ വിമലാന്തരീക്ഷത്തെ ഹൃദ്യമായ പ്രതിധ്വനികൾ കൊണ്ട് കുറെയൊക്കെ പ്രകമ്പനം കൊള്ളിക്കുന്നുണ്ടാവും.

സമാധാനനിർഭരമായ ഈ സൗഭാഗ്യ വിതാനം കൺകുളിർക്കെ കാണാൻ കഴിയാതെ കടന്നുപോയ പരിശുദ്ധ പിതാക്കന്മാരുടെ സ്പന്ദിക്കുന്ന കല്ലറകൾ അവർ അനുഷ്ഠിച്ച ത്യാഗങ്ങളും മരണത്തിന്റെ കുന്തമുനകൾ കണ്ട് പകച്ചുനിന്നു സഹിച്ച വേദനകളും നമ്മോടു നിശ്ശബ്ദമായി മന്ത്രിക്കുന്നുണ്ടാവും. "പാർത്താൽ നിൻ അസ്ഥികളല്ലോ ഞങ്ങൾക്കഭയം" എന്ന് പ. വട്ടശ്ശേരിൽ തിരുമേനിയുടെ കബർ കാണുമ്പോൾ ഏത് സഭാസ്നേഹിയും അറിയാതെ ഉരുവിട്ടുപോകും. പഴയസെമിനാരി

കേവലം ഒരു സ്ഥാപനമോ പഠിത്തവീടോ ഒന്നുമല്ല, അത് സഭയുടെ വില നിർണ്ണയിക്കാനാവാത്ത ഒരു സജീവ ഹൃദയമാണ്. സഭയുടെ നല്ല ഭാവി കുറിക്കുന്നത് സെമിനാരിയിൽ നിന്നു ശരിക്കു പഠിച്ചു പുറത്തു വരുന്ന ഉത്തമന്മാരായ വൈദികരും പുണ്യജീവിതം നയിക്കുന്ന സേവ നോത്സുകരായ മേല്പട്ടക്കാരുമാണ്. അതുകൊണ്ടാണ് സഭയുടെ ജീവ നുള്ള ഹൃദയമെന്ന് അന്വർത്ഥമായി സെമിനാരിയെ ഒരിക്കൽ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് വിശേഷിപ്പിച്ചത്. പഠനം കഴിഞ്ഞ് കെട്ടും പിന്നെ പട്ടവും എല്ലാം കിട്ടി വിദേശരാജ്യങ്ങളിൽ പോയി പണം സമ്പാ ദിക്കുന്നതിനുള്ള ഒരിടത്താവളമായി ചുരുക്കം ചിലരെങ്കിലും സെമിനാ രിയെ കരുതുന്നുണ്ടെങ്കിൽ അത് സെമിനാരിയുടെ മഹത്തായ ഉദ്ദേശ്യ ലക്ഷ്യങ്ങളിൽ നിന്നുള്ള ഒരു തിരിച്ചുപോക്കായിരിക്കും. പണ സമ്പാദന ലക്ഷ്യം വച്ചു പട്ടം കിട്ടാൻ വേഷം കെട്ടുന്നതു ഒട്ടും നന്നല്ലല്ലോ.

മരുഭൂയാത്ര കഴിഞ്ഞ് സെമിനാരി ഇന്ന് ഏതാണ്ട് കനാന്റെ കവാട ത്തിൽ എത്തിനിൽക്കുകയാണ്. ഉൾപ്രവേശം ആഗ്രഹിക്കുന്ന, അല്ല അർ ഹിക്കുന്ന സെമിനാരിയെ വാഗ്ദത്ത ഭൂമിയിലേക്ക് കടത്തിവിടാനുള്ള കർത്തവ്യം സഭാനേതൃത്വവും സഭാസമിതികളും സഭാംഗങ്ങളും ഏറ്റെ ടുത്തു നിറവേറ്റണം. അതിനാവശ്യമായ സൽപ്രേരണകളും സന്മനസും സംലബ്ധമാകാൻ ഈ ഗ്രന്ഥം കുറെയെങ്കിലും സഹായകമാകട്ടെ. പല പുസ്തകങ്ങളും രേഖകളും ആനുകാലിക പ്രസിദ്ധീകരണങ്ങളും വായിച്ചു ഉപാധാനങ്ങൾ ശേഖരിക്കുവാൻ കുറെയൊക്കെ ശ്രമിച്ചിട്ടുണ്ട്. അവയുടെയും കോട്ടയത്തെ എന്റെ ആറു ദശാബ്ദക്കാലത്തെ താമസ ത്തിനിടയിൽ സെമിനാരി സ്റ്റാഫിൽ നിന്നും മറ്റും നേരിട്ടു ലഭിച്ച വിവര ങ്ങളുടെയും വ്യക്തിപരമായ അനുഭവങ്ങളുടെയും പിൻബലത്തോടെ യാണ് "പഴയസെമിനാരി" രചിച്ചിരിക്കുന്നത്. ഈ പുസ്തകം സമഗ്രമാ ണെന്നും കുറ്റമറ്റതാണെന്നും അവകാശപ്പെടാനുള്ള വിവരക്കേടൊന്നും എനിക്കില്ല. ഭാവിയിൽ സെമിനാരിയുടെ ചരിത്രം എഴുതാൻ ആരെങ്കിലും മുന്നോട്ടു വന്നാൽ അവർക്ക് ഇതൊരു കൈത്തിരിയായി ഭവിക്കുമെങ്കിൽ ഞാൻ ഏറെ കൃതാർത്ഥനായി.

ഇതിൽ വിമർശനത്തിനൊന്നും സ്ഥാനം നൽകിയിട്ടില്ല. കാരണം, ചില പ്രത്യേക സാഹചര്യങ്ങൾ തരണം ചെയ്യാൻ മുൻ കാലത്ത് സഭാനേതാ ക്കൾ സ്വീകരിച്ചിട്ടുള്ള നടപടികളെ ദശാബ്ദങ്ങൾക്ക് ശേഷം വർത്തമാന കാലത്തെ പശ്ചാത്തലത്തിൽ നിന്നുകൊണ്ട് വീക്ഷിക്കുന്നതും വിലയി രുത്തുന്നതും വിമർശിക്കുന്നതും ശരിയാകണമെന്നില്ല.

അര ശതാബ്ദം മുമ്പ് കോട്ടയത്ത് തിരുനക്കര മൈതാനത്ത് നടന്ന ഒരു വമ്പിച്ച സമ്മേളനത്തിൽ അന്ന് കേന്ദ്ര മന്ത്രിയായിരുന്ന പനമ്പിള്ളി ഗോവിന്ദമേനോൻ ചെയ്ത പ്രസംഗത്തിൽ "ഒരു നല്ല വക്കീൽ നിയമ

മെല്ലാം പഠിച്ചിരിക്കണമെന്നില്ലെന്നും അടിസ്ഥാനപരമായ നിയമങ്ങൾ അറിഞ്ഞിരിക്കുന്നതോടൊപ്പം നിയമത്തിന്റെ പ്രയോഗങ്ങളും വിവിധ കോടതികളിലെ സുപ്രധാന വിധികളും ഡിക്രികളും മറ്റും എവിടെ കിട ക്കുന്നു എന്ന് ആരാഞ്ഞു മനസ്സിലാക്കിയാൽ മതിയെന്നും" പറഞ്ഞതായി അതിൽ സംബന്ധിച്ച ഞാൻ വ്യക്തമായി ഓർക്കുന്നു.

അതുപോലെ ചരിത്രം രചിക്കുന്നവർ എല്ലാ കാര്യങ്ങളും പഠിച്ചറി ഞ്ഞിരിക്കണമെന്നില്ല. ചരിത്ര വസ്തുതകൾ എവിടെ കിടക്കുന്നു എന്ന് കണ്ടുപിടിച്ച് ഉപയോഗിച്ചാൽ മതി. ഈ മാർഗ്ഗമാണ് ഈ ഗ്രന്ഥരചന യിൽ ഞാൻ സ്വീകരിച്ചിരിക്കുന്നത്.

അവതാരികയിലൂടെ ഈ ഗ്രന്ഥത്തെ ഒരു കനക കണ്ഠാഭരണം അണിയിക്കുകയും എന്നെ ഈ രചനയ്ക്ക് പ്രോത്സാഹിപ്പിക്കുകയും ചെയ്ത സെമിനാരിയുടെ പ്രഗല്ഭനായ പ്രിൻസിപ്പലും എഴുത്തുകാരനും പ്രഭാഷണതിലകനും ആഗോളാംഗീകാരമുള്ള ദൈവശാസ്ത്ര പണ്ഡി തനുമായ ഫാ. ഡോ. കെ. എം. ജോർജിനോടുള്ള കൃതജ്ഞത സന്തോ ഷത്തോടും അതിലുപരി സ്നേഹസ്പർശനത്തോടും അറിയിച്ചുകൊ ള്ളുന്നു. പല ഭാഷകളിലുള്ള വേദശാസ്ത്ര – ദൈവശാസ്ത്ര ഗ്രന്ഥങ്ങ ളുടെ ഒരു വൻ ശേഖരത്തിന്റെ കാവൽക്കാരനും സംരക്ഷകനും വായന യിലൂടെ വളർന്ന നല്ല ഗ്രന്ഥകാരനുമായ ഫാ. സി. സി. ചെറിയാൻ എന്റെ അഭ്യർത്ഥനപ്രകാരം സെമിനാരിയിലെ അനുപമ ലൈബ്രറിയെപ്പറ്റി ഒരു മികച്ച ലേഖനം തയ്യാറാക്കി ഈ പുസ്തകത്തിന്റെ മാറ്റ് കൂട്ടിയതിലുള്ള നന്ദി അറിയിക്കട്ടെ. മല്പാൻ പാഠശാലയെപ്പറ്റിയുള്ള ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ടിന്റെ മനോഹരമായ നല്ല ലേഖനത്തിനും നന്ദി.

നമ്മുടെ സെമിനാരിയുടെ ചരിത്രത്തിന്റെ വിവിധ ഘട്ടങ്ങൾ മനസ്സി ലാക്കുന്നതിനു സഹായകരമായ അനുഭവ വിവരങ്ങൾ നൽകിയ വെരി. റവ. ഡോ. എൻ. ജെ. തോമസ് റമ്പാൻ (പത്തനാപുരം താബോർ ദയറാ), വെ. റവ. റമ്പാൻ ലാസറസ് കോർഎപ്പിസ്ക്കോപ്പാ (കാനഡ), വെ. റവ. ഡോ. നഥനിയേൽ റമ്പാൻ (എം. റ്റി. സി. മാവേലിക്കര), ഫാ. പി. എം. ഈപ്പൻ (മുൻ വികാരി തിരുവനന്തപുരം സെന്റ് ജോർജ്ജ് പള്ളി), ഫാ. ജോൺ ജോസഫ് ചാലാശ്ശേരി (വികാരി പുതുപ്പള്ളി നിലയ്ക്കൽ പള്ളി), പഴയ സെമിനാരിയിലെ 80 വർഷം മുമ്പുള്ള കാര്യങ്ങൾ ഒരഭിമുഖ സംഭാ ഷണത്തിൽ പറഞ്ഞുതന്ന മുൻ സഭാ ട്രസ്റ്റിയും സെക്രട്ടറിയുമായ പി. സി. ഏബ്രഹാം പടിഞ്ഞാറേക്കര എന്നിവരോടും എഴുപതിൽപരം വർഷം മുമ്പ് എം. ഡി. സെമിനാരിയിൽ പഠിച്ചശേഷം വാർദ്ധക്യസഹജമായ ക്ഷീണം നിമിത്തം ഞായറാഴ്ചകളിലും പള്ളിയിൽ പോകാനാവാതെ വിശ്രമജീവിതം നയിക്കുന്ന തൊണ്ണൂറ്റിഏഴുകാരായ ഫാ. കെ. കെ.

ജോർജ്ജ് പ്ലാപ്പറമ്പിൽ തോട്ടയ്ക്കാട്, സി. വി. ജോൺ കോർഎപ്പി സ്ക്കോപ്പാ ഇലന്തൂർ എന്നിവർ സ്നേഹനിർഭരമായ അഭിമുഖ സംഭാഷണങ്ങളിലൂടെ വിലപ്പെട്ട വിവരങ്ങൾ നൽകിയതിന് അവരോടും ഗ്രന്ഥ കർത്താവിനു പ്രത്യേകം നന്ദിയുണ്ട്.

പുസ്തകം ഇറക്കുന്നതിനു വേണ്ട സൽപ്രേരണ നൽകിയ പഴയ സെമിനാരി മാനേജരും ഉത്സാഹിയും യുവാവുമായ എം. സി. കുറിയാ ക്കോസച്ചനോടും ഇതിന്റെ ഡി. റ്റി. പി. സംബന്ധിച്ച ജോലി ഭംഗിയായി നിർവഹിച്ച എന്റെ യുവ സുഹൃത്തും സഭാചരിത്ര ഗവേഷകനുമായ ജോയ്സ് തോട്ടയ്ക്കാട്, കവർ മനോഹരമായി രൂപകല്പന ചെയ്ത കോട്ട യത്തെ പ്രമുഖ ക്രിയേറ്റീവ് ആർട്ടിസ്റ്റുകളായ ഇക്വേഷൻസ് എന്നിവരോ ടുമുള്ള നന്ദി രേഖപ്പെടുത്തുന്നതിൽ സന്തോഷമുണ്ട്.

സർവ്വോപരി സെമിനാരിയുടെ ഇന്നത്തെ സ്ഥിതിയെപ്പറ്റി അതി സമ്പ ന്നമായ അനുഭവ ശതങ്ങളുടെ പശ്ചാത്തലത്തിൽ എഴുതിയിരിക്കുന്ന ഫാ. ഡോ. ടി. ജെ. ജോഷ്വായേക്കാൾ ആ ചുമതല നിർവഹിക്കാൻ പറ്റിയ സമുന്നതനായ മറ്റൊരു വ്യക്തി ഇല്ലെന്നുള്ള വസ്തുത പ്രത്യേകം എടു ത്തുപറയാൻ ആഗ്രഹിക്കുന്നു. ആറു ദശാബ്ദക്കാലം സെമിനാരിയിൽ ലക്ചറർ, പ്രൊഫസർ, വൈസ് പ്രിൻസിപ്പൽ, ഡിഫാക്ടോ പ്രിൻസി പ്പൽ മുതലായ നിലകളിൽ നിസ്തുല സേവനം അനുഷ്ഠിക്കുകയും പ്രശ സ്തരായ ശതക്കണക്കിന് വൈദികരുടെയും മേല്പട്ടക്കാരുടെയും ഗുരുവെന്ന നിലയിൽ ആധുനിക ഗമാലിയേലായി പരിലസിക്കുകയും 80 കഴിഞ്ഞിട്ടും അത്രയൊന്നും ക്ഷീണം ഇല്ലാതെ ഇന്നും ബഹുമുഖ സൽസരണികളിൽ സഞ്ചരിക്കുകയും ചെയ്യുന്ന എന്റെ നാട്ടുകാരനും പ്രിയങ്കരനുമായ ബഹുമാനപ്പെട്ട ജോഷ്വാച്ചനോടുള്ള കടപ്പാട് പറഞ്ഞ റിയിക്കുവാൻ എന്റെ വാക്കുകൾ അശക്തമാണെന്ന് ഞാൻ ആത്മാർത്ഥ മായി വിശ്വസിക്കുന്നു.

ഈ പുസ്തകം മുഴുവൻ വായിച്ച് ഒരാസ്വാദനം എഴുതിയ മലങ്കരസഭ യിലെ ഇന്നത്തെ ഏറ്റവും വലിയ സഭാചരിത്ര ഗവേഷകനും പണ്ഡി തനും ഇന്നു പ്രകാശനം ചെയ്ത ഇംഗ്ലീഷ് സഭാചരിത്രം ഉൾപ്പെടെ ഒട്ട ധികം ഈടുറ്റ ഗ്രന്ഥങ്ങളുടെ കർത്താവുമായ റിട്ട. പ്രൊഫസർ റവ. ഡോ. ജോസഫ് ചീരനോടും പ്രകാശനകർമ്മത്തിൽ സംബന്ധിച്ച വന്ദ്യവയോ ധികനായ വെ. റവ. ഡോ. എൻ. ജെ. തോമസ് റമ്പാൻ, ഫാ. ഡോ. ടി. ജെ. ജോഷ്വ, സഭാചരിത്രകാരനും അഭിഭാഷകനും ഡോക്ടറേറ്റിനുള്ള തീസിസ് സമർപ്പിച്ചു കഴിഞ്ഞ 'വിദ്യാർത്ഥി'യുമായ പി. സി. മാത്യു പുലി ക്കോട്ടിൽ, പഴഞ്ഞി ഭിലായി കോളജുകളുടെ മുൻ പ്രിൻസിപ്പലും കുർബാന തക്സ ഹിന്ദിയിലേക്ക് തർജ്ജമ ചെയ്ത ഹിന്ദി പണ്ഡിതൻ കൂടിയായ പ്രൊഫസർ കെ. എം. കുര്യാക്കോസ്, ഇന്നത്തെ സെമിനാരി

യുടെ പ്രതിനിധിയും പ്രഭാഷണകല ഇതിനകം സ്വായത്തമാക്കിയിട്ടുള്ള ശെമ്മാശനുമായ ബെന്നി ഡേവിഡ്, ഇംഗ്ലീഷ് സഭാചരിത്രത്തിന് അവതാരിക എഴുതി ആ ഗ്രന്ഥം ഏറ്റുവാങ്ങിയ അറിവിന്റെ ആഴിയായ വൈസ് പ്രിൻസിപ്പൽ റവ. ഡോ. ജേക്കബ് കുര്യൻ, പഴയസെമിനാരി സംബന്ധിച്ച ചരിത്രഗ്രന്ഥം സ്വീകരിച്ച പി. സി. ഏബ്രഹാം പടിഞ്ഞാറേക്കര എന്നിവരോടും എനിക്കു വളരെ നന്ദിയുണ്ട്.

ഈ പുസ്തകത്തിന് അനുഗ്രഹാശംസ എഴുതാൻ സഭയിലെ ഏറ്റവും സീനിയർ ആയ മെത്രാപ്പോലീത്തായും സെമിനാരിയിൽ പ്രൊഫസർ, വൈസ് പ്രിൻസിപ്പൽ എന്നീ നിലകളിൽ ആറ് ദശാബ്ദക്കാലം അതുല്യ സേവനം അനുഷ്ഠിച്ചശേഷം പ്രായത്തെ മുൻനിറുത്തി മാതൃകാപരമായി റിട്ടയർ ചെയ്തു മുഴുവൻ സമയവും മിഷൻ പ്രവർത്തനത്തിനുവേണ്ടി മാറ്റിവച്ചിരിക്കുന്ന സമുന്നത മിഷണറിയും മനുഷ്യസ്നേഹത്തിന്റെ അവതാരവും എന്റെ വലിയ അഭ്യുദയകാംക്ഷിയുമായ സഭാരത്നം ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസിനോടും പുസ്തക പ്രകാശനം നിർവഹിച്ച കണ്ടനാട് ഭദ്രാസനാധിപനും പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ സെക്രട്ടറിയും പുസ്തകങ്ങൾ വാങ്ങുകയും വായിക്കുകയും ചെറുപ്പം ചെറുതാകാത്ത ശരീരപ്രകൃതക്കാരനുമായ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായോടും എനിക്കുള്ള കൃതജ്ഞത എടുത്തുപറയാൻ സന്തോഷമുണ്ട്.

ഈ പുസ്തക പ്രസിദ്ധീകരണത്തിന്റെ സാമ്പത്തികഭാരം ലഘൂകരിക്കുന്നതിനുവേണ്ടി പാത്താമുട്ടം മാളികയിൽ എം. സി. കുറിയാക്കോസ് റമ്പാച്ചന്റെ സഹോദരപുത്രനും യു. കെ. യിലെ ഒരു പ്രമുഖ ഡോക്ടറും സഭാ മാനേജിംഗ് കമ്മറ്റി അംഗവുമായ ഡോ. എം. എസ്. അലക്സാണ്ടർ, പീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ ആരാധകരായ തുമ്പമൺ ചക്കാലയിൽ കുടുംബാംഗങ്ങളോടും (എം. റ്റി. എം. ഹോസ്റ്റൽ കോതമംഗലം) മഹാചാര്യന്മാരുടെ മല്പാനായ പത്തനംതിട്ട തെങ്ങും തറയിൽ ഗീവർഗീസ് കോർഎപ്പിസ്ക്കോപ്പായുടെ കുടുംബാംഗങ്ങൾ എന്നിവരോടുള്ള കടപ്പാടും സ്നേഹവും നന്ദിപൂർവ്വം രേഖപ്പെടുത്തുന്നു.

ദ്വിശതാബ്ദിയുടെ കവാടത്തിലൂടെ കടക്കാൻ വെമ്പുന്ന വൈദിക സെമിനാരിയുടെ സ്ഥാപകനും പ്രഥമ പ്രിൻസിപ്പലും ആയിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമനും (പുലിക്കോട്ടിലെ ഒന്നാമൻ) സെമിനാരി നവീകരണക്കാരുടെ കൈവശത്തിൽ നിന്നു വീണ്ടെടുക്കുകയും പ്രശസ്തമായ കോട്ടയം എം. ഡി. സെമിനാരിയും പരുമല സെമിനാരിയും വെട്ടിക്കൽ ദയറായും ഇരുന്നൂറിലധികം വിദ്യാലയങ്ങളും സ്ഥാപിക്കുകയും ഇപ്പോൾ ചരമ ശതാബ്ദിയിൽ എത്തുകയും

ചെയ്തിരിക്കുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമനും (പുലിക്കോട്ടിലെ രണ്ടാമൻ) സഭയുടെ സ്വാതന്ത്ര്യം അരക്കിട്ടുറപ്പിച്ച സഭാഭാസുരൻ പ. വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസിയോസും മലങ്കര സഭയ്ക്ക് സമ്മാനിച്ചതും വിലനിർണ്ണയിക്കാനാവാത്തതുമായ അതുല്യ സേവനങ്ങളോടുള്ള വലിയ മതിപ്പിന്റെ ചെറിയ അടയാളമായി ഈ ചെറിയ പുസ്തകഹാരം ഈ പുണ്യ പിതാക്കന്മാരുടെയും മലങ്കര സഭയ്ക്കു സമ്പൂർണ്ണ സ്വാതന്ത്ര്യത്തിന്റെ പ്രതീകമായ കാതോലിക്കേറ്റ് പ്രദാനം ചെയ്ത ക്രാന്തദർശിയും വിശാലഹൃദയനും വിശുദ്ധനുമായ അബ്ദേദ് മശിഹാ പാത്രിയർക്കീസിന്റെയും പാവനസ്മരണയ്ക്കു മുമ്പിൽ ആത്മഹർഷത്തോടെ സവിനയം സമർപ്പിക്കുകയാണ്.

സെമിനാരിയുടെ സമഗ്രമായ ചരിത്രം രചിക്കാൻ മേലിൽ ആഗ്രഹിക്കുന്നവർക്ക് ഈ ചെറു കൃതി ഒരു കൈത്തിരിയായി ഭവിച്ചാൽ ഞാൻ ധന്യനായി.

**കെ. വി. മാമ്മൻ കോട്ടയ്ക്കൽ**

മാങ്ങാനം, കോട്ടയം
15-8-2009

ആസ്വാദനം

# ഒരു പുണ്യഭൂമിയുടെ ചരിത്രായനം

## ഫാ. ഡോ. ജോസഫ് ചീരൻ

ഗൗരീശിഖരത്തിൽ കൊടുംതപസ്സനുഷ്ഠിക്കുന്ന ഉമയെ വടുവേഷധാരിയായി സന്ദർശിച്ച പരമശിവൻ ശൈലാധിരാജനായ ഹിമവാനെ വർണ്ണിക്കുന്നതിപ്രകാരമാണ്:

"പിതുപ്രദേശാസ്തവ ദേവഭൂമയ:" (കുമാരസംഭവം). 'നിന്റെ പിതൃപ്രദേശങ്ങൾ ദേവഭൂമിയാണ്.' ദേവതകളുടെ വിഹാരഭൂമി, ആദ്ധ്യാത്മിക പാരമ്പര്യത്തിന്റെ ഗർഭഗൃഹം, വൈജ്ഞാനിക തീർത്ഥാടകരുടെ തീർത്ഥഭൂമി, സ്വത്വസംരക്ഷണത്തിനായി വടക്കു - കിഴക്കു, പടിഞ്ഞാറ് ദിക്കുകളിൽ നിന്ന് നേരിടേണ്ടിവന്ന ആക്രമണ പരമ്പരകളോട് വിജയകരമായി ചെറുത്തുനിന്ന യുദ്ധഭൂമി എന്നിങ്ങനെ ആ ദേവഭൂമിയെ പല അടരുകളായി വ്യാഖ്യാനിക്കാവുന്നതാണ്. തൽസമാനമായ സാന്നിധ്യമാണ് മലങ്കരസഭയിലെ പഴയസെമിനാരി. അവിടെവച്ച് ഏറ്റവും ഒടുവിൽ നടന്ന വി. മൂറോൻ കൂദാശയുടെ റിഹേഴ്സലിൽ പങ്കെടുക്കുവാൻ 1977 മാർച്ച് 30-ന് അവിടെ താമസിക്കേണ്ടി വന്നപ്പോൾ എന്റെ അഭിവന്ദ്യ ഗുരു യൂഹാനോൻ മാർ സേവേറിയോസ് മല്പാനായിരിക്കേ താമസിച്ചിരുന്ന മുറിയിലാണ് എന്റെ താമസം ക്രമീകരിച്ചിരുന്നത് - ആ പുണ്യ ഭൂമിയിൽ അരങ്ങേറിയ ചരിത്ര സംഭവങ്ങൾ എന്റെ മനോമുകുരത്തിൽ തെളിഞ്ഞു. സെമിനാരി പ്രവേശനത്തിനായി പ്രീ-യൂണിവേഴ്സിറ്റി കഴിഞ്ഞ് 1962-ൽ നൽകിയ അപേക്ഷ ഒരു കൂടിക്കാഴ്ച പോലും കൂടാതെ നിരസിക്കപ്പെട്ടതിന് ശേഷം ആ പുണ്യഭൂമി ഒരു നഷ്ടസ്വർഗ്ഗ പ്രതീതി എന്നിൽ ഉണർത്തിയിരുന്നു.

മലങ്കരസഭയുടെ പൊതു ഉടമയിലുള്ള ആദ്യ കേന്ദ്രം, മലങ്കരമെത്രാപ്പോലീത്തായുടെ ആദ്യത്തെ പൊതു ആസ്ഥാനം, ആദ്യത്തെ കേന്ദ്ര സെക്രട്ടറിയേറ്റ്, തിരു-കൊച്ചിയിലെ ആദ്യത്തെ ഇംഗ്ലീഷ് ഭാഷാഭ്യസന കേന്ദ്രം, കേരളത്തിലെ ആദ്യത്തെ സമുദായ സംഘടനയായ സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെയും മാനേജിംഗ് കമ്മറ്റിയുടെയും സമ്മേളനവേദി, ആദ്യ ബാച്ചിലെ വൈദിക വിദ്യാർത്ഥിയായ ഇടവഴിക്കൽ പീലിപ്പോസ് കത്തനാർ മുതൽ നൂറുകണക്കിന് വൈദികരെ വാർത്തെടുത്ത അധ്യാത്മ വിദ്യാലയം, മിഷണറിമാരുമായി നടന്ന പോരാട്ടത്തിന്റെ വേദി, നവീകരണ നേതാക്കളുടെ വിഹാരഭൂമി, റോയൽക്കോടതി വിധി

യിലൂടെ സെമിനാരിയുടെ വീണ്ടെടുപ്പുകാരനായി വിരാജിച്ച കർമ്മയോഗിയും മഹാത്മാവുമായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയന്റെ സർവസമ്മതവും നിഷ്ക്കണ്ടകവുമായ ഭരണശൈലിയുടെ സിരാകേന്ദ്രം, അന്ത്യോഖ്യൻ വിധേയത്വത്തിലുള്ള അടിസ്ഥാനരഹിതമായ ഭ്രമത്തിന്റെ പരിണാമമായി ആനപ്പാപ്പിവധം അരങ്ങേറിയ വിഷാദ പർവ്വം, പ്രശാന്ത സുന്ദരമായ ശമഭൂമിയിലെ കൊലവിളികൾ, എന്നിങ്ങനെ സംഭവബഹുലമായ എത്രയേറെ അധ്യായങ്ങൾ!!

നാല് കബറിടങ്ങൾ ആ പുണ്യ ഭൂമിയുടെ തീർത്ഥാടന പ്രാധാന്യം വിശദീകരിക്കുന്നു: ആർത്താറ്റ് പടിയോലയുടെയും കണ്ടനാട് പടിയോലയുടെയും ശില്പി, പകലോമറ്റം വംശജരായ 6, 7, 8 മാർത്തോമ്മാമാരുടെ രണ്ടുപദേശകരിൽ ഒരാൾ, 1811-ൽ പ്രസിദ്ധീകൃതമായ ആദ്യ മലയാളം ബൈബിളിന്റെ വിവർത്തകരിൽ പ്രമുഖൻ (ബൈബിൾ വിവർത്തനത്തിൽ പങ്കെടുത്ത മൂന്ന് വൈദികർക്കും ഒരു അവൈദിക ശില്പിക്കും പ്രതിമാസ അലവൻസുകൾ നൽകിയിരുന്നു എന്ന് മെമ്മോയേഴ്സ് ഓഫ് ബുക്കാനൻ), കുടുംബപാരമ്പര്യം മാത്രം ആധാരമാക്കി പിന്തുടർന്നു പോന്ന എപ്പിസ്ക്കോപ്പൽ കുടുംബാധിപത്യത്തെ അസ്തമിപ്പിച്ച് തെരഞ്ഞെടുപ്പിന്റെ ജനാധിപത്യശൈലിയിൽ മേല്പ്പട്ടക്കാരെ കണ്ടെത്തുന്ന ശൈലിയിലേക്ക് മലങ്കരസഭയെ ഉപനയിപ്പിച്ച സംക്രമണപുരുഷൻ, ബ്രിട്ടീഷ് റസിഡണ്ട് കേണൽ മൺറോയുടെ ആശീർവാദത്തോടെ സെമിനാരിയുടെ ആധിപത്യം ഉറപ്പാക്കാൻ ശ്രമിച്ച മിഷനറി തോമസ് നോർട്ടനോട്, സെമിനാരിയുടെ ആർഷശൈലിയെ നിരാകരിക്കുന്ന ഒരു ഒത്തുതീർപ്പിനും തയ്യാറില്ലെന്ന് സുധീരം പ്രതികരിച്ച പരിണതപ്രജ്ഞൻ, സ്വന്ത ജീവിത വിശുദ്ധിയുടെ പരിമളം കൊണ്ട് സെമിനാരിയുടെ വായുമണ്ഡലത്തെ പരിപൂതമാക്കുകയും പ്രാദേശിക താല്പര്യങ്ങളുടെ പ്രലോഭനങ്ങളെ തരിമ്പും കൂസാതെ കേരളത്തിന്റെ മദ്ധ്യഭാഗത്ത് സഭാസെക്രട്ടറിയേറ്റ് ഭാവനാപൂർവ്വം സംവിധാനം ചെയ്യുകയും ചെയ്ത പരിശുദ്ധൻ - ഇതെല്ലാം സെമിനാരി സ്ഥാപകന്റെ കബറിടത്തെ തീർത്ഥാടനയോഗ്യമാക്കുന്നു.

നവീകരണത്തിന്റെ മുഖംമൂടിയണിഞ്ഞ് മലങ്കരസഭയെ വിഴുങ്ങുവാൻ ആഘോഷപൂർവ്വം വന്നിറങ്ങിയ പാശ്ചാത്യ - പ്രൊട്ടസ്റ്റന്റ് - കോളനിവത്ക്കരണ ശ്രമങ്ങളെ രണ്ട് വ്യാഴവട്ടക്കാലത്തെ നിശബ്ദ പോരാട്ടം വഴി ചെറുത്ത് തോല്പിക്കുകയും പൗരസ്ത്യ പാരമ്പര്യസ്ഥാപനത്തിനായി കുന്നംകുളം, വെട്ടിക്കൽ, പരുമല എന്നിവിടങ്ങളിൽ സെമിനാരികൾ സ്ഥാപിക്കുകയും 250-ലേറെ വിദ്യാലയങ്ങൾ സ്ഥാപിച്ച് അവിടങ്ങളിൽ ജാതി-മത-വർഗ്ഗ-ലിംഗ ഭേദമെന്യേ സാർവ്വത്രിക വിദ്യാഭ്യാസം ആരംഭിക്കുകയും സഭയിലെ ആദ്യത്തെ ദയറാ (വെട്ടിക്കൽ), സണ്ടേസ്ക്കൂൾ പ്രസ്ഥാനം, വൈദികസംഘം, മഹാജനസഭ, സഭാ അഭിവർദ്ധിനീ സംഘം, വിദ്യാർത്ഥിപ്രസ്ഥാനം എന്നിവയുടെ സ്ഥാപനത്തിലൂടെ കേരള നവോത്ഥാനത്തിന്റെ രാജശില്പിയാവുകയും അച്ചടിച്ച സുറിയാനി ആരാധനാക്രമങ്ങൾ (കുന്നംകുളം പുലിക്കോട്ടിൽ ജോസഫ് കത്തനാഴ്സ്

പ്രസ്സ്; കൊച്ചി സെന്റ് തോമസ് പ്രസ്), കേരളപതാക, ഇടവകപത്രിക, സുറിയാനി സുവിശേഷകൻ എന്നീ പത്രമാസികകളിലൂടെ സഭാ ഭരണത്തെ സുതാര്യമാക്കുകയും സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ, മാനേജിംഗ് കമ്മറ്റി എന്നിവയിലൂടെ സഭയുടെ ഭരണത്തെ ജനാധിപത്യശൈലിയിലധിഷ്ഠിതമാക്കുകയും തന്റെ കണ്ഠകോടാലിയാവാൻ അന്തോഖ്യാ പാത്രിയർക്കീസ് വാഴിച്ച ആറ് മെത്രാച്ചന്മാരേയും തന്റെ കണ്ഠാഭരണമാക്കി മാറ്റുകയും ലൗകികാധികാരം സമ്മതിക്കുന്ന ഉടമ്പടി ആവശ്യപ്പെട്ട പാത്രിയർക്കീസിനോട് മാതൃകാപരമായ കീഴ്വഴക്കം സ്ഥാപിച്ചുകൊണ്ട് അത് നിഷേധിക്കുകയും പാത്രിയർക്കീസിന്റെ സാന്നിധ്യം കൂടാതെ രണ്ട് മെത്രാന്മാരെ വാഴിച്ച് നിരാക്ഷേപമായി സഭയിൽ സിന്നഡിക്കൽ ഭരണശൈലിക്കാരംഭമിടുകയും പരുമല മാർ ഗ്രീഗോറിയോസിനും വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിനും സന്യാസം നൽകുകയും ജാതൈക്യസംഘം, ഗോവ, ബ്രഹ്മവാർ എന്നീ മിഷനുകളിലൂടെ സഭയുടെ വികസനത്തെ അദൃഷ്ടപൂർവ്വമായ ദിശകളിലേക്ക് പടർത്തുകയും ചെയ്ത മലങ്കര മെത്രാപ്പോലീത്താ – അദ്ദേഹമാണ് സെമിനാരിയുടെ വടക്കേ മുറിയിൽ കബറടങ്ങിയ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ.

അതുല്യനായ മല്പാൻ, തത്വദീക്ഷയുള്ള ഭരണാധികാരി, മലങ്കരസഭയുടെ സ്വാതന്ത്ര്യം തീറെഴുതാതെ പരിരക്ഷിക്കുവാൻ മുൻഗാമിയേപ്പോലെ സുധീരം തീരുമാനമെടുത്ത ദീർഘദർശി, പ്രകടനപരമായ ഭക്തിവേഷങ്ങളോട് രാജിയാകാത്ത ഋഷിവര്യൻ, സഭയുടെ ഉപദേശങ്ങളെ ആഴത്തിൽ ഗ്രഹിച്ച ഉപദേഷ്ടാവ് (മതോപദേശസാരം വായിക്കുക), വിപദിധൈര്യത്തോടെ സഭാപ്രതിസന്ധികളെ നേരിട്ട ധിഷണാശാലി, അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്ന് താൻ സ്വീകരിച്ച സ്ഥാനം ഒരു വില പേശലിനു കാരണമായപ്പോൾ കാനോനികമായ സത്യസന്ധതയോടെയും ഒരു രക്തസാക്ഷിയുടെ ധീരതയോടെയും അതിനെ നേരിട്ട മനുഷ്യ സ്നേഹി – ഇതെല്ലാമാണ് തെക്കേ മുറിയിൽ കബറടങ്ങിയ പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്.

മാർതോമ്മാ ശ്ലീഹായുടെ സിംഹാസനത്തിലുപവിഷ്ടരായി സഭയെ നയിച്ച ഈ പരിശുദ്ധ പിതാക്കന്മാരിൽ ഒരാളെ പരിശുദ്ധ പദവി കൊണ്ടും രണ്ടു പേരെ സഭാജ്യോതിസ്, സഭാതേജസ് എന്നീ പദവി കൊണ്ടും സഭ ആദരിക്കുന്നു. പദവികൾ മൂന്നും ശോഭയുടെ പര്യായങ്ങളാണ്. ജ്യോതിസ്സും, തേജസ്സും വിശുദ്ധിയുടെ പര്യായങ്ങൾ തന്നെ. ഈ മൂന്ന് മഹാ പരിശുദ്ധന്മാരുടെയും കബറുകളിൽ ഒരേ കുക്കിലിയോൻ ചൊല്ലി ധൂപാർച്ചന നടത്തുവാൻ സഭയിൽ സൗകര്യം ഉണ്ടാകണമെന്ന് ആഗ്രഹിക്കുന്ന അനേകം വിശ്വാസികൾ സഭയിലുണ്ട്. മല്പാന്മാരേയും എഴുത്തുകാരേയും രക്തസാക്ഷികളെയും വിശ്വാസപ്പോരാട്ടക്കാരെയും ഒരു പ്രഖ്യാപനവും കാത്തുനില്ക്കാതെ പരിശുദ്ധന്മാരുടെ പദവിയിൽ ആദരിക്കുന്ന സഭ ഈ പുണ്യ പിതാക്കന്മാരുടെ കബറുകളോടും താദൃശമായ നീതി കാണിക്കുമെന്ന് നാം ആശിക്കുക.

മലങ്കരസഭയുടെ ഹൃദയവും മസ്തിഷ്കവുമായ പഴയസെമിനാരിയെപ്പറ്റി അതിന്റെ 200-ാം വാർഷികത്തിന് മുമ്പായി ഒരു ചരിത്രഗ്രന്ഥം പ്രസിദ്ധീകരിച്ചത് ഉചിതമായി. 20 നൂറ്റാണ്ട് പഴക്കമുള്ള മലങ്കരസഭയുടെ ചരിത്രം അന്വേഷിക്കുവാൻ കുറെ ഗവേഷണ സാമഗ്രികൾ ആവശ്യമുണ്ട്. തമിഴ് -സംസ്കൃതം-ഇംഗ്ലീഷ്-സുറിയാനി (പൗരസ്ത്യ-പാശ്ചാത്യ-കർസോനി ഉൾപ്പെടെ), മലയാളം (വട്ടെഴുത്ത്, കോലെഴുത്ത് ഉൾപ്പെടെ) എന്നീ ഭാഷാ വൈദഗ്ദ്ധ്യം അതിൽപെടും. ഇവയൊന്നും നേടാതെ ചരിത്ര ഗവേഷണമെന്ന പേരിൽ നിരണം ഗ്രന്ഥവരിയിലും ചില ഇംഗ്ലീഷ് ഗ്രന്ഥങ്ങളിലും കാണുന്ന പക്ഷപാതപരമായ ചരിത്രശകലങ്ങളെ വിവേചന കൂടാതെ ചർവിത ചർവണം ചെയ്യുന്ന ചില വ്യായാമങ്ങൾ നാം കാണുന്നുണ്ട്. എന്നാൽ പഴയസെമിനാരിയുടെ ചരിത്രം ശേഖരിക്കുവാൻ മേൽപ്പറഞ്ഞ സാമഗ്രികൾ അനിവാര്യമല്ല. പലയിടത്തായി ചിതറിക്കിടക്കുന്ന തേൻകണങ്ങളെ തേനീച്ചയുടെ ശുഷ്കാന്തിയോടെ ശേഖരിച്ച് സ്വരൂപിച്ചാൽ മതിയാകും. ആ മാധുര്യമാണ് എന്റെ ജ്യേഷ്ഠസുഹൃത്തായ കെ. വി. മാമ്മന്റെ ഈ രചന സമ്മാനിക്കുന്നത്. തൊണ്ണൂറ് കഴിഞ്ഞ വൈദികശ്രേഷ്ഠരുടെയും ആറ് പതിറ്റാണ്ടിലേറെ കാലം സെമിനാരിയിലെ അധ്യയനം നിർവ്വഹിച്ച ഗുരുക്കന്മാരുടെയും സ്മരണകൾ, പൂർവ്വവിദ്യാർത്ഥികളുടെ അനുഭവവിവരണങ്ങൾ എന്നിവ ഗ്രന്ഥത്തെ ആകർഷകമാക്കുന്നു.

ആയുധത്തിന്റെ മൂർച്ച കൂടുംതോറും അത് ഉപയോഗിക്കുന്നവരുടെ ചുമതല വർദ്ധിക്കുന്നു. അര നൂറ്റാണ്ടിലധികമായി നമ്മുടെ സെമിനാരിയിൽ നിന്ന് ആരംഭിച്ച് ഇടവകകളിലേക്ക് സംക്രമിച്ചിട്ടുള്ള ആരാധനാ വ്യതിയാനങ്ങൾ പഴയ തലമുറയുടെ ആരാധനാ സംസ്ക്കാരത്തിന് മുമ്പിൽ ചോദ്യചിഹ്നങ്ങൾ ഉയർത്താറുണ്ട്. പഴയ അനുഷ്ഠാനങ്ങൾ നീക്കംചെയ്യുന്നവരും പുതിയ അനുഷ്ഠാനങ്ങൾ ഏർപ്പെടുത്തുന്നവരും സ്വന്തം പരിമിതികളെപ്പറ്റി വല്ലപ്പോഴും ചിന്തിക്കുന്നത് നല്ലതല്ലേ എന്ന് ചിലപ്പോഴെല്ലാം തോന്നാറുണ്ട്. 200 വർഷം പിന്നിടുമ്പോൾ ആരാധന, വേദശാസ്ത്രം, ചരിത്രം എന്നിവ പഠിക്കാനും ഗവേഷണം ചെയ്യുവാനും പുസ്തക രചന നടത്തുവാനും വിപുലമായ സംവിധാനം സെമിനാരിയിൽ ആരംഭിക്കേണ്ടതുണ്ടെന്ന് തോന്നുന്നു. വേദശാസ്ത്രം, സുറിയാനി ഭാഷ, മലയാള ഭാഷ, ഇതര സഭകളുടെ ആരാധനകൾ എന്നിവയിൽ പരിനിഷ്ഠിത പ്രാമാണ്യം ഉള്ള ആളുകളെ ഇക്കാര്യത്തിൽ കണ്ടെത്തി നിയോഗിക്കാവുന്നതാണ്. സെമിനാരി സ്ഥാപകന്റെ സ്വപ്നസാഫല്യത്തിന് ഇന്ന് പ്രസക്തി വർദ്ധിച്ചിരിക്കുന്നു എന്ന് നിരീക്ഷിക്കാതെ വയ്യ. ഈ ഗ്രന്ഥം കഴിഞ്ഞ കാലത്തെ ഗ്രഹിക്കുവാനും വരുംകാലത്തെ ഭാവനാപൂർവ്വം ആസൂത്രണ വിധേയമാക്കുവാനുമുള്ള ഒരു ചൂണ്ടുപലകയായിത്തീരും; സംശയമില്ല.



# ഉള്ളടക്കം

# 1

# വൈകി എത്തിയ വൈദികസെമിനാരി

**ലോ**കരക്ഷകനായ ശ്രീയേശുക്രിസ്തുവിന്റെ അന്ത്യകല്പനപ്രകാരം ശിഷ്യനായ മാർതോമ്മാ ശ്ലീഹാ ഒന്നാം നൂറ്റാണ്ടിൽ തന്നെ ഭാരതത്തിൽ എത്തി സുവിശേഷം അറിയിക്കുകയും മലങ്കരയിൽ സഭ സ്ഥാപിക്കുകയും ചെയ്തുവെന്നത് അനിഷേധ്യമായ ഒരു വസ്തുതയാണെങ്കിലും ഇവിടെ ഒരു വൈദിക പഠനകേന്ദ്രം ആരംഭിക്കുന്നതിന് പതിനെട്ടു നൂറ്റാണ്ടുകൾ കാത്തിരിക്കേണ്ടി വന്നു. പുരാതന ക്രൈസ്തവ കേന്ദ്രങ്ങളായ അലക്സന്ത്രിയ, അന്ത്യോഖ്യാ എന്നിവിടങ്ങളിൽ ആദ്യകാലം മുതലേ ദൈവശാസ്ത്ര പഠനം നല്ല നിലയിൽ നടന്നു വന്നതായിട്ടാണു ചരിത്രം സാക്ഷിക്കുന്നത്.

## എഡേസ്സയിലെ സെമിനാരി

കോട്ടയത്തെപ്പോലെ ക്രൈസ്തവലോക ചരിത്രത്തിൽ പല കാര്യങ്ങളിലും പ്രാധാന്യം അർഹിക്കുന്ന എഡേസ്സയിലെ സുറിയാനി സഭയിലാണ് ക്രൈസ്തവ ലോകത്തിലെ  പ്രഥമ വൈദിക പരിശീലന സ്കൂൾ രൂപംകൊണ്ടത്. പിന്നീട് അത് നിസിബിസിലേക്കു മാറ്റി. അലക്സന്ത്രിയായിലെ യൂണിവേഴ്സിറ്റി പോലെ ഇതും വിശ്വപ്രസിദ്ധമായിത്തീർന്നു. റോമൻ ചക്രവർത്തിയായിരുന്ന ജസ്റ്റീനിയന്റെ അതിരറ്റ അത്ഭുതത്തിനും വലിയ പ്രശംസയ്ക്കും പാത്രമായ ഈ സെമിനാരിയുടെ മാതൃകയാണ് പാശ്ചാത്യസഭ പിന്നീട് സ്വീകരിച്ചത്.

## പന്റീനസ്

രണ്ടാം നൂറ്റാണ്ടിന്റെ സായാഹ്നത്തിൽ അലക്സന്ത്രിയായിലെ പ്രസിദ്ധമായ മതപാഠശാലയിൽ നിന്ന് 'പന്റീനസ്' എന്ന ദൈവശാസ്ത്രജ്ഞൻ മലങ്കരയിൽ വന്നതായി ചരിത്രമുണ്ടല്ലോ.

മാർതോമ്മാ ശ്ലീഹായുടെ ഇന്ത്യൻസഭ കേരളത്തിൽ വേരൂന്നുകയും ക്രമേണ അഭിവൃദ്ധി പ്രാപിക്കുകയും ചെയ്തു. എന്നാൽ എ. ഡി. രണ്ടാം ശതകത്തിന്റെ അവസാന ഘട്ടമായപ്പോഴേക്ക് സഭയിൽ ഉപദേഷ്ടാക്കന്മാരുടെ അഭാവം അനുഭവപ്പെട്ടു. പണ്ഡിതശ്രേഷ്ഠന്മാരായ ബ്രാഹ്മണ പുരോഹിതന്മാരോടും മറ്റു തത്വജ്ഞാനികളോടും വേദോപദേശങ്ങൾ സംബന്ധിച്ച സംവാദത്തിലേർപ്പെടുവാൻ ഈ കുറവ് കേരളത്തിലെ

ചെറിയ ക്രിസ്തീയ സഭയ്ക്ക് പ്രതിബന്ധമായി. തങ്ങൾക്കു വിദഗ്ദ്ധനായ ഒരു ഉപദേഷ്ടാവിനെ അയച്ചുതരണമെന്ന അഭ്യർത്ഥനയുമായി മലങ്കരസഭ ഒരു നിവേദകസംഘത്തെ അലക്സാണ്ഡ്രിയായിലെ സഭാദ്ധ്യക്ഷനായിരുന്ന ദിമത്രയസ്സിന്റെ സന്നിധിയിലേക്കയച്ചു. കേരളവും ഈജിപ്റ്റും തമ്മിൽ അക്കാലത്തു നിലവിലിരുന്ന സുദൃഢമായ വ്യാപാരബന്ധങ്ങൾ രണ്ടു രാജ്യങ്ങളിലേയും സഭകൾ തമ്മിലുള്ള ബന്ധം സാദ്ധ്യമാക്കിത്തീർത്തിരുന്നു. മലങ്കരസഭയുടെ അഭ്യർത്ഥന അനുസരിച്ച് ദിമത്രിയസ്സ് അലക്സാണ്ഡ്രിയായിലെ വൈദികസെമിനാരിയുടെ മേലദ്ധ്യക്ഷനും അഗാധ പണ്ഡിതനുമായിരുന്ന പന്റീനസിനെ എ. ഡി. 190–ൽ ഇന്ത്യൻ സഭയെ സഹായിക്കുന്നതിനായി നിയോഗിച്ചു. പന്റീനസിന്റെ ഇന്ത്യൻ സന്ദർശനത്തെപ്പറ്റി കൈസറിയായിലെ ബിഷപ്പ് യൂസീബിയസ് രേഖപ്പെടുത്തിയിരിക്കുന്നത് ഇപ്രകാരമാണ്: ‘പന്റീനസി’നു ദൈവവചനത്തെ സംബന്ധിച്ചുണ്ടായിരുന്ന തീക്ഷ്ണതയും വൈരാഗ്യവും നിമിത്തം അദ്ദേഹം പൗരസ്ത്യർക്ക് ഒരു സുവിശേഷകനായി നിയമിക്കപ്പെട്ടു, അദ്ദേഹം ഇന്ത്യ വരെ സഞ്ചരിക്കുകയും ചെയ്തു. അവിടെ വി. മത്തായിയുടെ സുവിശേഷത്തെപ്പറ്റി അറിവുള്ളവരും അപ്പൊസ്തലന്മാരിൽ ഒരുവനായ ബർത്തലോമായിൽ നിന്നു സുവിശേഷം ശ്രവിച്ചവരും എബ്രായ ഭാഷയിലുള്ള വിശുദ്ധ മത്തായിയുടെ സുവിശേഷം ലഭിച്ചിരുന്നവരും തന്റെ ആഗമനത്തെ പ്രതീക്ഷിച്ചിരുന്നവരുമായ ഒരു കൂട്ടം ആളുകളെ കാണുകയും ചെയ്തു. ജറോമിന്റെ (എ. ഡി. 340–420) ഗ്രന്ഥങ്ങളിൽ പന്റീനസിന്റെ ഇന്ത്യൻ സന്ദർശനത്തെ സംബന്ധിച്ച് രണ്ടു പരാമർശങ്ങൾ കാണാവുന്നതാണ്. പന്റീനസ് ഇന്ത്യയുടെ ഏത് ഭാഗമാണ് സന്ദർശിച്ചതെന്ന കാര്യത്തിൽ ചരിത്രകാരന്മാരുടെ ഇടയിൽ ഭിന്നാഭിപ്രായങ്ങൾ നിലവിലുണ്ട്. ബോംബെയ്ക്കു സമീപമുള്ള കല്യാൺ എന്ന സ്ഥലം വി. ബർത്തലോമാ സന്ദർശിച്ചതായും അവിടെ സുവിശേഷം പ്രസംഗിച്ചതായും അന്നാട്ടുകാർ വിശ്വസിക്കുന്നു. ഈ വിശ്വാസവും ‘വി. ബർത്തലോമായിൽ നിന്നു സുവിശേഷം ശ്രവിച്ച’ എന്ന യൂസീബിയസിന്റെ പരാമർശവും അടിസ്ഥാനമാക്കി പന്റീനസ് സന്ദർശിച്ച സ്ഥലം കല്യാൺ ആയിരുന്നുവെന്നു ചില ചരിത്രകാരന്മാർ അഭിപ്രായപ്പെടുന്നുണ്ട്. എന്നാൽ കേരള ക്രൈസ്തവരുടെ പ്രബലമായ പാരമ്പര്യങ്ങളിൽ ഒന്നാണ് പന്റീനസിന്റെ മലങ്കരസഭാ സന്ദർശനം. ഗണനീയന്മാരായ പല ചരിത്രകാരന്മാരും ഈ പാരമ്പര്യത്തെ പിന്താങ്ങുകയും ചെയ്യുന്നു. പന്റീനസ് വന്നിറങ്ങിയത് കല്യാണിലാവാം. എന്നാൽ കല്യാൺ വരെ വന്നു ചേർന്ന ആ ക്രൈസ്തവ പണ്ഡിതൻ ഇൻഡ്യയിലെ ഏറ്റവും പ്രബല ക്രൈസ്തവ കേന്ദ്രമായിരുന്ന കേരളം സന്ദർശിക്കാതെ മടങ്ങിപ്പോയി എന്നു കരുതുക യുക്തിസഹമല്ല. കേരളം ഏറ്റവും പ്രബലമായ ക്രൈസ്തവകേന്ദ്രം എന്ന നിലയിൽ മാത്രമല്ല, ഇന്ത്യയിൽ നിന്ന് ഈജി

പ്തിലേക്കുള്ള മടക്കയാത്ര ആരംഭിക്കാനുള്ള ഏറ്റവും സൗകര്യപ്രദമായ കൊടുങ്ങല്ലൂർ തുറമുഖത്തിന്റെ സ്ഥാനവും പന്റീനസിനെ ആകർഷിച്ചിരുന്നിരിക്കണം.

പന്റീനസ് എത്രകാലം കേരളത്തിൽ താമസിച്ചു എന്നു പറയുക എളുപ്പമല്ല. അദ്ദേഹം അലക്സാന്ത്രിയായിൽ തിരിച്ചെത്തിയതു വളരെ വർഷങ്ങൾക്കു ശേഷമാണെന്ന് അലക്സാന്ത്രിയായിലെ വൈദികവിദ്യാലയത്തെ സംബന്ധിച്ച രേഖകളിൽ നിന്നു വ്യക്തമാകുന്നതിനാൽ പന്റീനസ് ഏതാനും വർഷങ്ങളെങ്കിലും കേരളത്തിൽ ചെലവഴിച്ചതായി ഊഹിക്കാവുന്നതാണ്. ബ്രാഹ്മണ പണ്ഡിതന്മാരും മറ്റു തത്വജ്ഞാനികളും ക്രൈസ്തവസഭയുടെ മുന്നിൽ വച്ച തത്വജ്ഞാനപരമായ വെല്ലുവിളികളെ സമർത്ഥമായി നേരിടുന്നതിനു സഭയെ ശക്തിപ്പെടുത്തുവാൻ പന്റീനസിന്റെ പ്രവർത്തനങ്ങളും ഉപദേശങ്ങളും സഹായിച്ചു. ഇങ്ങനെ ഒരു പ്രതിസന്ധിയിൽ സഭയെ രക്ഷിച്ച വ്യക്തി എന്ന നിലയിൽ മലങ്കരസഭാ ചരിത്രത്തിൽ പന്റീനസ് ചിരസ്മരണീയനായി ഭവിച്ചു.

മലങ്കരസഭയിൽ ആദിമനൂറ്റാണ്ടുകളിൽ ദൈവശാസ്ത്ര സംബന്ധമായ എന്തെങ്കിലും പഠനമോ മതപാഠശാലാ പ്രവർത്തനമോ നടന്നതായുള്ള രേഖകൾ ഒന്നും ഇതുവരെ ലഭ്യമല്ല. മലങ്കരസഭാ ചരിത്രത്തെ സംബന്ധിച്ചിടത്തോളം ഇരുണ്ട ഒരു കാലഘട്ടമായിരുന്നു ആദ്യനൂറ്റാണ്ടുകൾ എന്ന നിഗമനത്തിൽ എത്തുന്നതായിരിക്കും ഏറെ ശരി. ആദ്യനൂറ്റാണ്ടു മുതലേ പൗരസ്ത്യദേശത്തെ പേർഷ്യൻ സഭയുമായി ബന്ധപ്പെട്ടിരുന്ന മലങ്കരസഭ പേർഷ്യയിലുണ്ടായിരുന്ന നിസിബിസ്, എഡേസ്സ മുതലായ കേന്ദ്രങ്ങളിലെ ദൈവശാസ്ത്ര വിദ്യാലയങ്ങൾ പ്രയോജനപ്പെടുത്തിയിരിക്കാം എന്നും ചിന്തിക്കുന്നവരുണ്ട്. എന്നാൽ സുഗമമായ യാത്രാസൗകര്യങ്ങളും സമ്പർക്കമാർഗ്ഗങ്ങളും അക്കാലത്ത് തുലോം ചുരുക്കമായിരുന്നതിനാൽ ഇത്തരം ഒരനുമാനം വക്രശൈലിയിലേ പറയാനാവൂ.

യേശുക്രിസ്തുവിലൂടെ വെളിപ്പെട്ട നിത്യനൂതന ദൈവികസത്യങ്ങൾ ഉൾക്കൊള്ളാനും അവ പ്രായോഗിക ലോകജീവിതത്തിലൂടെ പ്രകാശിപ്പിക്കുവാനും ക്രമീകൃത ദൈവശാസ്ത്രപഠനം അനിവാര്യമാണെന്ന് സ്ഥാപിക്കാൻ ഇന്നും പ്രത്യേക വാദമുഖങ്ങളോ തലനാരിഴകീറിയുള്ള ഗവേഷണങ്ങളോ നിരത്തേണ്ട ആവശ്യമില്ല. കാരണം ലോകം മുഴുവൻ, വിശിഷ്യ ക്രൈസ്തവസഭാ വിഭാഗങ്ങളെല്ലാം തന്നെ അംഗീകരിച്ചിട്ടുള്ള ഒരു സത്യമാണിത്. ലോകത്തിൽ നിലകൊള്ളുന്ന സഭയ്ക്കെതിരെ വരുന്ന എതിർപ്പുകളെയും വെല്ലുവിളികളെയും ഫലപ്രദമായി നേരിടാൻ മൂർച്ചയുള്ള ദൈവിക വിജ്ഞാനശരങ്ങൾ സംഭരിച്ചേ തീരൂ. അവിടെയാണ് നല്ല വൈദികസെമിനാരികൾക്കുള്ള പ്രസക്തി എന്ന് പ്രത്യേകം അനുസ്മരിപ്പിക്കേണ്ടതുമില്ല.

ഹൈന്ദവരുടെ ഇടയിൽ നിലവിലിരുന്ന ഗുരുകുല സമ്പ്രദായം അവരുമായി നിത്യസമ്പർക്കത്തിൽ വന്ന ഇവിടുത്തെ പുരാതന ക്രിസ്ത്യാനികൾ മാതൃകയാക്കി മല്പാൻ പ്രസ്ഥാനത്തിനു രൂപംകൊടുത്തു എന്നു കരുതുന്നതിൽ തെറ്റില്ല. ആരാധനഭാഷ സുറിയാനി ആയിരുന്നതിനാൽ ആരാധനയിൽ പങ്കെടുക്കുന്നവർക്ക് അജ്ഞാതമായ പൗരസ്ത്യ സുറിയാനിയിലുള്ള അഭ്യസനമായിരുന്നു മല്പാൻ ഭവനങ്ങളിലെ മുഖ്യ സിലബസ്. അതായത് സുറിയാനി പഠിച്ചും തക്സാ തഴകിയും ഒരുതരം ആരാധനാഭ്യാസം നടത്തുന്ന വൈദികരെ പരിശീലിപ്പിച്ചു വിടുക.

ഏഴു ദശാബ്ദങ്ങൾക്കു മുമ്പ് ഞങ്ങളുടെ ബാല്യകാലത്തു പത്തനംതിട്ട മാക്കാംകുന്ന് സെന്റ് സ്റ്റീഫൻസ് പള്ളി വികാരി തെങ്ങുംതറയിലെ പ്രസിദ്ധനായ മല്പാൻ ഗീവറുഗീസ് കോർഎപ്പിസ്ക്കോപ്പാ വി. കുർബ്ബാനമദ്ധ്യേ ഏവൻഗേലിയോൻ സുറിയാനിയിൽ വായിച്ചു തർജ്ജമ ചെയ്തിരുന്നത് ഓർക്കുന്നു. പെട്ടെന്നുള്ള തർജ്ജമ ആകയാൽ വാചകഘടനയും വ്യാകരണവും ഒന്നും ആരും ഒത്തുനോക്കി ശരിതെറ്റുകൾ കണ്ടുപിടിക്കേണ്ടതില്ല. ആശയ സംവേദനമാണല്ലോ പ്രധാനം. അതു നടക്കും. തർജ്ജമ ശരിയല്ലെങ്കിൽ തന്നെ ഹൈക്കലായിൽ നിൽക്കുന്ന മാപ്പിളയ്ക്കു തെറ്റു ചൂണ്ടിക്കാട്ടാനുള്ള വിവരവും കമ്മി. മല്പാന്മാരുടെ മല്പാനായിരുന്ന ഗീവറുഗീസ് കോർഎപ്പിസ്ക്കോപ്പായുടെ 150-ൽപരം പ്രമുഖ വൈദിക ശിഷ്യരിൽ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ, പാമ്പാടി മാർ ഗ്രീഗോറിയോസ്, പുത്തൻകാവിൽ മാർ പീലക്സിനോസ്, ദാനിയേൽ മാർ പീലക്സീനോസ് എന്നീ പ്രശസ്ത മേല്പട്ടക്കാരും ഉൾപ്പെടുന്നു. സുറിയാനി ഭാഷാജ്ഞാനത്തിൽ ഇവരാരും തന്നെ ഗുരുവിനേക്കാൾ മികച്ചവരും ആയിരുന്നില്ല. മല്പാൻ ഭവനത്തെപ്പറ്റി ഓർക്കുമ്പോൾ ഭഗവാൻ ശ്രീകൃഷ്ണന്റെയും ഭക്ത കുബേരനായിരുന്ന കുചേലന്റെയും ഗുരുവായിരുന്ന സാന്ദീപനി മഹർഷിയുടെ ആശ്രമമാണ് മനസ്സിൽ ഓടിഎത്തിയത്. വലിപ്പച്ചെറുപ്പ ഭേദചിന്തയെന്യേ ദൈവവിഷയ പഠനം നടത്തുന്ന കളരികളായിരുന്നു മല്പാൻ ഭവനങ്ങൾ എന്നു ചുരുക്കം. മലങ്കരസഭയുടെ തെക്കും വടക്കും പ്രശസ്തരും പ്രഗല്ഭരുമായ പല മല്പാന്മാരുടെ കീഴിൽ ഗുരുകുല സമ്പ്രദായത്തിൽ മല്പാൻ ഭവനങ്ങൾ സഭയ്ക്കു ചെയ്ത വൻ സേവനങ്ങൾ കാലങ്ങൾ കടന്നു എങ്കിലും ചെറുതായി കാണാൻ സഭാചരിത്ര സ്നേഹികൾക്ക് ഒട്ടും സാധ്യമല്ല. പാമ്പാക്കുട കോനാട്ടു കുടുംബത്തിലെ പ്രശസ്തരായ മല്പാന്മാരുടെ സേവനം വടക്കൻ പ്രദേശത്തും ഒന്നാംകിടയിൽ നിന്നിരുന്നു എന്ന് എടുത്തു പറയേണ്ടതില്ലല്ലോ. സഭ അവരുടെ മഹത്തായ സേവനം ആചന്ദ്രതാരം അനുസ്മരിക്കും.

## ഗീവറുഗീസ് കോർഎപ്പിസ്കോപ്പ II (1875 - 1970)

**ഗീ**വറുഗീസ് കോർഎപ്പിസ്കോപ്പാ 1875 ജൂൺ 7-ന് ജനിച്ചു. പ്രാഥമിക വിദ്യാഭ്യാസം പത്തനംതിട്ടയിൽ നടത്തി. പന്ത്രണ്ടാമത്തെ വയസ്സിൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസിൽ നിന്നു ശെമ്മാശുപട്ടം ഏറ്റു. അതിനുശേഷം കോട്ടയം എം. ഡി. സെമിനാരിയിൽ ഇംഗ്ലീഷ് വിദ്യാഭ്യാസം നടത്തി. അന്ന് പത്തനംതിട്ട നിന്നു കാൽനടയായിട്ടാണ് കോട്ടയത്തിന് പോകേണ്ടിയിരുന്നത്. ഓമല്ലൂർ വടക്കേടത്ത് ഗീവറുഗീസ് ശെമ്മാശൻ, പുത്തൻപീടിക പൈനുംമൂട്ടിൽ എ. ജി. തോമസ് വക്കീൽ തുടങ്ങിയ സഹപാഠികൾ ഒന്നിച്ചാണ് യാത്ര ചെയ്തിരുന്നത്. പുത്തൻകാവ്, തിരുവല്ലാ എന്നിവിടങ്ങളിൽ താമസിച്ചും വിശ്രമിച്ചും കോട്ടയത്ത് എത്തി പഠനം നിർവ്വഹിച്ചിരുന്നു. പഴയ സെമിനാരിയിൽ താമസിക്കുന്നതിനുള്ള സൗകര്യം പുലിക്കോട്ടിൽ തിരുമേനി അനുവദിച്ചു കൊടുത്തിരുന്നു. ഫോർത്തു ഫോം വരെ പഠിച്ച ശേഷം ഗീവറുഗീസ് ശെമ്മാശൻ പരുമല തിരുമേനിയുടെ കീഴിൽ സുറിയാനി അഭ്യസനം നടത്തി. തുടർന്ന് വട്ടശ്ശേരിൽ ഗീവറുഗീസ് മല്പാന്റെ കൂടെയും പഠനം തുടർന്നു. പ. പരുമല തിരുമേനി ഊർശ്ലേമിൽ പോകുന്നതിനു മുമ്പ് തന്റെ വാത്സല്യ ശിഷ്യനായിരുന്ന ഗീവറുഗീസ് ശെമ്മാശനെ പാമ്പാക്കുട, പാലപ്പിള്ളിൽ മല്പാനച്ചന്റെ കൂടെ താമസിപ്പിച്ചു. മല്പാനച്ചന്റെ കൂടെയുള്ള പഠനം ഗീവറുഗീസ് ശെമ്മാശനെ സുറിയാനി ഭാഷയിൽ അഗാധ പാണ്ഡിത്യം നേടുന്നതിന് സഹായിച്ചു. ഏതാനും മാസങ്ങൾ കൊണ്ട് ശെമ്മാശൻ ഗ്രാമറിൽ നല്ല അവഗാഹം നേടി. തക്സാ, ശുശ്രൂഷാക്രമങ്ങൾ, വേദപുസ്തകം, പെങ്കീസാ നമസ്കാരം മുതലായവയെല്ലാം സുറിയാനിയിൽ നിന്ന് മലയാളത്തിലേക്ക് നിഷ്പ്രയാസം തർജ്ജമ ചെയ്യുന്നതിനുള്ള കഴിവ് നേടി. പ. പരുമല തിരുമേനി മടങ്ങിവന്ന ശേഷം ശെമ്മാശൻ പരുമലയിൽ തിരിച്ചെത്തി. എന്നാൽ എല്ലാ നിലയിലും സാമാന്യമായ അറിവ് നേടിയതുകൊണ്ട് വട്ടശ്ശേരിൽ മല്പാനച്ചൻ മറ്റു ശെമ്മാശന്മാരെ ഗ്രാമർ പഠിപ്പിക്കുന്നതിനും മറ്റും നിയോഗിച്ചു. ശെമ്മാശൻ തന്റെ കൃത്യം വളരെ ഭംഗിയായി നിർവഹിച്ചു. അദ്ദേഹം ശെമ്മാശനെ കോർഎപ്പിസ്കോപ്പാ എന്നാണ് വിളിച്ചിരുന്നത്. കല്ലാശേരിൽ ഗീവറുഗീസ് ശെമ്മാശനും തെങ്ങുംതറയിൽ ഗീവറുഗീസ് ശെമ്മാശനുമൊന്നിച്ചു നിന്നാണ് സുറിയാനി ഗീതങ്ങൾ ആലപിച്ചിരുന്നത്. രണ്ടു പേരുടെയും ശബ്ദം ഒരുപോലെ മുഴങ്ങിക്കേൾക്കുന്നതായിരുന്നു. ഈ സ്നേഹബന്ധം പിന്നീട് കല്ലാശ്ശേരിൽ തിരുമേനി മലങ്കരസഭയുടെ ഭരണസാരഥ്യം ഏറ്റെടുത്ത് കാതോലിക്കായായി 35 വർഷം സഭയെ നയിച്ച് 1964 ൽ കാലം ചെയ്യുന്നതു വരെയും നിലനിന്നിരുന്നു.

സ്വന്തമായി വൈദികസെമിനാരി ഉണ്ടായ ശേഷം ഇരുപതാം നൂറ്റാ

ണ്ടിന്റെ ആരംഭത്തിൽ മലങ്കരസഭയിൽ ഉണ്ടായ മുടക്കും പിളർപ്പും മൂലം സെമിനാരി നിലച്ചുപോയി. മുടക്കു മൂലം സെമിനാരിയിലെ പഠനം തകർക്കാൻ ദ്രോഹികൾക്കു സാധിച്ചു. ഈ പശ്ചാത്തലത്തിൽ ശെമ്മാശന്മാർക്കു തുടർന്നു പഠിക്കാൻ സാധിച്ചില്ല. അവർ എല്ലാം വീടുകളിലേക്കു മടങ്ങി. ഈ സന്ദർഭത്തിൽ തെക്കൻ പ്രദേശങ്ങളിലുള്ള ശെമ്മാശന്മാരെ പഠിപ്പിക്കാൻ പ. വട്ടശ്ശേരിൽ തിരുമേനി ശിഷ്യനായ തെങ്ങുംതറയിൽ ഗീവറുഗീസ് കോർഎപ്പിസ്കോപ്പായ്ക്കു കൽപന നൽകി. ഇതനുസരിച്ചാണ് തുമ്പമൺ, കൊല്ലം ഭദ്രാസനങ്ങളിൽപെട്ട ഒട്ടധികം ശെമ്മാശന്മാർ മാക്കാംകുന്നിലെത്തി അച്ചനിൽ നിന്നു സുറിയാനി പഠിച്ചത്. ദശക്കണക്കിനു വൈദികർ അച്ചന്റെ അരുമ ശിഷ്യന്മാരാണ്. കോട്ടയം, പുതുപ്പള്ളി, നിരണം, മാന്നാർ, തിരുവല്ലാ, കോഴഞ്ചേരി, പത്തനംതിട്ട, കുമ്പഴ, മൈലപ്രാ, ഓമല്ലൂർ, ചന്ദനപ്പള്ളി, അടൂർ, കൊട്ടാരക്കര, തേവലക്കര, റാന്നി, നീലംപേരൂർ മുതലായ സ്ഥലങ്ങളിൽ നിന്ന് 150–ൽ പരം വൈദികരെ പരിശീലിപ്പിക്കുന്നതിനുള്ള മഹാഭാഗ്യം ഗീവറുഗീസ് കോറെപ്പിസ്കോപ്പായ്ക്കു ലഭിച്ചു.

പതിനാറാം നൂറ്റാണ്ടിൽ ഇന്ത്യയിൽ എത്തിയ പോർട്ടുഗീസുകാർക്ക് പ്രധാനമായും രണ്ട് ലക്ഷ്യങ്ങളാണുണ്ടായിരുന്നത്. ഒന്ന് കച്ചവടം, രണ്ട് മതപ്രചരണം. തങ്ങളുടേതായ റോമൻ കത്തോലിക്കാ സഭ മാത്രമാണ് ശരിയെന്നു ധരിച്ചിരുന്ന പോർട്ടുഗീസുകാർ ഇൻഡ്യയിലുള്ള പുരാതന ക്രിസ്ത്യാനികളെ തങ്ങളുടെ വിശ്വാസത്തിലേക്കു ചതുരുപായങ്ങളും പ്രയോഗിച്ച് ചേർക്കാൻ ശ്രമിച്ചു എന്നത് ഒരു ചരിത്ര വസ്തുതയാണ്. അവരെ സംബന്ധിച്ചിടത്തോളം അതു ശരിയും ഉത്തമ വിശ്വാസത്തോടെ നിറവേറ്റിയ കർത്തവ്യവുമാണെങ്കിൽ ഇവിടുത്തെ പുരാതന ക്രിസ്ത്യാനികളുടെ നേരെയുള്ള ന്യായീകരിക്കാനാവാത്ത കടന്നുകയറ്റമാണതെന്നു മലങ്കരസഭയിലുള്ളവർ ഉറച്ചു വിശ്വസിക്കുന്നു. ഈ വിഭിന്ന വീക്ഷണങ്ങൾ തമ്മിലുള്ള ഏറ്റുമുട്ടലുകളുടെ ധ്വനിയാണ് പതിനാറും പതിനേഴും നൂറ്റാണ്ടുകളിൽ മലങ്കരസഭയിൽ എങ്ങും മുഴങ്ങിക്കേട്ടത്. 1599–ലെ ഉദയംപേരൂർ സുന്നഹദോസും ബലംപ്രയോഗിച്ച് നടത്തിയ സഭാപരിവർത്തനങ്ങളും 1653–ലെ ചരിത്രപ്രധാനമായ കൂനൻകുരിശ് പ്രതിജ്ഞയുമെല്ലാം ഈ സ്ഫോടനങ്ങളിൽ നിന്നു ചിന്നിച്ചിതറിയതാണ്.

എന്തായാലും പോർട്ടുഗീസുകാരുടെ വരവ് മലങ്കരസഭാ ചരിത്രത്തിലെ ഒരു പുതിയ അദ്ധ്യായത്തിന് രൂപം നൽകി. അവർ, പഴഞ്ചെനെന്നു കരുതിയ മല്പാൻ ഭവനങ്ങൾ നിർത്തലാക്കി. പാശ്ചാത്യമാതൃകയിലുള്ള സെമിനാരികൾ സ്ഥാപിക്കാനൊരുങ്ങി. ഫ്രാൻസിസ്ക്കൻ സന്യാസികളുടെ നേതൃത്വത്തിൽ പ്രഥമ റോമൻ കത്തോലിക്കാ സെമിനാരി കൊടുങ്ങല്ലൂരിൽ ആരംഭിച്ചു. അത് പിന്നീട് ജസ്യൂട്ട് വിഭാഗം ഏറ്റെടുക്കുകയു

ണ്ടായി. സുറിയാനിഭാഷയെ നിർമ്മാർജ്ജനം ചെയ്ത് തൽസ്ഥാനത്ത് ലത്തീൻ ഭാഷയെ പ്രതിഷ്ഠിക്കാനുള്ള നീക്കമാണ് നടത്തപ്പെട്ടത്. എന്നാൽ ശതാബ്ദങ്ങളായി നിലനിന്നു വന്ന സുറിയാനി പാരമ്പര്യത്തെ വേരോടെ പിഴുത് മാറ്റാനുള്ള ശ്രമം വിജയിച്ചില്ലെന്നാണ് അനന്തര ചരിത്രം വ്യക്തമാക്കിയത്. ഈ പശ്ചാത്തലം മനസ്സിലാക്കി പിന്നീട് സുറിയാനിക്കു പ്രാധാന്യം കൊടുത്തുകൊണ്ട് വൈപ്പിക്കോട്ടയിലും കൊച്ചിയിലും കത്തോലിക്കരുടെ സെമിനാരികൾ രൂപംകൊണ്ടു. റോമൻ സഭയിൽ ചേർന്നവർ പാശ്ചാത്യരീതിയിലുള്ള ദൈവശാസ്ത്ര പഠനം തുടർന്നപ്പോൾ റോമൻ സഭ നിർത്തൽ ചെയ്ത മല്പാൻ സമ്പ്രദായം വീണ്ടും മലങ്കര സഭയിൽ തലപൊക്കി.



**തെങ്ങുംതറയിൽ ഗീവർഗീസ് കോർഎപ്പിസ്കോപ്പാ**



**തെങ്ങുംതറയിൽ ഗീവർഗീസ് കോർഎപ്പിസ്കോപ്പായുടെ ശിഷ്യനും കൊച്ചുമകനുമായ ടി. ജി. ജോൺ കോർഎപ്പിസ്കോപ്പാ**

# 2

# മല്പാൻ പാഠശാലയുടെ പ്രസക്തി

സഭാ വൈദികട്രസ്റ്റി കൂടിയായ ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് എഴുതുന്നു: ഗുരുകുല വിദ്യാഭ്യാസ സമ്പ്രദായം തികച്ചും ഭാരതീയമാണ്. ഗുരുക്കന്മാരുടെ ഭവനങ്ങളിൽ താമസിച്ച് വിവിധ ജീവിത സാഹചര്യങ്ങളിലെല്ലാം ഗുരുവിനൊപ്പം നിന്ന് അവയെ എപ്രകാരം നേരിടണമെന്ന് കണ്ടും, അറിഞ്ഞും പഠിച്ച് ഗുരുവിന്റെ പരിപൂർണ്ണ ശിക്ഷണത്തിൽ ശിഷ്യന്മാർ വളരുന്ന പതിവ് മറ്റേതെങ്കിലും സംസ്കാരത്തിൽ ഉണ്ടോ എന്ന് സംശയമാണ്. ഗുരുവിന്റെ സകല അറിവുകളുടെയും ഒരംശം സ്വാംശീകരിച്ചുകൊണ്ടാണ് വിദ്യാഭ്യാസം പൂർത്തിയാക്കുന്ന ശിഷ്യന്മാർ സ്വഭവനങ്ങളിലേക്ക് മടങ്ങിയിരുന്നത്.

ഭാരത സംസ്കാരത്തിൽ വേരൂന്നി വളർന്ന ക്രിസ്തീയ സഭയും അതിന്റെ നേതാക്കളെ പരിശീലിപ്പിക്കുവാൻ ആദ്യം അവലംബിച്ചിരുന്ന രീതി ഇതുതന്നെയായിരുന്നല്ലോ. "മല്പാൻ"എന്നാൽ "ഗുരു"; ഗുരുകുലത്തിന്റെ ക്രിസ്തീയ പതിപ്പായിരുന്നു മല്പാൻ പാഠശാല. വൈദികരാകുവാൻ ആഗ്രഹിച്ചിരുന്നവർ ശ്രേഷ്ഠരായ മല്പാന്മാരെ തേടിപ്പോയിരുന്നു. സെക്കുലർ വിദ്യാഭ്യാസമെന്നും വൈദിക വിദ്യാഭ്യാസമെന്നും വേർതിരിവുകൾ അശേഷമില്ലാതിരുന്ന ആ കാലത്ത് മല്പാന്മാർ തന്നെയാണ് മാതൃഭാഷയും, ആരാധനാഭാഷയായ സുറിയാനിയും, ആചാരാനുഷ്ഠാനങ്ങളും, ധർമ്മശാസ്ത്രവും, പെരുമാറ്റച്ചട്ടങ്ങളും, പാട്ടും, ചൊലുത്തും എല്ലാം പഠിപ്പിച്ചിരുന്നത്. സമയബന്ധിതമായി ക്ലാസ്സെടുക്കുന്ന പതിവൊന്നുമില്ലായിരുന്നു എങ്കിലും സദാ സമയവും പഠനം തന്നെയായിരുന്നു.

ഗുരു എവിടേയ്ക്കെങ്കിലും പോകുമ്പോൾ അന്നു ശിഷ്യനും യാത്ര ചെയ്യുമായിരുന്നു. ബുദ്ധിപരമായ അറിവ് നേടുക എന്നത് മാത്രമല്ല ആത്മിക വളർച്ചയും കൈവരിക്കുക എന്നതായിരുന്നു ലക്ഷ്യം. എത്ര വർഷം പഠിക്കണമെന്നോ, എന്തെല്ലാം പഠിക്കണമെന്നോ ഒന്നും യാതൊരു നിശ്ചയവും ഇല്ലായിരുന്ന അക്കാലത്തും, ജ്ഞാനികളും, സമർത്ഥരുമായ അനേകം വൈദികർ ഉണ്ടായിരുന്നു.

പോർട്ടുഗീസുകാരും, അവരോടൊപ്പം റോമൻ കത്തോലിക്കാ മിഷണറിമാരും 16–ാം നൂറ്റാണ്ടിൽ മലബാറിൽ എത്തുന്നതുവരെ വൈദികരെ പരിശീലിപ്പിക്കുവാൻ അവലംബിച്ചിരുന്നത് ഗുരുകുല സമ്പ്രദായം മാത്രമാണ്. എന്നാൽ പാശ്ചാത്യരുടെ ആഗമനത്തോടെ കാര്യങ്ങൾ മാറിത്തുടങ്ങി. യൂറോപ്പിൽ തന്നെ വലിയ യൂണിവേഴ്സിറ്റികൾ സ്ഥാപിക്കാൻ

തുടങ്ങിയിരുന്ന അക്കാലത്ത് മലങ്കരയിലെ വൈദികരുടെ പരിശീലന ത്തിന് ഇവിടെയുണ്ടായിരുന്ന സമ്പ്രദായം പോരാ എന്ന് അവർ ചിന്തി ച്ചിരിക്കണം. പഠനം ക്രമീകൃതമാകുമ്പോൾ കൂടുതൽ കാര്യക്ഷമമാകു മെന്ന തത്വത്തെ അധിഷ്ഠിതമാക്കി മലബാർ തീരത്ത് സെമിനാരികൾ ആരംഭിക്കുവാൻ തുടങ്ങി. അങ്ങിനെ കൊടുങ്ങല്ലൂരിലും, വൈപ്പിക്കോട്ട യിലും, കൊച്ചിയിലും, ആരംഭിച്ച സെമിനാരികളിൽ പഠനം പൂർത്തിയാക്കി യവർക്കേ പട്ടം കൊടുക്കാവൂ എന്നൊരു നിബന്ധനയും അവർ നടപ്പാ ക്കാൻ ശ്രമിച്ചു. അവർ വിഭാവനം ചെയ്തതുപോലെ മലങ്കരസഭയെ ലത്തിനീകരിക്കുന്നതിനുള്ള കുറുക്കുവഴിയായി ഇതിനെ കാണുകയും ചെയ്തു. വൈദികരാണല്ലോ ജനങ്ങളെ നയിക്കുന്നത്. അപ്പോൾ സഭയെ ആകമാനം ലത്തീൻ ആചാരങ്ങൾക്കും, വിശ്വാസങ്ങൾക്കും വിധേയരാ ക്കണമെങ്കിൽ അതിന് ഏറ്റവും ഫലപ്രദമായ മാർഗ്ഗം വൈദികരെ സ്വാധീ നിക്കുക എന്നതാണെന്ന് അവർ ധരിച്ചിരിക്കണം.

എന്നാൽ ഇതുകൊണ്ടൊന്നും മലങ്കര നസ്രാണികളുടെ വേദപഠന രീതിക്ക് കാതലായ മാറ്റം ഉണ്ടായില്ല. സെമിനാരികൾ പലതും സ്ഥാപി തമായെങ്കിലും മല്പാൻ പാഠശാലകൾ ഭാഗികമായി തുടരുക തന്നെ ചെയ്തു. 17-ാം നൂറ്റാണ്ടിൽ, കൂനൻകുരിശു സത്യത്തിനു ശേഷം കത്തോ ലിക്കാ സഭയുമായുള്ള ബന്ധം വിച്ഛേദിക്കപ്പെട്ടതോടെ സെമിനാരി പഠ നവും അവസാനിച്ചു. കത്തോലിക്കാ സഭയിൽ തുടർന്ന വിഭാഗം സെമി നാരി പ്രവർത്തനങ്ങൾ ശക്തിപ്പെടുത്തിയിരിക്കണം.

പത്തൊൻപതാം നൂറ്റാണ്ടിൽ ഇംഗ്ലീഷ് മിഷണറിമാരുടെ പ്രോത്സാ ഹനങ്ങളുടെയും, സഹായങ്ങളുടെയും ഫലമായിട്ടാണ് മലങ്കരസഭയ്ക്ക് കോട്ടയത്ത് ഒരു സെമിനാരി ഉണ്ടായത്. ആദ്യകാലത്ത് സഭയിലുള്ള പല ഗുരുകുലങ്ങളിൽ ഒന്ന് എന്ന നിലയിലാണ് സെമിനാരിയും പ്രവർത്തനം ആരംഭിച്ചത്. ഇന്നത്തെപ്പോലെ യാത്രാ സൗകര്യങ്ങൾ ഇല്ലാതിരുന്ന അക്കാലത്ത് സഭയുടെ എല്ലാ ഭാഗങ്ങളിൽ നിന്നും വിദ്യാർത്ഥികൾക്ക് കോട്ടയത്തു വന്നു പഠിക്കുക അപ്രായോഗികമായിരിക്കണം. ഏതായാലും 1815-ൽ പഴയസെമിനാരി സ്ഥാപിച്ചതിനു ശേഷവും ഒരു നൂറ്റാണ്ടിലധികം മല്പാൻ ഭവനങ്ങൾ സജീവമായിരുന്നു. നമ്മുടെ സഭയിലെ പ്രശസ്ത മായ ഏതാനും ഗുരുകുലങ്ങൾ താഴെപ്പറയുന്നവയാണ്.

**പരുമല സെമിനാരി**

മലങ്കരസഭയുടെ വളർച്ചയെക്കുറിച്ച് വ്യക്തമായ ചില കാഴ്ചപ്പാടു കൾ ഉണ്ടായിരുന്ന പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമനാണ് ഈ പഠിത്ത വീട് സ്ഥാപിച്ചത്. എങ്കിലും ഇവിടെ ആരംഭം മുതൽ പരി ശുദ്ധ പരുമല തിരുമേനിയാണ് അദ്ധ്യയനം നടത്തിയിരുന്നത്. പില്ക്കാ

ലത്ത് വട്ടശ്ശേരിൽ ഗീവറുഗീസ് മല്പാനും അവിടെ പഠിപ്പിച്ചിരുന്നു. അനേകം വൈദികർ ഇവിടെ നിന്നു പരിശീലനം നേടിയിട്ടുണ്ട്.

**തൃക്കുന്നത്തു സെമിനാരി:-** സ്ഥാപിതമായ കാലംമുതൽ അങ്കമാലി ഭദ്രാസനത്തിന്റെ ആസ്ഥാനമായിരുന്ന തൃക്കുന്നത്ത് സെമിനാരിയിൽ ക്രമീകൃതമായ വൈദികപരിശീലനം ആരംഭിച്ചത് പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ കാലത്താണ് (1935). മാറാച്ചേരിൽ ഇട്ടീരാ മല്പാൻ, കുരിശിങ്കൽ മാണി മല്പാൻ മുതലായവർ ആദ്യ കാലത്തും കടവിൽ പോൾ റമ്പാൻ, ഞാർത്താങ്കൽ കോരുത് മല്പാൻ മുതലായവർ പില്ക്കാലത്തും അദ്ധ്യയനം നടത്തിയിരുന്നു.

**മഞ്ഞിനിക്കര ദയറാ**

ആലുവായിലെ അദ്ധ്യയനം ഇടക്കാലത്തു നിന്നു പോയപ്പോൾ അന്നത്തെ പാത്രിയർക്കീസ് വിഭാഗത്തിലെ പ്രധാന വൈദികപരിശീലന കേന്ദ്രമായി മഞ്ഞിനിക്കര മാറി. ശീമക്കാരായിരുന്ന അബ്ദൽ ആഹാദ് റമ്പാൻ (പിന്നീട് യാക്കൂബ് മൂന്നാമൻ പാത്രിയർക്കീസ്), മാർ യൂലിയോസ് മെത്രാപ്പോലീത്താ, ഫാ. ഡോ. വി. സി. ശാമുവേൽ തുടങ്ങിയ പ്രഗല്ഭരും അവിടെ പഠിപ്പിച്ചിരുന്നു.



**ഫാ. ഡോ. വി. സി. ശാമുവേൽ**

**പത്തനംതിട്ട സെമിനാരി**

മല്പാനായിരുന്ന തെങ്ങിൻതറയിൽ ഗീവർഗീസ് കോർഎപ്പിസ്ക്കോപ്പായുടെയും പി. ഇ. ദാനിയേൽ ക്ലേറിയുടെയും (പിന്നീട് ഡാനിയേൽ മാർ പീലക്സിനോസ്) ചുമതലയിൽ നടന്നിരുന്ന അദ്ധ്യയനകേന്ദ്രമാണിത്. അധികകാലം നിലനിന്നില്ല എങ്കിലും പ്രഗല്ഭരായ പല വൈദികർ ഇവിടെ പഠിച്ചിരുന്നു.

**പാമ്പാക്കുട**

തലമുറകളായി വൈദികപരിശീലനം നടത്തിയിരുന്ന പ്രസിദ്ധരായ കോനാട്ട് മല്പാന്മാരുടെ അദ്ധ്യയനകേന്ദ്രമായിരുന്നു പാമ്പാക്കുട. ആദ്യ കാലത്ത് മാമ്മലശേരിയിലായിരുന്നു ഈ മല്പാന്മാരുടെ ആസ്ഥാനം. 1825 മുതൽ അത് പാമ്പാക്കുടയിലായി. കോനാട്ട് ഗീവർഗീസ് മല്പാൻ, അബ്രഹാം മല്പാൻ, യൂഹാനോൻ മല്പാൻ, മാർ യൂലിയോസ് മെത്രാപ്പോലീത്താ, മാത്തൻ കോർഎപ്പിസ്ക്കോപ്പാ തുടങ്ങിയവർ അക്കൂട്ടത്തിലെ ഏറ്റവും പ്രഗത്ഭരായിരുന്നു. മാത്തൻ മല്പാന്റെ കാലശേഷം (1927) പുത്രൻ അബ്രഹാം മല്പാൻ കുറച്ചുകാലം വൈദിക പരിശീലനം

നടത്തിയിരുന്നു. പിന്നീട് അതും നിന്നുപോയി.

ഇവ കൂടാതെ പിറവം സെമിനാരി, മലേക്കുരിശ് ദയറാ, വെട്ടിക്കൽ ദയറാ, കുണ്ടറ സെമിനാരി, പഴഞ്ഞിപ്പള്ളി മുതലായ കേന്ദ്രങ്ങളിലെല്ലാം ചുരുങ്ങിയ കാലം വൈദികപരിശീലനം നടത്തിയിരുന്നു. ചെറിയ തോതിൽ നടന്നിരുന്ന പല മല്പാൻ ഭവനങ്ങൾ വേറെയും ഉണ്ടായിരുന്നു.

ഈ മല്പാൻ ഭവനങ്ങളുടെ പ്രവർത്തനം അവസാനിപ്പിച്ച് വൈദിക വിദ്യാഭ്യാസം മുഴുവനും പഴയസെമിനാരിയിൽ കേന്ദ്രീകരിക്കുവാൻ സി. എം. എസ്. മിഷണറിമാർ 19-ാം നൂറ്റാണ്ടിൽ ശ്രമിച്ചു. എങ്കിലും അതു പൂർണ്ണമായി നടപ്പാക്കുവാൻ അവർക്ക് ഇന്നാട്ടിൽ അധികാരം ഉണ്ടായിരുന്നിട്ടുപോലും സാധിച്ചില്ല. തന്നെയുമല്ല സെമിനാരിയിൽ അദ്ധ്യയനം നടത്തുവാൻ വന്ന ഇംഗ്ലീഷ് മിഷണറിമാർ നവീകരണ വിശ്വാസം പഠിപ്പിക്കുന്നു എന്ന ആരോപണം മല്പാൻ പാഠശാലകളുടെ പ്രസക്തി വർദ്ധിപ്പിക്കുകയും ചെയ്തു. നവീകരണക്കാരുമായുള്ള കേസുകൾ അവസാനിച്ചപ്പോൾ കോട്ടയം സെമിനാരിയുടെ പ്രവർത്തനം ശക്തിപ്പെടുത്തുവാൻ പുലിക്കോട്ടിൽ ദീവന്നാസ്യോസ് അഞ്ചാമൻ തിരുമേനി തീരുമാനിച്ചു. അതിനായി വട്ടശ്ശേരിൽ ഗീവർഗീസ് മല്പാനെയും കോനാട്ട് മാത്തൻ മല്പാനെയും തിരുമേനി നിയമിച്ചു. പ്രഗത്ഭരായ ഇവരുടെ കീഴിൽ സെമിനാരിയുടെ പ്രവർത്തനം ഊർജ്ജിതമായപ്പോഴേക്കും വീണ്ടും മലങ്കര സഭ വ്യവഹാരങ്ങളിലേക്ക് വലിച്ചിഴയ്ക്കപ്പെട്ടു. പഴയസെമിനാരി സമരഭൂമിയായി മാറി. പിന്നീട് ഇവിടം മെത്രാൻകക്ഷിയുടെ ആസ്ഥാനമായി കണക്കാക്കപ്പെടുവാൻ തുടങ്ങി. അതോടെ പാത്രിയർക്കീസ് വിഭാഗം വൈദിക വിദ്യാർത്ഥികളെ ഇങ്ങോട്ടയയ്ക്കാതെയായി. തന്നിമിത്തം സഭയുടെ വടക്കൻ ഭാഗങ്ങളിലുണ്ടായിരുന്ന മല്പാൻ ഭവനങ്ങൾ വീണ്ടും ശക്തമായി.

1958-ലെ സുപ്രീംകോടതി വിധിയെ തുടർന്ന് സഭയിൽ സമാധാനം ഉണ്ടായതോടെയാണ് മലങ്കരസഭയിലെ വൈദികവിദ്യാഭ്യാസം കോട്ടയം പഴയസെമിനാരിയിൽ കേന്ദ്രീകൃതമായത്. അന്ന് മല്പാൻ പാഠശാലകൾ നടത്തിയിരുന്ന ഞാർത്താങ്കൽ കോരുത് മല്പാൻ, പടുതോട്ടത്തിൽ അബ്രഹാം മല്പാൻ, യൂഹാനോൻ മല്പാൻ (പിന്നീട് യൂഹാനോൻ മാർ സേവേറിയോസ്) മുതലായവർ സെമിനാരി അദ്ധ്യാപകരായി നിയമിതരായതും മല്പാൻ പാഠശാലകളുടെ അന്ത്യം കുറിക്കുവാൻ ഇടയാക്കി. 1934-ലെ സഭാഭരണഘടന താല്ക്കാലികമായെങ്കിലും സഭ മുഴുവൻ അംഗീകരിച്ചതോടെ സെമിനാരി വിദ്യാഭ്യാസം എല്ലാ വൈദികർക്കും അനിവാര്യമായിത്തീരുകയും ചെയ്തു. സെമിനാരി വിദ്യാഭ്യാസം നിർബന്ധമായത് ഒരു പരിധി വരെ സഭയുടെ വളർച്ചയ്ക്ക് കാരണമായിത്തീർന്നു എന്നതിന് രണ്ടു പക്ഷമില്ല. ലോകോത്തര നിലവാരമുള്ള ദൈവശാസ്ത്ര

ജ്ഞർ ഇന്നു സഭയിൽ ഉണ്ടായതിന്റെ ഒരു പ്രധാന കാരണം നമ്മുടെ സെമിനാരിയാണ്. ഈ കാലഘട്ടത്തിന് ഉതകുന്നവിധത്തിലുള്ള വൈദികരെ പരിശീലിപ്പിച്ച് സജ്ജരാക്കുവാൻ സെമിനാരിയ്ക്ക് സാധിക്കുന്നുണ്ട്.

ഇന്നത്തെ വൈദികവിദ്യാഭ്യാസത്തിന്റെ നിലവാരം വച്ച് മല്പാൻ പാഠശാലകളെ അളക്കുവാൻ ശ്രമിച്ചാൽ അന്നത്തേത് മോശമായിരുന്നു എന്നു തോന്നിയേക്കാം. മല്പാൻ രീതിയുടെ മേന്മ മറ്റൊന്നാണ്. പരീക്ഷയില്ലാത്ത പഠിപ്പും കഴിഞ്ഞ് ആ വിദ്യാലയങ്ങളിൽ നിന്ന് പുറത്തിറങ്ങിയവർക്കുണ്ടായിരുന്ന ഇരുത്തവും സൗമ്യതയും, അനുഷ്ഠാനങ്ങളിലുള്ള ആത്മാർത്ഥതയും, തീക്ഷ്ണതയുമെല്ലാം ഇന്ന് ഏതാണ്ട് അന്യമായിപ്പോയില്ലേയെന്ന് സംശയിക്കുന്നു. പുതിയ സമ്പ്രദായത്തിൽ ഗുരു ശിഷ്യബന്ധങ്ങൾക്കാണ് ഏറ്റവുമധികം ക്ഷതമേറ്റിരിക്കുന്നത്. മല്പാൻ രീതിയിൽ ഗുരുവും ശിഷ്യനും തമ്മിൽ ഒരു ആത്മബന്ധം നിലനിന്നിരുന്നു. ത്വരിതഗതിയിൽ കാര്യക്ഷമമായി വൈദികരെ സൃഷ്ടിച്ചു വിടുന്ന യന്ത്രശാലകളായി സെമിനാരികൾ പരിണമിക്കുമ്പോൾ, ബന്ധങ്ങൾ യാന്ത്രികമായി പോകുന്നെങ്കിൽ അതാരുടെയും കുറ്റമല്ലല്ലോ. അനേകം ഗുണങ്ങളോടൊപ്പം വരുന്ന ഒരു ദോഷമായി നമുക്കതിനെ കണക്കാക്കിയാൽ മതി.

തിരിഞ്ഞുനോക്കുമ്പോൾ, മല്പാൻ ഭവനങ്ങൾ സഭയുടെ വളർച്ചയിലും നിലനില്പ്പിലും വലിയ പങ്കു വഹിച്ചിരുന്നു എന്ന് സമ്മതിക്കാതെ തരമില്ല. ഒരു കാലത്ത് സഭയുടെ വിശ്വാസവും, പാരമ്പര്യങ്ങളും മുറുകെ പിടിക്കുന്നതിനും, അച്ചടി സർവ്വസാധാരണമാകുന്നതിനു മുമ്പ് ആരാധനാക്രമങ്ങളും, പിതാക്കന്മാരുടെ ലിഖിതങ്ങളും മറ്റും പകർത്തിയെഴുതി പ്രചരിപ്പിക്കുന്നതിനും മറ്റും മുഖാന്തിരമായിത്തീർന്ന സുപ്രധാന കേന്ദ്രങ്ങളാണ് മല്പാൻ പാഠശാലകൾ. അവയുടെ പ്രാധാന്യം സഭയ്ക്ക് ഒരിക്കലും വിസ്മരിക്കാനാവില്ല.



**കോനാട്ട് മാത്തൻ കോർഎപ്പിസ്കോപ്പാ** | **കോനാട്ട് അബ്രഹാം കത്തനാർ** | **ഫാ. ജോൺസ് ഏബ്രഹാം കോനാട്ട്** | **കോരുത് മല്പാൻ ഞാർത്താങ്കൽ**

# 3

# സെമിനാരിയുടെ ജനനം

മലങ്കരസഭയെ ദീർഘകാലം തുടർച്ചയായി ഭരിച്ച പകലോമറ്റം മെത്രാന്മാരുടെ അസ്തമയകാലം അടുത്തപ്പോൾ കണ്ടനാട് പള്ളിയിൽ 1808-ൽ ചേർന്ന പള്ളിപ്രതിപുരുഷയോഗം അംഗീകരിച്ച ഒരു തീരുമാനം - അല്ലെങ്കിൽ പടിയോല - സഭയുടെ ദൈവശാസ്ത്രാഭ്യാസ ചക്രവാളത്തിലെ പത്തര മാറ്റുള്ള ഒരു കനക രേഖയാണെന്നത്രെ സഭാചരിത്രകാരന്മാർ വിശേഷിപ്പിക്കുന്നത്. ഏഴാം മാർത്തോമ്മായുടെ നാല്പതാം അടിയന്തരത്തോടനുബന്ധിച്ചു നടന്ന ഈ യോഗത്തിൽ യഥാവിധി തെരഞ്ഞെടുക്കപ്പെടാതെ ഉന്നത സ്ഥാനത്ത് അവരോധിക്കപ്പെട്ട എട്ടാം മാർത്തോമ്മായാണ് അധ്യക്ഷത വഹിച്ചത്. സ്ഥാന സാധുത്വ പ്രശ്നം ഉയർത്തി കുഴപ്പങ്ങൾ സൃഷ്ടിക്കാതെ വൈദിക വിദ്യാഭ്യാസത്തിനായി മലങ്കരയുടെ തെക്കും വടക്കും ഓരോ പഠിത്തവീട് സ്ഥാപിക്കാൻ തീരുമാനിച്ചു.

“തെക്കും വടക്കും രണ്ടു പഠിത്തവീട്ടിൽ ഓരോരോ മല്പാന്മാർ ഇരുന്നു പൈതങ്ങളെയും ശെമ്മാശന്മാരെയും പഠിപ്പിക്കുകയും പള്ളിയിൽ നിന്നു വരിയിട്ടെടുത്തു അവർക്ക് വേണ്ടത് ആണ്ടുതോറും കൊടുക്കുകയും പട്ടക്കാർ പള്ളിക്കടുത്ത ക്രമങ്ങൾ ഒക്കെയും തഴക്കി കുറവു തീർത്ത് മല്പാന്മാരുടെ എഴുത്ത് യജമാനസ്ഥാനത്തു കൊണ്ടുവന്നു കൊടുത്ത് കൂദാശാപ്രവൃത്തികൾക്കു അനുവാദം വാങ്ങിച്ചുകൊള്ളുകയും വേണം.”

“പള്ളിമര്യാദകളും നടത്തേണ്ടതിനുള്ള ആണ്ടു തക്സാ ക്രമപ്പെടുത്തിയ പുസ്തകം പള്ളിക്കാര്യത്തിൽ നിന്നു വാങ്ങിച്ചുകൊള്ളുകയും വേണം.” ഇവയാണു കണ്ടനാടു പടിയോല എന്നറിയപ്പെടുന്ന തീരുമാനങ്ങളിൽ പ്രധാനം.

എട്ടാം മാർത്തോമ്മായുടെ ഉപദേശകരായി യോഗം തെരഞ്ഞെടുത്ത കുന്നംകുളം പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ കായംകുളം പീലിപ്പോസ് റമ്പാൻ എന്നിവരുടെ ആലോചനപ്രകാരം മാത്രം സഭാ ഭരണം നിറവേറ്റണമെന്നും തീരുമാനിച്ചു.

ഈ രണ്ടു തീരുമാനങ്ങളും നടപ്പാക്കാമെന്നു യോഗത്തിൽ വച്ച് ഉറപ്പു നൽകിയ എട്ടാം മാർത്തോമ്മാ അതു ഗൗരവത്തിൽ എടുക്കുകയോ വേണ്ടതു ചെയ്യുകയോ ഉണ്ടായില്ല.

തുടർന്ന് കേരളത്തിലെ കത്തോലിക്കേതര വൈദികസെമിനാരികളിൽ

ആദ്യത്തേതായ ഈ പഠിത്തവീട് 1808-ലെ കണ്ടനാട് പടിയോലയിലെ താല്പര്യപ്രകാരം 1814-ൽ സ്ഥാപിച്ചു. ബ്രിട്ടീഷ് റസിഡന്റ് കേണൽ മൺറോയും തിരുവിതാംകൂർ റാണിയും ഈ യത്നത്തിന് സഹായം നൽകി. കോട്ടയം പ്രവൃത്തിയിൽ ഗോവിന്ദപുരം കരയിൽ മീനച്ചിലാറിന്റെ തീരത്ത് പതിനാറ് ഏക്കർ സ്ഥലം തിരുവിതാംകൂർ റാണി കരമൊഴിവായി ഔസേപ്പ് റമ്പാന്റെ പേരിൽ നല്കി. 1814 ഫെബ്രു. 15-ന് കല്ലിട്ട് പണി തുടങ്ങി. 1815 മാർച്ചിൽ പണി പൂർത്തിയാക്കി ആദ്യ ബാച്ചിൽ വിദ്യാർത്ഥികളെ ചേർത്തു. റമ്പാൻ പ്രധാന അദ്ധ്യാപകൻ. റവ. തോമസ് നോർട്ടനും ആലപ്പുഴ താമസിച്ച് സെമിനാരിയിൽ അധ്യാപനം നടത്തി. 1815 മാർച്ച് 21-ന് ഇട്ടൂപ്പ് റമ്പാൻ പഴഞ്ഞിപള്ളിയിൽ വച്ച് തൊഴിയൂരിന്റെ കിടങ്ങൻ മാർ പീലക്സിനോസിൽ നിന്ന് മേല്പട്ടസ്ഥാനം ഏറ്റതോടെ കോട്ടയം പഴയസെമിനാരി മലങ്കരമെത്രാപ്പോലീത്തായുടെ ആദ്യത്തെ ഔദ്യോഗിക ആസ്ഥാനമായി, സഭയുടെ കേന്ദ്ര സെക്രട്ടേറിയേറ്റുമായി. 1816 നവം. 24-ന് അദ്ദേഹം നിര്യാതനായി. 25-ന് പഴയസെമിനാരി ചാപ്പലിൽ കബറടക്കപ്പെട്ടപ്പോൾ അതൊരു തീർത്ഥാടനകേന്ദ്രവുമായി. സെമിനാരിയിൽ 1817-ൽ ഇംഗ്ലീഷ് പഠനം ആരംഭിച്ചപ്പോൾ കേരളത്തിലെ ഒന്നാമത്തെ ഇംഗ്ലീഷ് ഭാഷാ പഠനകേന്ദ്രമായി. 1836-ലെ മാവേലിക്കര സുന്നഹദോസ് മിഷണറിബന്ധം വിച്ഛേദിച്ചതിന് ശേഷം നവീകരണക്കാരുമായി ഉണ്ടായ വിവാദങ്ങൾ സെമിനാരിക്കേസിന് കാരണമായി. പാലക്കുന്നത്ത് മെത്രാച്ചനിൽ നിന്ന് കേസ് വിജയിച്ച് ലഭിച്ച സെമിനാരിയിൽ പുലിക്കോട്ടിൽ മെത്രാച്ചൻ താമസമാക്കി (1886 ജൂലൈ 3-ന്). അദ്ദേഹത്തിന്റെയും പിൻഗാമി വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിന്റെയും കബറിടങ്ങൾ വടക്കും തെക്കും മുറികളിൽ സ്ഥിതിചെയ്യുന്നു. വടക്കേ കബർ മുറിയിൽ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ കബറിടവും ഉണ്ട്. 20-ാം നൂറ്റാണ്ടിന്റെ ആദ്യപാദത്തിൽ പാത്രിയർക്കീസ് കക്ഷിയുമായുള്ള വടംവലികളുടെ വേദിയും തൽഫലമായി നടന്ന ആനപ്പാപ്പി വധവേദിയും പഴയ സെമിനാരി ആയിരുന്നു. മാനേജിംഗ് കമ്മിറ്റി കൂടുന്ന കമ്മിറ്റി മാളികയും ബസ്ഗാസാ മുറിയും സോഫിയാ സെന്ററും നാലുകെട്ട് ശൈലിയിൽ പണിയപ്പെട്ട ബഹുനിലകെട്ടിടത്തിലെ സെമിനാരിയുടെ മുഖം പ്രൗഢഗംഭീരമാക്കുന്നു. മലങ്കരസഭയുടെ ദൃശ്യപ്രതീകമെന്ന് കോട്ടയം പഴയ സെമിനാരിയെ വിശേഷിപ്പിക്കാം.

## വൈദികസെമിനാരി

*മാർ ഔഗേൻ ബസ്സേലിയോസ്* എന്ന മലങ്കര നസ്രാണികൾ 6-ാം വാല്യത്തിൽ (1975) സെമിനാരിയെപ്പറ്റി ഇസ്സഡ്. എം. പാറേട്ട് ഇങ്ങനെ പറയുന്നു: "നമ്മുടെ വൈദികസെമിനാരി അഭിമാനിക്കാൻ വക തരുന്ന ഒരു സ്ഥാപനമാണ്. കേണൽ മൺട്രോയുടെ സ്വാധീനഫലമായി തിരു

വിതാംകൂറിലെ അന്നത്തെ ഭരണാധിപ ആയിരുന്ന ലക്ഷ്മീഭായി റാണിയുടെ ആജ്ഞ അനുസരിച്ചാണ് സെമിനാരി തോപ്പ് നമുക്ക് ലഭിച്ചത്. '990-ാമാണ്ട് (പൊടിവ്) 6-ാം തീയതി' എഴുതിയ നിനവാണ് അതിനു നമുക്കു ലഭിച്ചിട്ടുള്ള ആധാരം. അതു സെമിനാരിക്കേസിൽ (1054-ൽ 439) എ. എ. അക്കപ്രമാണമായി ഹാജരാക്കിയപ്പോൾ തന്നെ പൊടിഞ്ഞിരുന്നു. ഇട്ടൂപ്പ് റമ്പാൻ എന്നു സാധാരണ പറയപ്പെടുന്ന, പുലിക്കോട്ടിൽ ദീവന്നാസ്യോസിനു ഒരു 'പഠിത്തവീട്' കെട്ടുന്നതിനാണ് അന്ന് അനുമതിയും സഹായവും ലഭിച്ചത്. അതനുസരിച്ച് നിർമ്മിച്ച 'പഠിത്തവീട്' മെത്രാപ്പോലീത്തായുടെ അരമനയും ആയിത്തീർന്നു. പഠിത്തവീട്ടിൽ പഠിക്കുന്ന വിദ്യാർത്ഥികളുടെ ചെലവ് സമുദായത്തിൽനിന്നു കൊടുക്കുക എന്നാണ് വച്ചിരുന്നത്. ജോസഫ് ദീവന്നാസ്യോസ്, 'കുത്തി എടുപ്പിച്ച്' കായലിൽ നിന്ന് കിട്ടിവന്ന നെല്ലും പഴയസെമിനാരി തോപ്പിൽ നിന്ന് കിട്ടിയ നാളികേരവും ആ ആവശ്യത്തിനു വിനിയോഗിച്ചു വന്നു. വട്ടശ്ശേരിൽ ദീവന്നാസ്യോസ്, കോനാട്ടു മല്പാൻ തുടങ്ങിയ പേരെടുത്ത അദ്ധ്യാപകരുടെ ശിക്ഷണത്തിൽ നടന്ന വൈദികസെമിനാരിക്ക് സമുദായത്തിലും സഹോദര സമുദായങ്ങളുടെ ഇടയിൽ തന്നെയും ശരിയായ അംഗീകാരം സിദ്ധിച്ചിരുന്നു. ആ നിലയ്ക്ക് സാരതരമായ മാറ്റം സംഭവിച്ചത് വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിന്റെ കാലത്തുണ്ടായ മുടക്കു ഭൂകമ്പത്തോടുകൂടിയാണ്. സെമിനാരിയും മെത്രാപ്പോലീത്തായുടെ ആസ്ഥാനമായ എടുപ്പുകളും വളരെക്കാലത്തേക്ക് പോലീസ് ബന്ധവസ്സിൽ ആയി. അതോടുകൂടി 'സെമിനാരി' - ശെമ്മാശന്മാരുടെ സുറിയാനി പഠിത്വം - കുഴഞ്ഞു. ആ കോലാഹലങ്ങൾ എല്ലാം ഒട്ട് ഒതുങ്ങിയപ്പോൾ, ഗീവറുഗീസ് ബസ്സേലിയോസ് ദ്വിതീയന്റെ കാലത്ത് പുനർജീവിക്കപ്പെട്ട വൈദികസെമിനാരി എം. ഡി. തോപ്പിൽ ഏലിയാ ചാപ്പൽ എടുപ്പു തൊട്ടുള്ള കെട്ടിടത്തിലേക്കു മാറ്റി. അതോടുകൂടി പാശ്ചാത്യ രീതിയിൽ പാഠവിവര പട്ടികകൾ ക്രമപ്പെടുത്തി. സമുദായക്കേസ് (1113-ൽ 111) കാതോലിക്കോസ് പക്ഷത്തിനു അനുകൂലമായി 1958 സെ. 12-ൽ സുപ്രീംകോടതി വിധിച്ചതോടുകൂടി പഴയസെമിനാരിയുടെ ഗ്രഹപ്പിഴയും ഒട്ടെല്ലാം അവസാനിച്ചു. വട്ടശ്ശേരിൽ ദീവന്നാസ്യോസിന്റെ കാലത്ത് പഴയ നാലുകെട്ടു മാളികയുടെ കേടുപാടുകൾ തീർക്കുകയും ചില പരിഷ്ക്കാരങ്ങൾ ഒക്കെ വരുത്തുകയും ചെയ്തിരുന്നു. സുപ്രീംകോടതിയിൽ വിജയം കിട്ടിയതിനെ തുടർന്നു പഴയ കെട്ടിടം നവീകരിക്കപ്പെട്ടു. മലങ്കരമെത്രാൻ - കാതോലിക്കോസിന്റെ ആസ്ഥാനം ദേവലോകത്തേയ്ക്ക് മാറ്റുകയും, പഴയ കെട്ടിടം നവീകരിക്കുകയും ചെയ്തുകൊണ്ട്, വൈദിക വിദ്യാഭ്യാസം പഴയസെമിനാരിയിൽ നടത്തുന്നതിനും, വിദ്യാർത്ഥികൾക്ക് അവിടെ താമസിക്കുന്നതിനും അത്യാവശ്യ സൗകര്യങ്ങൾ ലഭിച്ചു. വൈദികസെമിനാരി സെറാംപൂർ സർവ്വകലാശാലയോടു അഫിലിയേറ്റു ചെയ്ത് ബി. ഡി. കോഴ്സ് ആരം

ഭിച്ചതോടുകൂടെ 'മഹാവിദ്യാലയം' ആയിത്തീർന്ന സെമിനാരിക്കു കൂടുതൽ സ്ഥലസൗകര്യം ആവശ്യമായി വന്നു. മനോഹരമായ ഒരു കെട്ടിടം അതിനായി സെമിനാരി തോപ്പിൽ തന്നെ പണിതു. നമ്മുടെ ആളുകളുടെ സംഭാവനയേക്കാൾ അനേകം, അനേകം മടങ്ങു സംഭാവന 'വേൾഡ് കൗൺസിൽ ഓഫ് ചർച്ചസ്' എന്ന സംഘടന കൈതുറന്നു തന്നതുകൊണ്ടാണ് പുതിയ കെട്ടിടം തീർക്കാൻ സാധിച്ചത്. പുതിയ കെട്ടിടത്തിന്റെ കൂദാശ 1969 ജനുവരി 7-ാം തീയതി നടന്നു. അന്നത്തെ ചടങ്ങുകളിൽ റൂമേനിയൻ പാത്രിയർക്കീസ് ജസ്റ്റിനിയനും, അദ്ദേഹത്തോടൊന്നിച്ചുണ്ടായിരുന്ന മെത്രാപ്പോലീത്തന്മാരും സംബന്ധിച്ചു.

## നഷ്ടപ്പെടുത്തിയ ഒരവസം

പുതിയ കെട്ടിടത്തിന്റെ ഔപചാരികമായ ഉൽഘാടനം ജസ്റ്റിനിയൻ പാത്രിയർക്കീസ് ഒരു നാട മുറിച്ചു അകത്തു പ്രവേശിച്ചു നിർവ്വഹിച്ചു. റൂമേനിയൻ സഭയിൽ മേല്പട്ടക്കാരെ തെരഞ്ഞെടുക്കുന്നത് മലങ്കരസഭയിൽ തെരഞ്ഞെടുക്കുന്ന രീതിയിൽ തന്നെയാണെന്നുള്ള വസ്തുത അദ്ദേഹം ഉൽഘാടന പ്രസംഗത്തിൽ ചൂണ്ടിക്കാണിക്കുകയുണ്ടായി. ഇരു സഭകളുടെയും ഭരണരീതിയിലുള്ള സാധർമ്മ്യവും അദ്ദേഹം എടുത്തു കാണിച്ചു. വൈദികസെമിനാരി വിജ്ഞാനത്തിന്റെ കലവറയും വൈദികർക്കു വിശുദ്ധ ജീവിതമാകുന്ന ദീപത്തിനു പകർന്നു കൊടുക്കുന്ന എണ്ണയും ആയിരിക്കണം എന്ന് പാത്രിയർക്കീസ് പ്രസ്താവിച്ചു. തുടർന്ന് മലങ്കരസഭയും റൂമേനിയൻ സഭയും തമ്മിൽ കൂടുതൽ അടുത്തു സഹകരിക്കുന്നതിന് അദ്ദേഹത്തിനു ആഗ്രഹം ഉണ്ടെന്നു പറഞ്ഞു. മലങ്കരയിലെ വൈദികസെമിനാരിയിൽ അഭ്യസനം നടത്തുന്നതിന് റൂമേനിയൻ വൈദിക വിദ്യാർത്ഥികളെ അയയ്ക്കുന്നതിന് ആഗ്രഹിക്കുന്നു എന്നു വ്യക്തമാക്കി. ഇവിടെനിന്ന് വൈദിക വിദ്യാർത്ഥികളെ റൂമേനിയായിലേക്ക് അയയ്ക്കുന്നതിന് അദ്ദേഹം ക്ഷണിക്കുകയും ചെയ്തു. ആ ക്ഷണം വേണ്ടത്ര പ്രയോജനപ്പെടുത്തിയില്ല. ആചാരാനുഷ്ഠാനകാര്യങ്ങളിൽ വലിയ അന്തരമൊന്നുമില്ലെന്നും റൂമേനിയൻ സഭയും മലങ്കരസഭയും തമ്മിൽ എന്നും വിശ്വാസത്തിലുള്ള അന്തരം നിസ്സാരമാണെന്നുമാണ് ധരിച്ചിട്ടുള്ളത്. 5-ാം നൂറ്റാണ്ടിലെ കൽക്കദൂനിയാ സുന്നഹദോസിൽ വച്ച് ചില സാങ്കേതിക 'സംജ്ഞകളുടെ വ്യാഖ്യാനത്തി'ലൂടെ കടന്നുകൂടിയ അഭിപ്രായാന്തരം സ്നേഹപൂർവ്വമായ സമീപനംകൊണ്ടും ഹൃദയം തുറന്നുള്ള ചർച്ചകൾ കൊണ്ടും തീർത്ത് ഐക്യപ്പെടാനെ ഉള്ളൂ എന്ന് വേദശാസ്ത്ര പണ്ഡിതനായ ഔഗേൻ പ്രഥമൻ, ഉൽഘാടനത്തിനു ജസ്റ്റിനിയൻ പാത്രിയർക്കീസിനെ ക്ഷണിച്ചുകൊണ്ടു ചെയ്ത പ്രസംഗത്തിൽ തുറന്നു പറഞ്ഞിരുന്നു. വിദ്യാർത്ഥികളെ പരസ്പരം മാറിയും മറ്റും ഉറ്റ സഹകരണത്തിനു ജസ്റ്റീനിയൻ ചെയ്ത ക്ഷണം സ്വീകരിച്ചിരുന്നു

എങ്കിൽ, നമ്മുടെ സഭയും റൂമേനിയൻ സഭയും തമ്മിലുള്ള ബന്ധം ദൃഢപ്പെടുമായിരുന്നു. 'നമ്മുടെ അന്ത്യോഖ്യരുടെ' ശല്യം ഒട്ടു ഒതുങ്ങിനില്ക്കുന്നതിനും ഇടയുണ്ടായിരുന്നു. ഒന്നാം മാർത്തോമ്മായുടെ മെത്രാൻ സ്ഥാനത്തിന് ഉണ്ടെന്നു വച്ചിരുന്ന കുറവു പരിഹരിക്കാൻ അന്ന് മൂന്നു പൗരസ്ത്യ സഭാദ്ധ്യക്ഷന്മാർക്കാണ് പഴയ പതിവനുസരിച്ച് മലങ്കരയിൽ നിന്നെഴുതിയത്. അവരിൽ ആരിൽ നിന്നും സഹകരണം സ്വീകരിക്കാൻ നാം ഒരുങ്ങി. അപ്പോൾ അവയിൽ ഒന്നിനും കുറവൊ കുറ്റമൊ ഉണ്ടായിരുന്നതായി നാം ഗണിച്ചില്ല എന്നു വ്യക്തമാണ്. അന്നത്തെ കത്തനുസരിച്ച് വന്നു കൂടിയ 'അന്ത്യോഖ്യൻ സുറിയാനികൾ' 'ഊഴിയം മൂത്ത് കാരായ്മ' എന്ന നില സ്ഥാപിക്കാൻ സത്യവും കാനോൻ നിയമങ്ങളും സഭയുടെ കാതലായ ഉപദേശങ്ങളും വിശ്വാസവും എല്ലാം അവഗണിച്ച് ഇന്ന് പലതും പ്രഖ്യാപനം ചെയ്തുകൊണ്ടിരിക്കുന്നു. അവ എല്ലാം പരിപൂർണ്ണ സത്യമാണെന്നു നമ്മെ വിശ്വസിപ്പിക്കുന്നതിന് 'എന്തും' ചെയ്യാൻ തയ്യാറുമാണ് അവർ! ഈ ശല്യങ്ങൾ ഒഴിവാക്കുവാൻ കഴിയുമായിരുന്നില്ലെ, അതിനു വളരെ സഹായകമാകുമായിരുന്നില്ലെ ജസ്റ്റിനിയന്റെ ക്ഷണം അന്നു നാം സ്വീകരിച്ച് റൂമേനിയൻ സഭയുമായി ബാന്ധവം ഉണ്ടാക്കിയിരുന്നു എങ്കിൽ? മുമ്പ് പല അവസരങ്ങൾ നമുക്കു നഷ്ടപ്പെട്ടിട്ടുണ്ട്. അതോട് ഒന്നുകൂടെ കൂടി 1969 ജനുവരി 7-ലെ ക്ഷണം നാം സ്വീകരിക്കാതിരുന്നതുകൊണ്ട് നഷ്ടപ്പെട്ടു എന്നു വച്ചാൽ മതി."

## വൈദികപരിശീലനം അനിവാര്യം

ആധുനിക സഭയിലെ ഇടവകകളെ നയിക്കാനും ഭരിക്കാനും ആത്മീയ പ്രബോധനം നൽകാനും സെമിനാരികളിൽ നിന്നു നല്ല പരിശീലനം നേടിയ വൈദികർ കൂടിയേ തീരൂ. എന്നാൽ പല വൈദികരും പരിശീലനം കഴിഞ്ഞ് പട്ടമേറ്റു വികാരിമാരായാൽ പിന്നെ തക്സാ മാത്രം തഴകും. പഠനത്തിനും പ്രഭാഷണത്തിനും അവധി കൊടുത്തുവരുന്നു. സഭ വക ആനുകാലിക പ്രസിദ്ധീകരണങ്ങളും പുസ്തകങ്ങളും വായിച്ചശേഷം അവ നല്ലതാണെങ്കിൽ ഞായറാഴ്ച്ചകളിൽ വൈദികർ ജനങ്ങളോട് അവ വാങ്ങി വായിച്ചു വളരാൻ പറയണം. അങ്ങനെ ഇന്ന് വായിക്കുകയും വായിപ്പിക്കുകയും ചെയ്യാത്തതുമൂലം സഭ ചൈതന്യമില്ലാതാകുന്നു എന്ന് പറയാം.

സെമിനാരിയിൽ പഠിക്കാതെ, പുണ്യചരിതനായ പാമ്പാടി കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ കൂടെ ബാലനായിരിക്കുമ്പോൾ തന്നെ സഭാജീവിതരംഗത്തു കടന്ന പി. സി. യോഹന്നാൻ റമ്പാൻ സെമിനാരി പഠനം കഴിഞ്ഞ പലരേക്കാളും അറിവും കർമ്മശേഷിയും ഉള്ള ആളായി. പാമ്പാടി തിരുമേനിയായിരുന്നു റമ്പാച്ചന്റെ സെമിനാരി. ദിവസത്തിന് 24 മണിക്കൂർ പോരാ എന്നു പറഞ്ഞ് ഓടിനടന്ന് നല്ലതു

ചെയ്തു ജീവിച്ച പി. സി. യോഹന്നാൻ റമ്പാൻ തിരക്കിനിടയിലും വള രെയധികം വായിക്കുകയും പഠിക്കുകയും ചെയ്തിരുന്നു എന്ന് എനിക്ക റിയാം. ഇക്കാര്യം കൊച്ചച്ചന്മാർ ഓർക്കണമെന്നു താല്പര്യം.



**പ. പാമ്പാടി തിരുമേനി**



**വന്ദ്യ പി. സി. യോഹന്നാൻ റമ്പാൻ**

# 4

# സെമിനാരി കൈവശപ്പെടുത്താൻ ശ്രമം നടത്തി

ചേപ്പാട്ടു മാർ ദീവന്നാസ്യോസിന്റെ കാലത്ത് 1825 നവംബറിൽ അത്താനാസ്യോസ് എന്നൊരു മെത്രാനും ഒരു റമ്പാനും വിദേശത്തു നിന്നു മലങ്കരയിൽ വന്നു. അവർ ചില അധികാരങ്ങളൊക്കെ നടത്താൻ ശ്രമിച്ചു. പഴയസെമിനാരി കൈവശപ്പെടുത്തുന്നതിന് ചില അന്ത്യോക്യാ ഭക്തരുടെ സഹായത്തോടെ ശ്രമിച്ചതായും രേഖകളുണ്ട് (See Missionary Register for 1862. P. Cherians History, Page 1162-1165). ഈ ഘട്ടത്തിൽ ചേപ്പാട്ടു മാർ ദീവന്നാസ്യോസ് സർക്കാരിന്റെ സഹായം അഭ്യർത്ഥിച്ചു. ഈ തർക്കത്തെ കുറിച്ച് അന്വേഷിച്ചതിൽ വിദേശികൾക്കു മലങ്കരസഭയുടെ സ്വത്തുക്കളിന്മേൽ യാതൊരു അവകാശവും ഇല്ലെന്നും മലങ്കരയിലെ ജനങ്ങൾക്ക് ഇഷ്ടമുണ്ടെങ്കിൽ വിദേശികളെ സ്വീകരിക്കാമെന്നല്ലാതെ അതിന് അവരെ നിർബന്ധിക്കുന്നതിന് ആർക്കും അധികാരമില്ലെന്നും ഈ തർക്കം തീർക്കുന്നതിനായി മാർ അത്താനാസ്യോസിനെയും റമ്പാനേയും കപ്പൽ കയറ്റി അയ്ക്കുന്നതാണെന്നും ഗവൺമെന്റ് തീരുമാനിച്ചു.

ചേപ്പാട്ടു ദീവന്നാസ്യോസിന്റെ കാലത്തു തന്നെ അത്താനാസ്യോസ് സ്തേഫാനോസ്, റസിഡണ്ടിന് അയച്ചുകൊടുത്ത പാത്രിയർക്കീസിന്റെ കത്തിന് റസിഡണ്ടു നല്കിയ മറുപടി, പാത്രിയർക്കീസിന്റെ അവകാശവാദങ്ങളിലേക്കും ഗവണ്മെന്റിന്റെ നിലപാടിലേയ്ക്കും വെളിച്ചം വീശുന്നതാണ്. ആ കത്ത് റോയൽ കോടതി വിധിയിൽ അവസാനിച്ച കേസിൽ പതിനേഴാം അക്കമായി ഹാജരാക്കിയിരുന്നു. അതിലെ പ്രസക്ത ഭാഗത്തിന്റെ പരിഭാഷ താഴെച്ചേർക്കുന്നു: 'കോട്ടയത്തെ സിറിയൻ കോളജിനു വേണ്ടി ഉദ്ദേശിച്ചിട്ടുള്ള പണമോ, സുറിയാനി സമുദായത്തിന്റെ മറ്റേതെങ്കിലും മുതലോ പാത്രിയർക്കീസിന്റെ അധീനതയിൽ ഉള്ളതല്ല. കോളജിന്റെ സ്വത്ത് തിരുവിതാംകൂറിലുള്ള പ്രാദേശിക ഭരണാധികാരികളാൽ മാത്രം നിയന്ത്രിക്കപ്പെടേണ്ടതാണ്. ഒരു വിദേശ മേല്പട്ടക്കാരനും അതേക്കുറിച്ച് എന്തെങ്കിലും പറയാൻ അവകാശമില്ല. ഈ സാഹചര്യങ്ങളെല്ലാം കാണിക്കുന്നത് പാത്രിയർക്കീസിനു ലഭിച്ചിട്ടുള്ള വിവരങ്ങൾ തികച്ചും തെറ്റാണെന്നാണ്. പാത്രിയർക്കീസിന്റെ നിർദ്ദേശങ്ങൾ ഈ വിഷയത്തെ കുറിച്ചു മദ്രാസ് ഗവണ്മെന്റു നല്കിയിട്ടുള്ള ഉത്തരവുകൾക്കു കടകവിരുദ്ധമാണ്. ആ ഉത്തരവുകളുടെ പകർപ്പുകൾ ഞാൻ താങ്കൾക്ക് അയയ്ക്കുന്നു. അവയിൽ നിന്ന്, സുറിയാനി സമുദായത്തിന്റെ അഭീഷ്ടത്തിനു

വിരുദ്ധമായ ഏതൊരു ഇടപെടലിനെയും കർശനമായി നിരോധിച്ചിരിക്കുന്നു എന്നു താങ്കൾക്കു കാണാം. പ്രാദേശിക അധികാരികളുടെ അനുവാദം കൂടാതെ എന്തെങ്കിലും ചെയ്യുന്നതിനെയും ടി ഉത്തരവുകൾ നിരോധിച്ചിരിക്കുന്നു.' ഈ എഴുത്ത് റസിഡണ്ട് 1-3-1849 ൽ 328-ാം നമ്പരായി കൊച്ചിയിൽ നിന്ന് എഴുതിയതാണ്. ഇതിൽ നിന്നു പാത്രിയർക്കീസ് എന്താണ് ആവശ്യപ്പെട്ടതെന്നും ഭരണാധികാരികൾ എന്തു നിലപാടാണു സ്വീകരിച്ചിരിക്കുന്നതെന്നും സ്പഷ്ടമാണല്ലൊ.

## കൊച്ചിൻ അവാർഡ്

സുറിയാനി സഭയിലെ വൈദികരുടെ വിദ്യാഭ്യാസത്തിനായി പുലിക്കോട്ടിൽ ജോസഫ് റമ്പാൻ ഒരു സെമിനാരി സ്ഥാപിക്കുന്നതിനു ശ്രമിച്ചപ്പോൾ, ആ സംരംഭത്തെ കേണൽ മൺട്രോ പ്രോത്സാഹിപ്പിക്കുകയും വട്ടിപ്പണത്തിന്റെ പലിശയിൽ കുടിശികയുണ്ടായിരുന്ന 3360 രൂപാ റമ്പാനെ ഏല്പ്പിക്കുകയും ചെയ്തു.

സെമിനാരി പണിയുന്നതിനു തിരുവിതാംകൂർ ഗവണ്മെന്റിൽ നിന്നു പതിനാറ് ഏക്കർ സ്ഥലം കരമൊഴിവായി കിട്ടി. 1813 ഫെബ്രുവരിയിൽ സെമിനാരിക്ക് അടിസ്ഥാനമിടുകയും 1815 മാർച്ചിൽ അവിടെ വിദ്യാഭ്യാസം ആരംഭിക്കുകയും ചെയ്തു. കേണൽ മൺട്രോയുടെ ആഗ്രഹപ്രകാരം സി. എം. എസ്. മിഷനറിമാർ സെമിനാരിയുടെ പ്രവർത്തനങ്ങളിൽ സഹകരിച്ചു. 1817 മാർച്ചു മുതൽ ബെയിലി സെമിനാരിയിൽ താമസമായി. 1818 ഒക്ടോബറിൽ ഫെൻ പ്രിൻസിപ്പാളായി നിയമിക്കപ്പെട്ടു. ആംഗ്ലിക്കൻ സഭയോടു സാമ്യപ്പെടുത്തത്തക്കവണ്ണം സുറിയാനിസഭയെ നവീകരിക്കണമെന്നതായിരുന്നു മിഷനറിമാരുടെ ഉദ്ദേശ്യം. അനേക വർഷത്തെ പ്രവർത്തനങ്ങൾ മൂലം ഇതു സാധിക്കാതെ വന്നപ്പോൾ 1835 നവംബറിൽ കൽക്കട്ടയിലെ ബിഷപ്പ് വിൽസൺ കോട്ടയത്തു വന്ന് സുറിയാനിസഭയിൽ വരുത്തേണ്ട പരിഷ്ക്കാരത്തെക്കുറിച്ച് ചില വ്യവസ്ഥകൾ മലങ്കര മെത്രാപ്പോലീത്തായായിരുന്ന ചേപ്പാട്ട് മാർ ദീവന്നാസ്യോസിനെ ഏല്പിച്ചു. 1836 ജനുവരി 16-ാം തീയതി (1011 മകരം 5) മാവേലിക്കര പുതിയകാവു പള്ളി പ്രതിപുരുഷയോഗം ഈ വ്യവസ്ഥകളെ നിരാകരിച്ചു പടിയോല എഴുതി.

1837 ജനുവരി 11-നു സി. എം. എസിന്റെ മദ്രാസ് കറസ്പോണ്ടിംഗ്' കമ്മറ്റി മലങ്കരസഭയുമായുള്ള സഹകരണം പ്രായോഗികമല്ലെന്നും സെമിനാരിയുടെ സ്വത്തുക്കൾ വിഭജിക്കണമെന്നും നിശ്ചയിക്കുകയും വിഭജനത്തിൽ മദ്ധ്യസ്ഥനായിരിക്കാൻ റസിഡണ്ടിനോട് അപേക്ഷിക്കുകയും ചെയ്തു. വസ്തുക്കൾ മലങ്കരസഭയ്ക്കും മിഷനറിമാർക്കുമായി വിഭജിക്കേണ്ടതാണെന്ന് റസിഡണ്ടു നിശ്ചയിച്ചു. തിരുവിതാംകൂർ ദിവാൻ ഇത്

അംഗീകരിച്ചു. വസ്തുക്കൾ വിറ്റു തുക റസിഡൻസി ഖജനാവിൽ നിക്ഷേപിക്കുന്നതിനു പോലീസ് ശിരസ്തദാരെ കമ്മീഷണറായി നിയമിച്ചു. ഇങ്ങനെ നിക്ഷേപിച്ച തുക വിഭജിക്കാൻ ഒരു മദ്ധ്യസ്ഥകോടതി നിയമിക്കപ്പെട്ടു. മിഷനറിമാർ, ബാരൻഡി ആൽബി സൈലിനെയും, മെത്രാപ്പോലീത്താ ജെ. എസ്. വെർനീഡിനെയും തിരുവിതാംകൂർ ഗവണ്മെന്റ് ഡബ്ല്യു. എച്ച്. ഹോഴ്സിലിയെയും മദ്ധ്യസ്ഥ കോടതിയിലേയ്ക്കു നിർദ്ദേശിച്ചു. 1840 ഏപ്രിൽ 4-നു പ്രസ്താവിക്കപ്പെട്ട ഇവരുടെ വിധിയാണ് കൊച്ചിൻ അവാർഡ് എന്നറിയപ്പെടുന്നത്. യൂറോപ്യൻ മിഷനറിമാർ മുഖാന്തരമുള്ള വിദ്യാഭ്യാസവും സുറിയാനിസഭയുടെ നവീകരണവും ആയിരുന്നു സെമിനാരിക്കുള്ള സംഭാവനകളുടെ ഉദ്ദേശ്യമെന്നും അതനുസരിച്ച് പ്രവർത്തിക്കുന്നതിനു സന്നദ്ധരല്ലാത്ത ട്രസ്റ്റികളെ ഈ സ്വത്ത് ഏല്പിക്കുന്നത് നീതിവിരുദ്ധമാണെന്നും അതിനാൽ സ്വത്തുക്കൾ മുഴുവൻ മിഷനറിമാരെ മാത്രമൊ, അല്ലെങ്കിൽ അവരുമായി സഹകരിക്കുന്നതിനു സന്നദ്ധതയുള്ളവരെ കൂട്ടായൊ ഏല്പിക്കണമെന്നും മിഷനറിമാർ വാദിച്ചു.

സുറിയാനിസഭയുടെ വിശ്വാസാചാരങ്ങളിൽ എന്തെങ്കിലും വ്യത്യാസം വരുത്തിക്കൊള്ളാമെന്ന വ്യവസ്ഥയിലല്ല തന്റെ പൂർവ്വികർ ഈ സംഭാവനകൾ സ്വീകരിച്ചതെന്നും, തങ്ങളുടെ വിശ്വാസാചാരങ്ങളിൽ ചിലതു പരിത്യജിക്കണമെന്നു മിഷനറിമാർ ആവശ്യപ്പെട്ടതുകൊണ്ടാണ് ഭിന്നതയുളവായതെന്നും അതിനാൽ, 'സുറിയാനിക്കാരുടെ മാത്രം ഗുണത്തിനായി' വിനിയോഗിക്കാൻ പോലും വസ്തുക്കൾ മിഷനറിമാരെ ഏല്പിക്കരുതെന്നും മെത്രാപ്പോലീത്താ വാദിച്ചു. മിഷനറിമാരുടെ വരവിനു മുമ്പുള്ള സംഭാവനകളെയും മറ്റും സുറിയാനി സമുദായത്തിനു നല്കിക്കൊണ്ട്, ആ സ്വത്തുക്കളുടെ ട്രസ്റ്റികളായി സുറിയാനിസഭയുടെ അതതു കാലത്തെ മെത്രാപ്പോലീത്തായും സുറിയാനിസമുദായത്താൽ തെരഞ്ഞെടുക്കപ്പെടുന്ന ഒരു വൈദികനും മാന്യനായ ഒരു അയ്മേനിയ്ക്കും ഇരിക്കേണ്ടതാണെന്നും കമ്മിറ്റി വിധിച്ചു. സുറിയാനിസഭയിലെ കൂട്ടുട്രസ്റ്റി സമ്പ്രദായം ഇങ്ങനെയാണ് ഉത്ഭവിച്ചത്.

മിഷനറിമാരുടെ ആഗമനാനന്തരം ലഭിച്ച സംഭാവനകൾ, കോട്ടയത്തെ മിഷനറിമാരും മദ്രാസ് കറസ്പോൺഡിംഗ് കമ്മിറ്റിയും റസിഡന്റും അദ്ദേഹം നിയമിക്കുന്ന ഒരാളോ കൂടി, 'സുറിയാനിക്കാരുടെ പ്രത്യേക ഗുണത്തിനായി' ഒരു ട്രസ്റ്റായി പരിപാലിക്കണമെന്നും മദ്ധ്യസ്ഥന്മാർ വിധിച്ചു. റസിഡണ്ട് കൂട്ടു ട്രസ്റ്റിയായിരിക്കാൻ മദ്രാസ് ഗവൺമെന്റ് അനുവാദം നല്കിയില്ല. എങ്കിലും അവാർഡ് അനുസരിച്ചു മിഷനറിമാരുടെ ഭാഗത്തേയ്ക്കു നീക്കിവച്ച 47484-3-9 രൂപ മറ്റു രണ്ടു ട്രസ്റ്റിമാർക്കു റസിഡണ്ടു 4-2-1841 ൽ നല്കി. അനീതിപരമെന്നു മെത്രാപ്പോലീത്താ പരിഗ

ണിച്ച ഈ അവാർഡനുസരിച്ചുള്ള ഒരു തുകയും അദ്ദേഹം വാങ്ങിയില്ല. അദ്ദേഹത്തിന്റെ പരാതി മദ്രാസ് ഗവൺമെന്റ് ഗൗനിച്ചില്ല. ഇംഗ്ലണ്ടിൽ കോർട്ട് ഓഫ് ഡയറക്റ്റേഴ്സ് മുമ്പാകെ അദ്ദേഹം അപ്പീൽ കൊടുത്തു. മദ്ധ്യസ്ഥവിചാരണ ക്രമവിരുദ്ധമായിരുന്നു എന്നും ഈ തർക്കം ഒരു കോട തിയിൽ വിസ്തരിച്ചു തീർക്കേണ്ടതാണെന്നും അവർ തീരുമാനിച്ചു. എന്നാൽ അതിനു മുമ്പു റസിഡണ്ട് അവാർഡ് നടപ്പിലാക്കിക്കഴിഞ്ഞി രുന്നു (*സ്റ്റേറ്റ് മാനുവൽ*, ടി. കെ. വേലുപ്പിള്ള, പുറം 738). സുറിയാനി സഭയുടെ വീതമായി അവാർഡിൽ നല്കിയ 6000 രൂപായും വട്ടിപ്പണ ത്തിന്റെ 35 വർഷത്തെ പലിശയും ഉൾപ്പെടെ 35000 രൂപാ മാത്യൂസ് മാർ അത്താനാസ്യോസ് 1869-ൽ വാങ്ങി.

അവാർഡിൽ ഉൾപ്പെട്ട വസ്തുക്കളെക്കുറിച്ച് ചുരുക്കമായി പ്രസ്താ വിക്കട്ടെ. സുറിയാനി സഭയ്ക്ക് വട്ടിപ്പണവും തിരുവല്ലാ പള്ളിക്കാർക്കു 1816-ൽ ഗവണ്മെന്റ് നൽകിയതും മെത്രാപ്പോലീത്താ സെമിനാരിക്ക് കൊടുത്തതുമായ 8000 രൂപയും കടമറ്റം വസ്തുവും സെമിനാരി നില്ക്കു ന്നസ്ഥലവും ആണ് ലഭിച്ചത്. വട്ടിപ്പണം ഈ തർക്കത്തിൽ ഉൾപ്പെടു ത്തിയതാണത്ഭുതം. ഈ തുകയ്ക്ക് കേണൽ മക്കാളി നല്കിയ രേഖ യുടെ തർജ്ജമ താഴെ ചേർക്കുന്നു.

*"ഡിസംബർ 1808 (18 വൃശ്ചികം 984) തിരുവിതാംകൂറിൽ റസിഡണ്ടായ കേണൽ മക്കാളി ഇതിനാൽ സാക്ഷ്യപ്പെടുത്തുന്നത് എന്തെന്നാൽ:- ഇന്നേ ദിവസം മലബാറിലെ സുറിയാനിസഭയുടെ ആക്ടിംഗ് മെത്രാപ്പോലീത്താ യായ മർത്തോമ്മാ മെത്രാനിൽ നിന്നു ബഹുമാനപ്പെട്ട കമ്പനിയിൽ സ്ഥിരനിക്ഷേപമായി മൂവായിരം പൂവരാഹൻ സ്വീകരിക്കുകയും ആയ തിന് ഈ പൂർവ്വിക സഭയുള്ളടത്തോളം കാലം അതിന്റെ മെത്രാപ്പോലീ ത്തായ്ക്കോ മെത്രാനോ ക്രമപ്രകാരം സ്ഥാനംപ്രാപിച്ച മറ്റ് മേല്പട്ടക്കാ രനോ, രസീതിന്മേൽ ആണ്ടുതോറും എട്ടു ശതമാനം പലിശവീതം, തിരു വിതാംകൂറിൽ, കൊടുത്തുകൊള്ളാമെന്നു സമ്മതിക്കുകയും ചെയ്യുന്നു."*

സെമിനാരി നില്ക്കുന്ന 16 ഏക്കർ സ്ഥലം കൊല്ലവർഷം 990-ൽ രാജ കല്പനയാൽ ഔസേപ്പു റമ്പാനു നല്കി എന്നാണ് അതിനുള്ള നിന വിൽ പറഞ്ഞിരിക്കുന്നത്. പുത്തൻകൂർ സുറിയാനി ക്രിസ്ത്യാനികൾക്കു മതപരമായ ബോധനം നല്കുന്നതിനു സെമിനാരി ഇല്ലെന്നു നിങ്ങൾ ഇവിടെ വന്നു ബോധിപ്പിക്കുകയും ആ ആവശ്യത്തിലേക്കു കുറച്ചു സ്ഥലം വേണമെന്ന് അപേക്ഷിക്കുകയും ചെയ്തതിനാൽ പതിനാറ് ഏക്കർ സ്ഥലം അനുഭോഗമായി നല്കുന്നു എന്നാണു നിനവിൽ പറ ഞ്ഞിരിക്കുന്നത്.

കാലം ചെയ്ത ഒരു മെത്രാന്റെ വകയായിരുന്നു കടമറ്റം വസ്തു. തിരു

വല്ലായിലെ പള്ളി അക്രൈസ്തവർ കൈയേറി തീവച്ചു നശിപ്പിച്ചതിനു പരിഹാരമായി, തിരുവല്ലാ ഇടവകയിലെ വൈദികരുടെയും ഇടവകാംഗങ്ങളുടെയും ഉപയോഗത്തിനു തിരുവിതാംകൂർ ഗവൺമെന്റിൽ നിന്നു 1816-ൽ കൊടുത്തതാണ് അടുത്ത തുക. വട്ടിപ്പണത്തെക്കുറിച്ചു പറഞ്ഞതുപോലെ, ഈ വസ്തുക്കൾക്കും തുകകൾക്കും സി. എം. എസ്. കാർക്ക് എന്തവകാശം ഉണ്ടെന്ന നാട്യത്തിലാണ് ഇവ തർക്ക വിധേയമാക്കിയത് എന്നു മനസ്സിലാകുന്നില്ല. 1818-ൽ തിരുവിതാംകൂർ ഗവൺമെന്റിൽ നിന്നു നല്കിയ രൂപ 20000 ഉം യൂറോപ്യന്മാരുടെ സംഭാവനയായ രൂപ 14035-1-6 ഉം സെമിനാരി ചാപ്പലിനുവേണ്ടി രൂപ 500 ഉം മൺട്രോതുരുത്തും മിഷനറിമാരുടെ വീതത്തിലേക്കു വച്ചു. 993 കുംഭം 28-ാം തീയതി റാണി കേണൽ മൺട്രോയ്ക്കു എഴുതിയ കത്തിൽ നിന്നു 20000 രൂപ റാണിയുടെ 'മനസ്സിൻപ്രകാരം' 'സെമിനാരിയിൽ ചിലവ്' നടത്താനാണു കൊടുത്തതെന്നു വ്യക്തമാണ്. 994 (എ. ഡി. 1819) തൈമാസം 5-ാം തീയതി നല്കിയ രാജകീയ നീട്ടിൽ മൺട്രോത്തുരുത്ത്, 'സിറിയൻ കോളജ് പ്രിൻസിപ്പലായ റവ. മിസ്റ്റർ ജോസഫ് ഫെന്നിനും, പ്രസ്തുത ഉദ്യോഗത്തിൽ അദ്ദേഹത്തിന്റെ പിൻഗാമികൾക്കും' സ്ഥിരമായി അനുഭോഗമായി കൊടുത്തിരിക്കുന്നു എന്നാണ് പ്രസ്താവിച്ചിരിക്കുന്നത്. 'ഇതു സുറിയാനിസഭ വക കോളജാണ്, മിഷൻ വകയല്ല' എന്നു ബാരിസ്റ്ററായിരുന്ന ഫെൻ തന്നെ പ്രസ്താവിച്ചിട്ടുള്ളതാണ്. ആ നിലയ്ക്ക് ഈ തുകകൾ എങ്ങനെ സി. എം. എസ്. നു കൊടുത്തു എന്നു മനസ്സിലാക്കാൻ പ്രയാസമാണ്. കാലം ചെയ്ത മെത്രാന്മാരുടെ വക സ്വർണ്ണപ്പണ്ടങ്ങൾ വിറ്റുകിട്ടിയ 4134-0-3 രൂപ സുറിയാനിസഭയിലെ നടത്തിപ്പനുസരിച്ചു വിനിയോഗിക്കുന്നതിനു മെത്രാപ്പോലീത്തായ്ക്കു കൊടുക്കാൻ വിധിച്ചു. ഈ സാധനങ്ങൾ വില്ക്കാൻ പാടില്ലെന്നു മെത്രാപ്പോലീത്താ വാദിച്ചതാണെന്നുള്ള വസ്തുത സ്മരണീയമാണ്.

## കൊല്ലം പഞ്ചായത്ത്

മാവേലിക്കര സുന്നഹദോസ് (1836) നിശ്ചയങ്ങളെ അവഗണിച്ച്, തക്സാ പരിഷ്ക്കരിക്കയും വിശ്വാസാചാരങ്ങളിൽ വ്യത്യാസം വരുത്തുകയും ചെയ്ത അബ്രഹാം മല്പാനേയും സഹപ്രവർത്തകരേയും ചേപ്പാട്ടു മാർ ദീവന്നാസ്യോസ് മുടക്കി. 'വേദപുസ്തകത്തിനും ക്രിസ്തീയ സഭയുടെ പൂർവ നടപടികൾക്കും അനുസരണമായി സഭയിലെ വിശ്വാസാചാരങ്ങളെ ക്രമപ്പെടുത്തണമെന്നുദ്ദേശിച്ചു പ്രവർത്തിച്ചതു മലങ്കരസഭയുടെ മേൽപട്ടക്കാരനും ഭൂരിപക്ഷം ജനങ്ങൾക്കും എതിരായി തീരുകയും മല്പാന്റെ ശിഷ്യന്മാരായ ശെമ്മാശന്മാർക്കു പട്ടം കൊടുക്കുന്നതല്ലെന്നു മെത്രാൻ തീർച്ചപ്പെടുത്തുകയും ചെയ്തതിനാൽ മല്പാനുണ്ടായിരുന്ന വ്യസനം അല്പമല്ലായിരുന്നു' എന്നാണ് അബ്രഹാം മല്പാന്റെ ജീവച

രിത്രത്തിൽ പറയുന്നത് (പുറം 33-44). 'ദൈവികമായ ഈ ഉദ്യമത്തെ തല്ക്കാലം സഭ പൊതുവെ സ്വീകരിക്കുകയില്ലെന്നു പ്രത്യക്ഷമായതു കൊണ്ട്, അക്കാര്യത്തിൽ അനുകൂലിയായിട്ട് ഒരു മേല്പട്ടക്കാരൻ ഉണ്ടായിരിക്കേണ്ടത് അത്യാവശ്യമെന്നു' മല്പാൻ കരുതിയതായും ജീവചരിത്രത്തിൽ പറയുന്നു (പുറം 36). മല്പാന്റെ ഭാഗിനേയനായ പാലക്കുന്നത്ത് മാത്യൂസ് ശെമ്മാശനെ മർദ്ദീനിലെ യാക്കോബായ പാത്രിയർക്കീസിൽ നിന്നു മേല്പട്ടസ്ഥാനം സ്വീകരിക്കുന്നതിന് അയയ്ക്കണമെന്നു മല്പാനും മറ്റും തീരുമാനിച്ചു. മാത്യൂസ് ശെമ്മാശൻ 1841-ൽ ശീമയിലേക്കു പോയി. 1842-ൽ (1017) കുംഭം 2-ാം തീയതി ഏലിയാസ് പാത്രിയർക്കീസ് അദ്ദേഹത്തെ അത്താനാസ്യോസ് എന്ന സ്ഥാനപ്പേരോടു കൂടി മെത്രാപ്പോലീത്തായായി വാഴിച്ചു എന്ന് മാർ അത്താനാസ്യോസ് പിന്നീട് അവകാശപ്പെട്ടു. 1843 (1018) ഇടവം 3-ന് അദ്ദേഹം കൊച്ചിയിൽ എത്തി. മലങ്കര നിന്ന് ആദ്യമായി മർദ്ദീനിൽ ചെന്ന് പാത്രിയർക്കീസിൽ നിന്നു മേല്പട്ടസ്ഥാനം സ്വീകരിച്ചത് ഇദ്ദേഹമാണ്. മടങ്ങി വന്നയുടൻ തന്നെ, ചേപ്പാട്ടു മാർ ദീവന്നാസ്യോസിനു തിരുവെഴുത്തു വിളംബരം മൂലം നൽകിയിരുന്ന അംഗീകാരം പിൻവലിച്ച്, തനിക്ക് അനുകൂലമായി തിരുവെഴുത്ത് വിളംബരം പുറപ്പെടുവിക്കണമെന്ന് അദ്ദേഹം തിരുവിതാംകൂർ ഗവൺമെന്റിൽ അപേക്ഷിച്ചു. പാത്രിയർക്കീസ് നൽകിയ സ്താത്തിക്കോന്റെയും (ആ രേഖ ഒരിക്കലും ആരും കണ്ടിട്ടില്ല) തിരുവിതാംകൂർ രാജാവിനുള്ള എഴുത്തിന്റെയും പകർപ്പുകൾ റസിഡന്റിനും അയച്ചുകൊടുത്തു (22 അക്കം. റോയൽ കോടതി കേസ്). മതപരമായ സർവ സംഗതികളിലും മലങ്കരയിലേയും മറ്റു സ്ഥലങ്ങളിലേയും സുറിയാനി ക്രിസ്ത്യാനികളുടെ പരമാധികാരിയായ അന്ത്യോഖ്യാ പാത്രിയർക്കീസ്, ചേപ്പാട്ടു മാർ ദീവന്നാസ്യോസിനെ സസ്പെൻഡ് ചെയ്തിരിക്കുന്നതായും മാത്യൂസ് മാർ അത്താനാസ്യോസ് റസിഡണ്ട് ജനറൽ കല്ലന് എഴുതി. പാത്രിയർക്കീസ് നിയമിച്ചു എന്ന ഏക കാരണത്താലാണ് അദ്ദേഹം തിരുവെഴുത്തു വിളംബരം ആവശ്യപ്പെട്ടതെന്ന് റോയൽ കോടതി വിധിയിൽ ഉദ്ധരിച്ചിട്ടുള്ള അദ്ദേഹത്തിന്റെ അനേകം കത്തുകളിൽ നിന്നു വ്യക്തമാണ്.

# 5

# സമരിക്കേസും വൈദിക താഡനവും

മലങ്കര മെത്രാപ്പോലീത്തായും മെത്രാപ്പോലീത്തൻ ട്രസ്റ്റിയുമായ ഗീവറുഗീസ് മാർ ദീവന്നാസ്യോസിനെ അബ്ദള്ളാ പാത്രിയർക്കീസ് മുടക്കുന്നതിന് മൂന്ന് ആഴ്ചകൾ മുമ്പു മലങ്കര സുറിയാനി സമുദായകേന്ദ്രവും മെത്രാപ്പോലീത്തായുടെ ആസ്ഥാനവുമായ കോട്ടയം പഴയസെമിനാരിയുടെയും സെമിനാരി സ്വത്തുക്കളുടെയും കൈവശം സംബന്ധിച്ച് ഒരു കേസ് ഉണ്ടായി. കൂട്ടുട്രസ്റ്റി സി. ജെ. കുര്യൻ കോട്ടയം ആക്ടിംഗ് പോലീസ് ഇൻസ്പെക്ടർ പി. നാരായണപിള്ളയ്ക്ക് സമർപ്പിച്ച ഹർജിയിന്മേൽ അദ്ദേഹം ഹർജിക്കാരനിൽ നിന്നും മെത്രാപ്പോലീത്തായിൽ നിന്നും എടുത്ത മൊഴികളും, ഇൻസ്പെക്ടറുടെ 1086 ഇടവം 2-ലെ (1911 മെയ് 15-ലെ) റിപ്പോർട്ടും അടിസ്ഥാനമാക്കിയുള്ളതാണ് കോട്ടയം ഡിവിഷൻ ഒന്നാം ക്ലാസ് മജിസ്ട്രേട്ട് കോടതിയിലെ 1086-ൽ സമരി 50-ാം നമ്പർ കേസ് (സമരിക്കേസ് - സാങ്കേതികവും വിശദവുമായ വിചാരണ കൂടാതെ ലഘുവായ നടപടികൾ സ്വീകരിച്ച് വേഗത്തിൽ തീർപ്പു കല്പിക്കുന്ന കേസ്). കേസ് നടപടികൾ ആരംഭിച്ചതോടെ മുടക്കു കല്പനയും വന്നു. മെത്രാപ്പോലീത്തായെ കേസിലെ കക്ഷി സ്ഥാനത്തു നിന്ന് ഇതോടെ ഒഴിവാക്കി കേസിൽ വിജയം വരിക്കാമെന്നും, അങ്ങനെ അദ്ദേഹത്തിൽ നിന്നു സെമിനാരിയുടെ കൈവശം ഒഴിപ്പിച്ചെടുക്കാമെന്നും ഒരുപക്ഷേ പാത്രിയർക്കീസ് പക്ഷം പ്രതീക്ഷിച്ചിരിക്കാം.

കോട്ടയം ഡിവിഷൻ ഒന്നാം ക്ലാസ്സ് മജിസ്ട്രേട്ട് കേസ് വിചാരണ പൂർത്തിയാക്കി 1087 ചിങ്ങം 19-ന് (1911 സെപ്റ്റംബർ 4-ന്) മെത്രാപ്പോലീത്തായുടെ കൈവശം സ്ഥാപിച്ചു കൊണ്ടുള്ള തീർപ്പ് പ്രഖ്യാപിച്ചു. വിധിയിൽ ഇപ്രകാരം പറയുന്നു: മെത്രാപ്പോലീത്തായുടെ മുടക്ക് കഥയില്ലാത്തതാണ്. മുടക്കപ്പെടുന്നതിന് അർഹമായ കാരണങ്ങൾ മുടക്കു കല്പനയിൽ പറഞ്ഞിട്ടില്ല. കൂട്ടു ട്രസ്റ്റികൾ (കോനാട്ട് കോര മാത്തൻ മല്പാനും, സി. ജെ. കുര്യനും) പാത്രിയർക്കീസിന് ലൗകികാധികാരം സമ്മതിച്ചു കൊടുത്തുകൊണ്ട് ട്രസ്റ്റിനോട് വിശ്വാസ വഞ്ചന കാട്ടി. അതിനാൽ അവർ ട്രസ്റ്റികളായിരിക്കാൻ യോഗ്യരല്ല. ശെമ്മാശന്മാരുടെ വിദ്യാഭ്യാസം നടത്തുന്ന പഴയസെമിനാരിയുടെ ന്യായമായ മേലധികാരി മെത്രാപ്പോലീത്താ ആണ്. ഈ കൈവശ വിവാദത്തെ തുടർന്ന് കോർട്ടധീനത്തിൽ എടുത്തിരുന്ന പഴയസെമിനാരിയും മറ്റും ഈ തീർപ്പിന്റെ അടിസ്ഥാന

ത്തിൽ തൊട്ടടുത്ത ദിവസം തന്നെ മെത്രാപ്പോലീത്തായ്ക്ക് നടത്തിക്കൊടുത്തു. ഇതോടെ കേസ് തുടങ്ങുന്നതു വരെ കൂട്ടു ട്രസ്റ്റികൾക്ക് സെമിനാരിമേൽ എന്തോ കൈവശമോ അധികാരമോ ഉണ്ടായിരുന്നത് ഏതാണ്ട് നഷ്ടപ്പെട്ട നിലയിൽ എത്തിച്ചേർന്നു.

(കോട്ടയത്ത് 1087 ചിങ്ങം 22-ന് - 1911 സെപ്റ്റംബർ 7-ന് - ചേർന്ന മലങ്കര അസോസിയേഷൻ യോഗം കൂട്ടുട്രസ്റ്റികളായ കോനാട്ട് കോര മാത്തൻ മല്പാനെയും, സി. ജെ. കുര്യനെയും തൽസ്ഥാനങ്ങളിൽ നിന്നു നീക്കം ചെയ്ത് അവർക്കു പകരമായി യഥാക്രമം പാലപ്പള്ളിൽ മാണി പൗലൂസ് കത്തനാരെയും, ചിറക്കടവിൽ കോരുള ഏബ്രഹാമിനെയും തെരഞ്ഞെടുക്കുകയും ചെയ്തു).

മജിസ്ട്രേട്ടിന്റെ തീർപ്പിനെതിരെ കൂട്ടുട്രസ്റ്റികളെന്ന് അവകാശപ്പെട്ട് കോനാട്ട് കോര മാത്തൻ മല്പാനും, സി. ജെ. കുര്യനും തിരുവിതാംകൂർ ഹൈക്കോടതിയിൽ റിവിഷൻ ഹർജി ബോധിപ്പിച്ചു. ചീഫ് ജസ്റ്റീസ് മന്നത്ത് എം. കൃഷ്ണൻ നായർ, ജ. എം. കെ. രാമചന്ദ്രറാവു എന്നിവരടങ്ങുന്ന ഡിവിഷൻ ബഞ്ച്, കീഴ്ക്കോടതി വിധി അസ്ഥിരപ്പെടുത്തിക്കൊണ്ട് 1087 ധനു 4-ന് (1911 ഡിസംബർ 19-ന്) വിധിയായി. സെമിനാരിമേൽ മെത്രാപ്പോലീത്തായ്ക്കും കൂട്ടുട്രസ്റ്റികൾക്കും കൂട്ടവകാശമുണ്ടെന്നതായിരുന്നു വിധിയുടെ സാരം. കൂട്ടുട്രസ്റ്റികൾ ട്രസ്റ്റിനോട് വഞ്ചന കാട്ടിയിട്ടില്ലെന്നും, ഇവർക്കും സെമിനാരിയുടെമേൽ കർത്തവ്യങ്ങളുള്ളതായി തെളിയിക്കുന്ന രേഖകളുണ്ടെന്നും വിധിയിൽ പറയുന്നു. സമരിക്കേസിൽ മജിസ്ട്രേട്ട് തീർപ്പു കല്പിച്ചതിന്റെ തൊട്ടടുത്ത ദിവസം തന്നെ സെമിനാരിയും മറ്റും മെത്രാപ്പോലീത്തായ്ക്ക് നടത്തിക്കൊടുത്തതിൽ രോഷം പൂണ്ട വിഭാഗം, ഹൈക്കോടതി വിധിയുടെ ബലത്തിൽ തങ്ങൾക്കും യഥാർത്ഥ കൈവശമുണ്ടെന്നു കാണിക്കാൻ പഴയസെമിനാരിയിൽ നടത്തിയ കൈയേറ്റ ശ്രമങ്ങളാണ്, സംഘർഷാവസ്ഥയെ തുടർന്നു മെത്രാപ്പോലീത്തായുടെ രക്ഷയ്ക്കായി നിയോഗിക്കപ്പെട്ടവരിൽ പ്രമുഖനായ തിരുവല്ലാ നെടുമ്പ്രം പ്രവൃത്തിയിൽ പെരിങ്ങരമുറിയിൽ ആറ്റുപുറത്ത് പണിക്കരുവീട്ടിൽ വർക്കി വറുഗീസ് എന്ന പാപ്പിയുടെ (അതികായനായ ഇദ്ദേഹം ആനപ്പാപ്പി എന്ന് അറിയപ്പെട്ടിരുന്നു) അതിദാരുണമായ വധത്തിൽ (1087 മീനം 18-ന് - 1912 മാർച്ച് 30-ന്) കലാശിച്ചത്. വട്ടിപ്പണക്കേസിലെ തിരുവിതാംകൂർ ഹൈക്കോടതിയുടെ അന്തിമ വിധിയിൽ, കോര മാത്തൻ മല്പാനെയും, സി. ജെ. കുര്യനെയും കൂട്ടുട്രസ്റ്റി സ്ഥാനങ്ങളിൽ നിന്നു നീക്കം ചെയ്തുകൊണ്ടുള്ള മലങ്കര അസോസിയേഷന്റെ നടപടി സാധുവാണെന്നും പാലപ്പള്ളിൽ മാണി പൗലൂസ് കത്തനാരും, ചിറക്കടവിൽ കോരുള ഏബ്രഹാമും സഭയുടെ നിയമാനുസൃത കൂട്ടുട്രസ്റ്റികളാണെന്നും സ്ഥാപിക്കപ്പെട്ടിട്ടുണ്ട്.

സെമിനാരിയിലും, അതിനോടു ചേർന്നുകിടക്കുന്ന വിശാലമായ തെങ്ങിൻതോപ്പിലും തങ്ങൾക്കും തുല്യഅവകാശമുണ്ടെന്ന് തെളിയിക്കാൻ പാത്രിയർക്കീസിനോട് ചേർന്നുനിന്ന അത്മായട്രസ്റ്റിയും, വൈദികട്രസ്റ്റിയും കിണഞ്ഞു പരിശ്രമം തുടങ്ങി. അന്ന് പ്രസരിപ്പുള്ള ഒരു യുവാവായിരുന്ന ഇസ്സഡ്. എം. പാറേട്ട് സ്വന്ത അനുഭവങ്ങളുടെ വെളിച്ചത്തിൽ *മലങ്കര നസ്രാണികൾ* നാലാം വാല്യത്തിൽ രേഖപ്പെടുത്തിയ ചരിത്രത്തെ വെല്ലുന്ന ഒരു വിവരണം മറ്റ് ആർക്കെങ്കിലും എഴുതാൻ പറ്റുമോ എന്ന് തോന്നുന്നില്ല. സമുദായ രാഷ്ട്രീയത്തിൽ അടിയോളം ആണ്ട് മുങ്ങിക്കഴിഞ്ഞിരുന്ന പാറേട്ടിന്റെ വാക്കുകളുടെ തന്മയത്വവും ഓജസ്സും ഒന്ന് വേറെ തന്നെയാണ്. പാറേട്ട് എഴുതുന്നു (മലങ്കര നസ്രാണികൾ, വാല്യം 4, പേജ് 415): "സെമിനാരിപുരയിടത്തിൽ നിന്ന് തേങ്ങാ ഇടുവിച്ച് കൈവശം ഉറപ്പിക്കുന്നതിന് ഏതാനും പരവരും, അവരുടെ ദേഹരക്ഷയ്ക്കായി നാട്ടകം ചെറിയാൻ എന്ന തടിയന്റെ നേതൃത്വത്തിൽ കുറെ റൗഡികളും ആയി, ട്രസ്റ്റികളുടെ പക്ഷത്തെ ഒരു പ്രബലൻ മീനം 16-ാം തീയതി പുറപ്പെട്ടു. പരവരുമായി വന്നവരോട് എതിർക്കാൻ ആ നിലയിൽ ഉള്ളവർ മെത്രാപ്പോലീത്തായുടെ പക്ഷത്ത് അപ്പോൾ അവിടെ ഹാജരുണ്ടായിരുന്നില്ല. എങ്കിലും കൊതുകിന്റത്ര വലിപ്പമുള്ള സെമിനാരി മാനേജർ മട്ടയ്ക്കൽ അലക്സന്ത്രയോസ് കത്തനാർ അവരോട് എതിരിട്ടു. അദ്ദേഹത്തോടൊന്നിച്ച് ഒന്നോ രണ്ടോ ശെമ്മാശന്മാർ മാത്രമാണുണ്ടായിരുന്നത്."

## മാമ്മൻ മാപ്പിള



വട്ടശ്ശേരിൽ തിരുമേനിക്ക് എതിരെ അബ്ദുള്ളാ പാത്രിയർക്കീസ് ചിലരുടെ ഉപദേശപ്രകാരം പ്രയോഗിച്ച കുപ്രസിദ്ധമായ മുടക്കു കല്പന, തുടർന്നുണ്ടായ സംഘർഷാവസ്ഥ, പഴയസെമിനാരിയിലെ സ്ഫോടനാത്മകമായ സ്ഥിതിവിശേഷങ്ങൾ എന്നിവയെപ്പറ്റി കെ. സി. മാമ്മൻ മാപ്പിളയുടെ "ജീവിതസ്മരണകളിൽ" സവിസ്തരം പ്രതിപാദിച്ചിട്ടുണ്ട്. അതിന്റെ സംഗ്രഹം ചുവടെ ചേർക്കുന്നു.

അങ്ങനെയിരിക്കെ ഒരു ദിവസം, മെത്രാൻ പക്ഷത്തെ ഒരു പ്രമാണി വന്ന്, അന്ന് എന്തെങ്കിലും ബഹളമുണ്ടായേക്കാമെന്നും ഞങ്ങളും കൂടി പഴയസെമിനാരിയിൽ ചെന്ന് താമസിക്കണമെന്നും പറഞ്ഞു. പലരും പോകാൻ മടിച്ചു. ഞാൻ പോരാമെന്നു പറഞ്ഞു. പക്ഷേ, അവിടം വരെ നടക്കാൻ എന്നെക്കൊണ്ട് സാധ്യമല്ല. വണ്ടിക്കാരാണെങ്കിൽ ജീവനെ പേടിച്ചിട്ട്, എത്ര രൂപ കൂലി കൊടുത്താലും ആ വഴിക്ക് പോകുകയില്ല.

അന്നു വൈകുന്നേരം ഇക്കഥകളൊന്നും അറിവില്ലാത്ത ഒരു കാളവണ്ടിക്കാരൻ അവിടെ പോകാൻ ഒരു രൂപ കൂലി ചോദിച്ചു. അങ്ങനെ ഞാൻ പഴയസെമിനാരിയിലെത്തി.

വളരെ ചൂടുപിടിച്ച ഒരന്തരീക്ഷമാണ് അവിടെ കണ്ടത്. തിരുമേനിക്ക് എന്നെ കണ്ടപ്പോൾ മനോവിഷമമാണ് ഉണ്ടായത്. അവിടുന്ന് ഇങ്ങനെ ചോദിച്ചു. “മാമ്മൻമാപ്പിള എന്തിനാണ് ഇപ്പോൾ ഇങ്ങോട്ടു വന്നത്? മാമ്മൻ മാപ്പിളയോടാണല്ലോ അവർക്ക് കൂടുതൽ വഴക്ക്. എനിക്ക് എന്തും വന്നുകൊള്ളട്ടെ. അതു ഞാൻ കൂട്ടാക്കുന്നില്ല. ഏതായാലും മാമ്മൻമാപ്പിള വന്ന സ്ഥിതിക്ക് ഇനി ഇവിടെനിന്ന് വെളിയിലേയ്ക്ക് എങ്ങും പോകണ്ട. സൂക്ഷിക്കണം” എന്നു പറഞ്ഞ് എന്നെ ഭദ്രമായി ഒരു മുറിയിൽ കൊണ്ടു ചെന്നിരുത്തി, കാവലിനു വേണ്ട ചട്ടം കെട്ടുകയും ചെയ്തു. എങ്കിലും കുറെ കഴിഞ്ഞപ്പോൾ ഞാൻ ആ മുറിയിൽ നിന്ന് വെളിയിലിറങ്ങി. അവിടെത്തന്നെ അങ്ങുമിങ്ങും ഇഷ്ടംപോലെ നടന്നു.

**ആനപ്പാപ്പിക്കേസ്**

അങ്ങനെ ഇരുപക്ഷക്കാരും ബലപരീക്ഷണ സംഘട്ടനത്തിനു തയ്യാറായി നില്ക്കുകയാണ്. അതിനിടയിൽ മദ്രാസിൽ താമസിച്ചിരുന്ന എന്റെ അനുജൻ കെ. സി. ചാക്കോയ്ക്ക് ക്ഷയരോഗം കൂടുതലാകയാൽ ഞാൻ കുറെനാൾ മദ്രാസിലായിരുന്നു. ഞാൻ നാട്ടിലുണ്ടായിരുന്നെങ്കിൽ എതിർ പക്ഷക്കാർ എനിക്ക് ജീവാപായം വരുത്താൻ ഇടയുണ്ടായിരുന്നെന്ന് പിന്നീട് കേട്ടറിഞ്ഞു. ബാവാ പക്ഷക്കാരുടെ ഒന്നാം നമ്പർ ശത്രു വട്ടശ്ശേരിൽ മെത്രാപ്പോലീത്തായും രണ്ടാം നമ്പർകാരൻ ഞാനുമായിരുന്നു. മനോരമ മുഖേന മെത്രാൻപക്ഷത്തിനു പ്രചാരണവും സംഘടനാബലവും ഞാൻ നൽകിയതായിരുന്നു എന്നോടുള്ള കഠിനവിരോധത്തിനു കാരണം. എന്നാൽ അന്നത്തെ എന്റെ ലോകപരിചയക്കുറവുകൊണ്ടോ എന്തോ, പൊതുക്കാര്യ മത്സരങ്ങളിൽ മനുഷ്യനെ കൊലപ്പെടുത്തുമെന്ന് ഞാൻ അശേഷം ഭാവന ചെയ്തിരുന്നില്ല. എതിർ പക്ഷക്കാരുടെ വിരോധം, സ്വല്പമായിട്ടെങ്കിലും അവർ പ്രകടിപ്പിച്ചിരുന്നത്, എനിക്ക് അനുഭവമായിരുന്നു എന്നേയുള്ളൂ.

ഒരിക്കൽ ഞാൻ പഴയസെമിനാരിയിലേക്ക് പോകുമ്പോൾ വഴിയിൽ വച്ച് അവിടെ കൂടിനിന്നിരുന്ന എതിർ പക്ഷക്കാർ എന്നെ അപമാനിക്കാൻ, എന്റെ ദേഹത്തു വെള്ളം തെറിപ്പിച്ചു. ആ സംഭവവും കുറെ കശപിശയുണ്ടാക്കി.

ബാവായുടെയും മെത്രാപ്പോലീത്തായുടെയും ദേഹരക്ഷയ്ക്കുവേണ്ടി ഇരുകൂട്ടരും ദൂരദിക്കുകളിൽ നിന്ന് ചില കുപ്രസിദ്ധ ചട്ടമ്പികളെ വരുത്തി താമസിപ്പിച്ചിരുന്നു. ബാവാ പക്ഷക്കാരുടെ ചട്ടമ്പിത്തലവൻ കമാലുദീൻ

എന്ന മുഹമ്മദീയനും, മെത്രാൻപക്ഷത്തെ പ്രധാനി തിരുവല്ലാക്കാരനായ 'ആനപ്പാപ്പി' എന്ന ഒരു ഭീമകായനുമായിരുന്നു.

ആനപ്പാപ്പിയെ പിന്നീട് എതിർപക്ഷക്കാർ ചിലർ കൂടി കൊല്ലുകയും, അത് പ്രക്ഷോഭജനകമായ കേസായിത്തീരുകയും ചെയ്തിരുന്നു. കൊല ക്കേസ് മുറുകിവന്നപ്പോൾ കമാലുദീൻ നാടുവിട്ട് ഒളിച്ചോടിപ്പോയി. പിന്നീട് അയാളെ പിൻതുടർന്നു പിടിക്കാൻ ആരും ശ്രമിച്ചില്ല.

വളരെ വർഷം കഴിഞ്ഞ് ഇടയ്ക്ക് രണ്ടോ മൂന്നോ പ്രാവശ്യം വേഷ പ്രച്ഛന്നനായി ആരുമറിയാതെ അയാൾ കോട്ടയത്തു വന്നുപോയിട്ടു ണ്ടെന്നും തദവസരങ്ങളിൽ താൻ മുമ്പു ചെയ്ത സാഹസങ്ങളെപ്പറ്റി രഹസ്യമായി ചില മാന്യന്മാരോട് സമ്മതിച്ചിട്ടുണ്ടെന്നും കേട്ടിട്ടുണ്ട്. മെത്രാ പ്പോലീത്തായെ വധിക്കാനായി അയാൾ ഏണിവച്ച് മുറിയിൽ കയറാൻ മൂന്നു തവണ ശ്രമിച്ചിരുന്നു പോൽ. മൂന്നു തവണയും ഏണി വഴുതി, അയാൾ താഴെ വീണുപോകയാണ് ഉണ്ടായത്.

ട്രസ്റ്റികൾ മൂന്നു പേരും പഴയസെമിനാരി പൊതുവായി വച്ചുകൊ ള്ളണം എന്ന വിധി അനുസരിച്ച് പഴയസെമിനാരി യഥാർത്ഥത്തിൽ കൈവശം വയ്ക്കുന്നത് ഉഭയകക്ഷികളുടെ ബലാബലം കൊണ്ട് നിശ്ച യിക്കേണ്ടതായി വന്നുകൂടി.

അങ്ങനെയിരിക്കെ, ഒരു ദിവസം സി. ജെ. കുര്യന്റെ അനുജൻ, അക്കര കൊച്ചുപാപ്പി കുറെ ആൾക്കാരോടു കൂടി പഴയസെമിനാരിയുടെ പടി ഞ്ഞാറുള്ള തെങ്ങിൻതോപ്പിൽ ചെന്നു തേങ്ങയിടീക്കാൻ തുടങ്ങി. സെമി നാരിയുടെ വടക്കു ഭാഗത്തുള്ള എടുപ്പിൽ മാളികമുറിയിൽ നിന്നിരുന്ന മെത്രാപ്പോലീത്തായും കൂടെയുണ്ടായിരുന്ന സെമിനാരി മാനേജർ മട്ട യ്ക്കൽ വലിയ മല്പാനച്ചനും ഇതു കണ്ടു. ഈ കൈയേറ്റത്തെ തടയാ നായി മൽപ്പാനച്ചൻ ഏകനായി നേരെ ചെന്നു തേങ്ങയിടീക്കരുതെന്ന് വിലക്കി. അതിനു മറുപടിയായി അക്കൂട്ടർ മൽപ്പാനച്ചനെ പ്രഹരിക്കാൻ ആരംഭിക്കയാണ് ചെയ്തത്. സെമിനാരിയുടെ തെക്കുവശത്തുള്ള മാളി കയുടെ ഇടനാഴിയിൽ കൂറിലോസ് മെത്രാപ്പോലീത്തായും കോനാട്ടു മല്പാനും സി. ജെ. കുര്യനും തെങ്ങിൻതോപ്പിൽ നടക്കുന്ന പ്രഹരം നോക്കിക്കാണുന്നുണ്ടായിരുന്നു. തനിക്കുവേണ്ടി മല്പാനച്ചൻ പ്രഹരം ഏൽക്കുന്നതു കണ്ട് "വരുന്നതു വരട്ടെ, ഇതിലപ്പുറം ഇനി വരാനൊന്നു മില്ലല്ലോ. ഏതായാലും ഞാൻ ഒരു കൈ നോക്കുകയാണ്. അവരെന്നെ കൊല്ലുമായിരിക്കും. കൊല്ലട്ടെ. അതിനു മുമ്പായി കൂറിലോസ് മെത്രാ പ്പോലീത്തായെയും പിടിച്ചുകൊണ്ട് ഞാൻ തട്ടിന്റെ മുകളിൽ നിന്ന് താഴെ ചാടും." ഇങ്ങനെ ഉറച്ചുകൊണ്ട് വട്ടശ്ശേരിൽ മെത്രാപ്പോലീത്താ വണ്ണവും നീളവും ഉള്ള ഒരു വടിയെടുത്ത് കോനാട്ട് മല്പാനും സി. ജെ. കുര്യനും

നിൽക്കുന്നതിനു പുറകിലെത്തി. രണ്ടു കൈകൊണ്ടും വടി ആഞ്ഞുയർത്തി സർവ്വശക്തിയും പ്രയോഗിച്ച് കോനാട്ട് മൽപ്പാന്റെ പുറത്തു തീർത്തൊരടി കൊടുത്തു. കോനാട്ടു മല്പാൻ കഠിനവേദന കൊണ്ടു പുളഞ്ഞു പോയി.

അടുത്ത ക്ഷണത്തിൽ സി. ജെ. കുര്യനും കൂട്ടരും തന്നെ തല്ലിക്കൊന്നുകളയുമെന്നാണ് മെത്രാപ്പോലീത്താ പ്രതീക്ഷിച്ചത്. പക്ഷേ, അങ്ങനെയല്ല സംഭവിച്ചത്. സി. ജെ. കുര്യൻ മെത്രാപ്പോലീത്തായെ പിടിച്ചു തടഞ്ഞുകൊണ്ട് "തിരുമേനി കോപിക്കരുതേ" എന്നു പറയുകയാണ് ഉണ്ടായത്. കോപാവിഷ്ഠനായ മെത്രാപ്പോലീത്താ കുര്യന്റെ നേരെ തിരിഞ്ഞ്, "നിന്റെ തിരുമേനി" എന്ന പുച്ഛഭാവത്തിൽ ഗർജ്ജിച്ചുകൊണ്ട് സി. ജെ. കുര്യന്റെ കൈക്ക് ഒരു തട്ടു കൊടുത്ത് ഇങ്ങനെ തുടർന്നു.

"താൻ അത്ര മര്യാദക്കാരനാണെങ്കിൽ മല്പാനച്ചനെ തല്ലുന്ന തന്റെ അനുജനെ ആദ്യം ഇങ്ങു തിരിയെ വിളിക്കൂ. എന്നിട്ട് മാദ്ധ്യസ്ഥ്യം പറയാം."

ഉടനെ സി. ജെ. കുര്യൻ, "എടാ കൊച്ചുപാപ്പി, ഇങ്ങുവരൂ" എന്ന് അനുജനെ തിരിയെ വിളിക്കുകയും കൊച്ചുപാപ്പിയും കൂട്ടുകാരും മൽപ്പാനച്ചനെ വിട്ടു തിരിയെ പോരുകയും ചെയ്തു.

ബാവാ – മെത്രാപ്പോലീത്താ കക്ഷിക്കാർ തമ്മിലുള്ള അക്രമ പ്രസക്തമായ മത്സരങ്ങൾ മൂത്തുവന്ന് ആനപ്പാപ്പിയുടെ വധത്തിൽ കലാശിക്കുകയാണ് ഉണ്ടായത്. അതായിരുന്നു അക്രമപരമ്പരയുടെ മൂർദ്ധന്യഘട്ടം. ആ ക്രിമിനൽ കേസിന്റെ ക്ലേശങ്ങൾകൊണ്ടും ബദ്ധപ്പാടുകൾകൊണ്ടും കാര്യങ്ങൾ കഴിഞ്ഞതോടെ അക്രമപ്രസക്തിയുടെ ഘട്ടം താനേ ശമിച്ചു. പിന്നീടവർ സിവിൽ കേസുകൾക്ക് പോയിട്ടുള്ളതേയുള്ളൂ.

## വട്ടിപ്പണക്കേസ്

വട്ടിപ്പണക്കേസിനെ വിമർശിച്ചുകൊണ്ട്, പലരും വെറും എണ്ണൂറിൽപ്പരം രൂപയ്ക്കു വേണ്ടിയുള്ള ഈ ഒരു വഴക്കാണല്ലോ സമുദായത്തെ നശിപ്പിക്കുന്നത് എന്നും മറ്റും പറയാറുണ്ട്. ആ തുക കിട്ടണമെന്നുള്ള ദൃഢേച്ഛ മാത്രമാണ് ഈ നീണ്ട വഴക്കിന്റെ അടിസ്ഥാനം എന്നു വിചാരിക്കുന്നതു തികച്ചും ശരിയായിരിക്കില്ല. വട്ടിപ്പണക്കേസിൽ, സംഖ്യയേക്കാൾ പ്രാധാന്യം കല്പിച്ചിരുന്നത് ആ പണം കെട്ടിവാങ്ങുന്നതിനുള്ള അവകാശത്തിനാണ്. ആ അവകാശമാകട്ടെ ദീർഘകാലമായി രണ്ട് സമുദായങ്ങൾ തമ്മിൽ ആവിർഭവിച്ചിട്ടുള്ള വ്യാപകങ്ങളും മൗലികങ്ങളും ബഹുമുഖങ്ങളുമായ അനേകം പ്രശ്നങ്ങളെ ഉൾക്കൊള്ളുന്ന ഒരു തർക്കത്തിന്റെ നിർണ്ണായക ലക്ഷ്യമാണു താനും. തർക്കവിഷയങ്ങളായ

സൂക്ഷ്മതത്വങ്ങളുടെ സ്ഥൂലസങ്കേതമായി മാത്രം വട്ടിപ്പണത്തെ പരിഗണിക്കുന്നതായിരിക്കും കൂടുതൽ ശരി. അതിന്റെ ജയാപജയങ്ങൾ ചരിത്രനിർഭരമായ ഒരു വിവാദത്തിന്റെ ജയാപജയങ്ങളായി പരിഗണിക്കപ്പെടുന്നു. അതാണ് യഥാർത്ഥാവസ്ഥ.

സി. ജെ. കുര്യനും തത്പക്ഷ പ്രധാനികളും ചേർന്ന് അന്നത്തെ ബ്രിട്ടീഷ് റസിഡണ്ടിന് ഒരു നിവേദനം സമർപ്പിച്ചു. മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന വട്ടശ്ശേരിൽ മെത്രാപ്പോലീത്തായെ പാത്രിയർക്കീസ് ബാവാ മുടക്കി സ്ഥാനഭ്രഷ്ടനാക്കിയതിനാൽ മാർ കൂറിലോസ് മെത്രാപ്പോലീത്തായാണ് ഇപ്പോൾ മലങ്കര മെത്രാപ്പോലീത്തായെന്നും അദ്ദേഹവും കോനാട്ടു മൽപ്പാനും താനുമാണ് യാക്കോബായ സമുദായത്തിന്റെ ട്രസ്റ്റികളെന്നും, ആ നിലയ്ക്ക് വട്ടിപ്പണം തങ്ങളെ ഏൽപ്പിക്കാൻ ഉത്തരവുണ്ടാകണമെന്നുമായിരുന്നു നിവേദനം. റസിഡന്റ് ധാര, വട്ടിപ്പണം സി. ജെ. കുര്യനും കൂട്ടർക്കും കൊടുക്കുന്നതിന് ഉത്തരവിട്ടു. സി. ജെ. കുര്യൻ പണം കെട്ടിവാങ്ങി. ഈ വിവരം കേട്ടപ്പോൾ എന്റെ സപ്തനാഡികളും സ്തംഭിച്ചു പോയി.

മുമ്പു മാർത്തോമ്മാക്കാരും യാക്കോബായക്കാരും തമ്മിൽ വട്ടിപ്പണത്തർക്കമുണ്ടായപ്പോൾ, മദ്രാസിലെ അഡ്വക്കേറ്റ് ജനറലും വലിയൊരു നിയമപണ്ഡിതനും അഗാധബുദ്ധിമാനുമായിരുന്ന ഭാഷ്യം അയ്യങ്കാർ മദ്രാസ് ഗവൺമെന്റിനു നൽകിയ വിദഗ്ദ്ധോപദേശം ഇങ്ങനെയായിരുന്നു:

"ഇതിനെപ്പറ്റി സിവിൽ കോടതി വിധിയുണ്ടാകുന്നതുവരെ, ഗവൺമെന്റ് വട്ടിപ്പണം ഒരു സിവിൽ കോടതിയിൽ കെട്ടിവച്ചാൽ മതി." അതനുസരിച്ചു മദ്രാസ് ഗവൺമെന്റ് വട്ടിപ്പണം കെട്ടിവച്ചു. കോടതിയിൽ നിന്ന് അവകാശ വിചാരണ കഴിച്ചശേഷം, പണം യാക്കോബായക്കാർക്ക് കിട്ടുകയാണുണ്ടായത്.

മെത്രാപ്പോലീത്തായെ പഴയസെമിനാരിയിൽ നിന്ന് ഇറക്കിവിടുന്ന ദുഃഖകരമായ സ്ഥിതി ഒഴിവാക്കുന്നതിനും സഭയിൽ പിളർപ്പുണ്ടാകാതിരിക്കുന്നതിനും മെത്രാപ്പോലീത്താ സ്ഥാനം ഒഴിഞ്ഞു പരുമല സെമിനാരിയിലോ മറ്റോ പോയി സ്വസ്ഥമായിരുന്നുകൊള്ളാമെന്ന് ഒരിക്കൽ മദ്ധ്യസ്ഥന്മാർ നടത്തിയ ഒരു സന്ധി സംഭാഷണമദ്ധ്യേ സി. ജെ. കുര്യനോട് പറഞ്ഞതാണ്. കേസിനു ചെലവാക്കിയ തുക കുര്യനു നൽകാമെന്നും മെത്രാപ്പോലീത്താ സമ്മതിച്ചു. ഇത്രമാത്രം വഴങ്ങിയിട്ടും സി. ജെ. കുര്യൻ തിരിഞ്ഞു നിന്ന് സൗമ്യത കൈവെടിഞ്ഞ് ക്രൗര്യത്തിന്റെ ഉച്ചകോടിയിൽ നിന്ന് ഉത്ഭവിക്കുന്ന സ്വരത്തിൽ ചോദിച്ചു.

"അല്ലാ, ഇത്രയുംനാൾ ഞാൻ വളരെ ക്ലേശിച്ചു കേസ് നടത്തിയപ്പോൾ നിങ്ങൾ മദ്ധ്യസ്ഥന്മാർ എവിടെയായിരുന്നു? ഇപ്പോൾ രാജി പറയാൻ

വന്നിരിക്കുന്നു. ഈ രാജി ആർക്കു വേണം. ഈ രാജിയുടെ ആവശ്യം എന്താണ്?"

മദ്ധ്യസ്ഥന്മാർ: "കാര്യങ്ങൾ ഭംഗിയായി അവസാനിച്ചുകൊള്ളട്ടെ എന്നു കരുതിയാണ് രാജിക്ക് ഉദ്യമിച്ചത്."

സി. ജെ. കുര്യൻ: "എന്തിനു കാര്യങ്ങൾ ഭംഗിയായി അവസാനിക്കണം? അവരവർക്കു വന്നുചേരുന്ന അനുഭവങ്ങൾ അവരവരനുഭവിക്കുകയാണ് ഏറ്റവും ഭംഗി. അതുകൊണ്ട് ഹൈക്കോടതി വിധിക്കനുസരിച്ച് തന്നെ കാര്യങ്ങൾ നടക്കട്ടെ."

*മലങ്കര നസ്രാണികൾ* നാലാം വാല്യത്തിൽ ഇസ്സഡ്. എം. പാറേട്ട് തുടരുന്നു: സെമിനാരിയിലെ സ്ഫോടനാവസ്ഥ. മട്ടയ്ക്കൽ മല്പാനെ (പേജ് 418 ൽ) "എടുത്ത് മാറ്റി" തേങ്ങാ ഇടുവിച്ചു കൈവശം ഉറപ്പിക്കുന്നതിനു നടത്തിയ ശ്രമവും, കോനാട്ടു മല്പാനു കിട്ടിയ സമ്മാനവും അന്തരീക്ഷത്തെ അഗ്നിപർവ്വത ഗുഹയ്ക്കു തുല്യം ചൂടാക്കി. സെമിനാരി പരിസരങ്ങളിൽ ഒരു സമരത്തിന്റെ പ്രതീതി ഉണ്ടാവാൻ പിന്നീട് താമസം ഉണ്ടായില്ല. മെത്രാപ്പോലീത്തായ്ക്ക് സെമിനാരിയിന്മേൽ പ്രത്യേക കർത്തവ്യം - മറ്റു രണ്ടു ട്രസ്റ്റികളേക്കാൾ കൂടുതൽ കർത്തവ്യം - ഉണ്ടെന്ന് മജിസ്ട്രേറ്റ് തീർപ്പ് കല്പിക്കാൻ ഇടയായത് ശെമ്മാശന്മാർക്ക് അഭ്യസനം നൽകുന്നതിനുള്ള 'സെമിനാരി' അവിടെ നടത്തിവന്നതുകൊണ്ടായിരുന്നു. തേങ്ങാ ഇറക്കി തോപ്പു കൈവശപ്പെടുത്താൻ പുറപ്പെട്ട നാട്ടകം ചെറിയാനെ ഒരു ശെമ്മാശ്ശൻ അടിച്ചുവീഴ്ത്തി. ആ സംഘത്തോട് എതിർത്ത മട്ടയ്ക്കൽ മൽപ്പാനു ശെമ്മാശ്ശന്മാർ പിൻബലം കൊടുത്തിരുന്നു. ഈ രണ്ട് അനുഭവങ്ങൾ സെമിനാരിയിലെ വൈദികവിദ്യാഭ്യാസം നിർത്തൽ ചെയ്യിക്കുന്നതിനു ശ്രമിക്കാൻ മെത്രാപ്പോലീത്തായുടെ പ്രതിപക്ഷത്തെ പ്രേരിപ്പിച്ചു. അപജയത്തിൽ അവസാനിച്ച തേങ്ങാ ഇറക്കുശ്രമം നടന്നതിന്റെ രണ്ടാം ദിവസം രാത്രിയിൽ പത്ത് ഇരുപത്തഞ്ച് റൗഡികൾ സെമിനാരിയിൽ കൂടിയാട്ടവും, കോലാഹലവുമായി എത്തി. ശെമ്മാശ്ശന്മാരുടെ മുറിയിലേക്ക് കല്ലും, മണ്ണും വാരി എറിയുകയും, ചീത്ത പറഞ്ഞും, അവരെ കഷണം കഷണമായി നുറുക്കുമെന്ന് അട്ടഹസിച്ചും വിരട്ടുന്നതിനു ശ്രമിക്കുകയും ചെയ്തു. ശെമ്മാശ്ശന്മാരിൽ മാത്രമേ ഇതിന്റെ പ്രത്യാഘാതം ഉണ്ടായിക്കൂടൂ എന്നില്ലല്ലോ. അർദ്ധരാത്രിയിലെ കോലാഹലം പിറ്റേന്നാൾ വലിയ ഒച്ചപ്പാടുണ്ടാക്കി. മെത്രാപ്പോലീത്തായെ ദേഹോപദ്രവം ഏല്പിക്കാൻ ശ്രമിച്ചു എന്നോ, ഏല്പിച്ചു എന്നോ വാർത്ത പരന്നു. അന്നു കോട്ടയത്തെ പോലീസ് ഇൻസ്പെക്ടർ ക്രൂസ് എന്നൊരു പറങ്കി ആയിരുന്നു. മെത്രാപ്പോലീത്തായ്ക്കും ട്രസ്റ്റികൾക്കും സെമിനാരി കൈവശമുണ്ടെന്നുള്ള ഹൈക്കോടതിയുടെ വിചിത്രതരമായ അഭിപ്രായ പ്രകടനത്തെത്തുടർന്നുണ്ടായതോ, ഉണ്ടാക്കിയതോ ആയ സംഘർഷാവ

സ്ഥയെ പഴിചാരി സമാധാനലംഘനം ഒഴിവാക്കുന്നതിനായി കോട്ടയത്തെ പള്ളികൾ എല്ലാം സർക്കാർ അടച്ചുപൂട്ടി. പഴയസെമിനാരി ചാപ്പൽ മീനം 8-ാം തീയതി അടപ്പിച്ചു. നോമ്പുകാലത്ത് കർമ്മങ്ങൾ നടത്തുന്നതിനു സൗകര്യമില്ലാതെ വരുമ്പോൾ മെത്രാപ്പോലീത്താ സ്ഥലം വിട്ടുപൊയ്ക്കൊള്ളും എന്നുള്ള പ്രതീക്ഷയിലാണ് സി. ജെ. കുര്യൻ സ്വാധീനം ചെലുത്തി പള്ളികൾ പൂട്ടിച്ചത് എന്നായിരുന്നു മെത്രാപ്പോലീത്തായുടെ പക്ഷത്തുള്ളവർ വിശ്വസിച്ചത്. പള്ളികൾ പൂട്ടുന്നതിന് ഇടവരത്തക്കവിധം മജിസ്ട്രേറ്റിനു റിപ്പോർട്ട് സമർപ്പിച്ച പോലീസ് ഇൻസ്പെക്ടർ ക്രൂസ്സിനെ കോ ട്രസ്റ്റികൾ വിലയ്ക്കു വാങ്ങി എന്ന് പൊതുവെ അഭിപ്രായമുണ്ടായി. സെമിനാരി ചാപ്പൽ അടച്ചതും, ശെമ്മാശ്ശന്മാരെയും സെമിനാരിവാസികളെയും റൗഡികൾ രാത്രികാലത്ത് ചെന്ന് ഭീഷണിപ്പെടുത്തിയതും, കലശലായ ജനരോഷത്തിനും കാരണമായി. നാടിന്റെ നാനാഭാഗത്തു നിന്നും സമുദായാഭിമാനികൾ പഴയസെമിനാരിയിൽ എത്തിത്തുടങ്ങി. അന്തരീക്ഷം കൂടുതൽ കൂടുതൽ ചൂടായിക്കൊണ്ടിരുന്നു.

ആനപ്പാപ്പി കൊലക്കേസിൽ 19-ാം സാക്ഷിയായി ഗീവർഗീസ് മാർ ദീവന്നാസ്യോസ് കൊടുത്ത മൊഴിയിൽ അന്നത്തെ അതികലുഷമായ സ്ഥിതിഗതികൾ ശരിക്ക് പ്രതിഫലിക്കുന്നുണ്ട്. ആ മൊഴിയിൽ നിന്ന് കുറച്ചു താഴെ ചേർക്കുന്നു: “കഴിഞ്ഞ കുംഭം 18-ാം തീയതി സെമിനാരിയിൽ വച്ച് ഒരു അടികലശലുണ്ടായി. അതിൽ എന്നെക്കൂടി ഉപദ്രവിച്ചു എന്നും മേലിൽ എന്നെയും മറ്റും ഉപദ്രവിക്കാനിരിക്കുന്നു എന്നും ഒരു കേൾവി പുറപ്പെടുവിച്ചു. ഇതിന്റെ വാസ്തവസ്ഥിതി അറിയുന്നതിനായി പല പള്ളിക്കാരും പഴയസെമിനാരിയിൽ വന്നു. നടന്ന കാര്യങ്ങൾ അവർ ചോദിച്ചറിഞ്ഞു. മേലിൽ അപ്രകാരം ഉണ്ടാകാതിരിക്കുന്നതിനും എന്റെ ദേഹരക്ഷയ്ക്കും ഏതാനും ആളുകളെ അയയ്ക്കണമെന്ന് അവർ കൂടി നിശ്ചയിച്ചു. അതനുസരിച്ച് എന്റെയും മറ്റും ദേഹരക്ഷയ്ക്ക് പള്ളിക്കാർ ആളുകളെ അയച്ചു. അങ്ങനെ പത്തുപന്ത്രണ്ട് പള്ളിക്കാർ അയച്ചിട്ടുണ്ട്. പുതുപ്പള്ളി, വാകത്താനം, കുറിച്ചി, മല്ലപ്പള്ളി, ചെങ്ങന്നൂർ, ആനിക്കാട്, മാവേലിക്കര, നിരണം, തിരുവല്ല ഇങ്ങനെയുള്ള പള്ളിക്കാരാണ് ആളുകളെ അയച്ചത്. ദേഹരക്ഷക്കാർ അവിടെ ഉള്ളതുകൊണ്ട് അക്രമങ്ങൾ നടക്കാതിരിക്കയാണെന്ന് എനിക്ക് തോന്നിയിട്ടുണ്ട്. ദേഹരക്ഷക്കാർ ഇല്ലെങ്കിൽ ചില അക്രമങ്ങൾ നടന്നേനെ എന്നും തോന്നിയിട്ടുണ്ട്. മേത്തന്മാരാണെന്ന് ഒറ്റക്കാഴ്ച കൊണ്ട് തോന്നിയ ചിലർ എന്റെ നേർക്ക് വന്നിട്ടുണ്ട്. ഞാൻ ഒഴിഞ്ഞുമാറി പോയിട്ടുമുണ്ട്. വരാന്തയിൽ കൂടി ഞാൻ നടക്കുമ്പോൾ ഇവർ എന്റെ നേർക്ക് ഒഴിഞ്ഞുമാറാതെ നടന്നുവന്നിട്ടുണ്ട്. മാനത്തെ ഭയന്നു ഞാൻ മാറിപ്പോയിട്ടുണ്ട്. മേത്തന്മാരും, ചോവന്മാരും, മാപ്പിളമാരും കൂട്ടംകൂടി സെമിനാരിയിൽ വന്നു തുടങ്ങിയത് കൃത്യദിവസത്തിന്

ഉദ്ദേശം പത്തു ദിവസം മുമ്പാണ്. അവരിൽ മിക്ക പേരുടെ കൈയിലും കുറുവടികളും കാണും. വന്നിട്ടുള്ള മാപ്പിളമാരിൽ കട്ടപ്പുറത്ത് തോമസ്, അക്കര പാപ്പൻ, പാറയ്ക്കൽ ജോൺ, സെമിനാരി പുരയിടത്തിൽ കുട്ടൻ, അനിയൻ ചെറിയാൻ, തൊകലൻ വീട്ടുകാരൻ ഒരു കൊച്ചൻ, നാട്ടകം ചെറിയാൻ ഇത്രയും ആളുകളെ മാത്രമെ ഞാൻ അറിയുകയുള്ളു. ഈ നിൽക്കുന്ന പ്രതികളിൽ ഞാൻ ചൂണ്ടിക്കാണിക്കുന്ന 10 ഉം 11 ഉം പ്രതികൾ (സെമിനാരിപറമ്പിൽ കുട്ടനും, ചെറിയാനും) അവിടെ ആൾക്കൂട്ടമായി വരുന്ന കൂട്ടത്തിലുണ്ടായിരുന്നിട്ടുള്ളവരാണ്. ഇവരുടെ കൈയിൽ കുറുവടിയും മറ്റും ഉണ്ടായിരുന്നോ എന്ന് തീർച്ചയായി പറവാൻ ഓർമ്മയില്ല. ആരുടെയെല്ലാം കൈവശമാണ് ആയുധങ്ങളുണ്ടായിരുന്നതെന്നറിവില്ല. എന്നാൽ പാപ്പന്റെ (അക്കര) കൈവശമാണ് വടിവാൾ ഉണ്ടായിരുന്നത്. ഈ വക ആൾകൂട്ടം കൂടി അവിടെ നിന്ന് ചീത്ത വാക്കുകൾ പറയുകയും, അവിടെ ഒക്കെ കയറി ഇരിക്കുകയും ചെയ്യുന്നത് ഞാൻ കണ്ടിട്ടുണ്ട്. പിന്നെ ഓരോ കലാപം ഉണ്ടാകുമ്പോൾ ഞാൻ വിളിച്ചു ചോദിക്കും. അപ്പോൾ ഈ വക ആളുകൾ ശെമ്മാശ്ശന്മാരെ ഭയപ്പെടുത്തി എന്നും, അവരുടെ മുറിയിൽ മണ്ണുവാരി എറിഞ്ഞു എന്നും മറ്റുള്ളവരെ ഭയപ്പെടുത്തി എന്നും അറിഞ്ഞിട്ടുണ്ട്. ഞാൻ ചില ഉപദ്രവങ്ങൾ അനുഭവിച്ചിട്ടുമുണ്ട്. 11-ാം പ്രതി ചെറിയാൻ ഞാൻ നടക്കുന്ന വരാന്തയിൽ എന്നെ കണ്ടില്ല എന്നുള്ള ഭാവം നടിച്ചു കേറി ഇരുന്ന് എനിക്ക് നടക്കുന്നതിന് അസൗകര്യമുണ്ടാക്കിയിട്ടുണ്ട്. മേത്തന്മാരും ചോവന്മാരും താഴത്തെ നിലയിൽ ധിക്കാരപ്രവൃത്തികൾ നടത്തിയതല്ലാതെ ഞാനിരിക്കുന്ന രണ്ടാമത്തെ നിലയിൽ ഞാൻ മുൻപറഞ്ഞ ഒരിക്കലല്ലാതെ എന്റെ നേർക്കു വന്നതായി ഓർക്കുന്നില്ല. ഞാനിരിക്കുന്ന മുറിയുടെ പടിഞ്ഞാറെ വരാന്തയിലേക്ക് ഇറങ്ങാനുള്ള വാതിലിനു പുറത്തുനിന്നു കുറ്റിയിട്ടു തുറക്കാൻ പാടില്ലാതാക്കി രണ്ടു പ്രാവശ്യം. അക്കര പാപ്പൻ ഒരിക്കൽ വന്ന് കോപത്തോടെ, എന്നാലും വല്ലതുമൊക്കെ കഴിയും എന്ന് പറഞ്ഞു പോയി. .... ഞങ്ങളെ ഭയപ്പെടുത്തി എന്നെയും ശെമ്മാശന്മാരെയും മറ്റും സെമിനാരിയിൽ നിന്ന് ഇറക്കി, സെമിനാരിയും പുരയിടവും കൂറിലോസ് മെത്രാനെ ഏല്പിച്ചുകൊടുക്കണമെന്ന് സി. ജെ. കുര്യനും ... ആലോചന നടത്തിയതിന്റെ ഫലമായി ആളുകൾ ശേഖരമായി സെമിനാരിയിൽ വന്ന് ഈ വിധം ചെയ്തു എന്നാണെന്റെ അറിവ്. കോനാട്ടു മല്പാൻ കുംഭം 18-നു ശേഷം സെമിനാരിയിൽ വന്നിട്ടില്ലെങ്കിലും അയാളുടെ ആലോചനയും കൂടെ ഉണ്ടെന്നാണെന്റെ വിശ്വാസം. .... മേത്തന്മാർ മണപ്പുറത്തു കഞ്ഞിവെച്ചു കുടിച്ചുകൊണ്ട് സെമിനാരിയിൽ വരുന്നു എന്നാണ് കേട്ടിട്ടുള്ളത്. സെമിനാരി സംബന്ധിച്ച് ഒരു സമരിക്കേസ് ഉണ്ടായിട്ടുണ്ട്. അതിലെ ഉത്തരവനുസരിച്ച് സെമിനാരിയും മറ്റും കോർട്ടിൽ നിന്നും എനിക്ക് കൈവശപ്പെടുത്തിത്തന്നിട്ടുണ്ട്."

പാറേട്ട് തുടർന്ന് എഴുതുന്നു: (പേജ് 422) "സമരിക്കേസിൽ പെട്ട സെമിനാരിയെയും മറ്റും സംബന്ധിച്ചിടത്തോളം മെത്രാപ്പോലീത്തായ്ക്കും, കൂട്ടുട്രസ്റ്റികൾക്കും കൈവശാധികാരം തുല്യമാണെന്നു ഹൈക്കോടതി 1087 ധനുവിലാണ് വിധിച്ചത്. അതിനു വളരെ മുമ്പുതന്നെ, 1087 ചിങ്ങം 19-ാം തീയതി മെത്രാപ്പോലീത്തായുടെ കൈവശം സ്ഥാപിച്ചു സമരിക്കേസിൽ മജിസ്ട്രേറ്റ് തീർപ്പ് കല്പിക്കുകയും പിറ്റെ ദിവസം സെമിനാരിയും മറ്റും അദ്ദേഹത്തിനു കൈവശപ്പെടുത്തിക്കൊടുക്കുകയും ചെയ്തിരുന്നതിനാൽ കൂട്ടുട്രസ്റ്റികൾക്ക് വൈരാഗ്യമുണ്ടായി. പറ്റിയ തെറ്റ് ഏതുതരത്തിലെങ്കിലും പരിഹരിക്കുന്നതിനു സർവ്വ കഴിവുകളും വിനിയോഗിക്കുന്നതിന് അവർ ഒരുങ്ങി ഇറങ്ങി.

അതിന്റെ ഫലമായി സെമിനാരി പരിസരങ്ങളിൽ സംഘർഷാവസ്ഥയും പല പല കലാപങ്ങളും ഉണ്ടാവുകയും ചെയ്തു. അതുകൊണ്ടും ഫലം ഉണ്ടായില്ല. തേങ്ങാ ഇറക്കി തോപ്പ് കൈവശപ്പെടുത്താനുള്ള ശ്രമം പോലും ശരിക്കും ഫലിക്കാതെ വന്നതിൽ നിരാശപ്പെട്ടു പിൻമാറുകയല്ല, ശ്രമം കൂടുതൽ ഊർജ്ജിതപ്പെടുത്തുകയാണ് ചെയ്തത്. മെത്രാപ്പോലീത്തായെ കാണുന്നതിനോ, സെമിനാരിയിലെ സ്ഥിതിഗതികൾ ആരായുന്നതിനോ സെമിനാരിയിലേക്ക് പോകുന്നവർ മെത്രാപ്പോലീത്തായുടെ അനുയായികളാണെന്നറിഞ്ഞാൽ ശല്യപ്പെടുത്തുക പതിവായിത്തീർന്നു. എം. ഡി. സെമിനാരി പ്രിൻസിപ്പാളായിരുന്ന ഫാദർ പി. റ്റി. ഗീവർഗ്ഗീസിനെ ഒരു ദിവസം ചില റൗഡികൾ തടഞ്ഞു വണ്ടിയിൽ നിന്ന് പിടിച്ചിറക്കിയും, കുപ്പായം ഊരിക്കാൻ ശ്രമിക്കുകയും ഉണ്ടായി. അദ്ദേഹത്തിന്റെ കൈവശമുണ്ടായിരുന്ന വടി അവർ പിടിച്ചു പറിച്ചു. റൗഡികളുടെ നേതാവായിരുന്ന നാട്ടകം ചെറിയാൻ അവിടെ എത്തുകയും, അവനെ നേരിട്ടറിയാവുന്ന ചെറിയമഠത്തിൽ കത്തനാർ വണ്ടിയിൽ ഉണ്ടെന്ന് കാണുകയും ചെയ്തു. അവന്റെ ആജ്ഞപ്രകാരം റൗഡികൾ പിൻവാങ്ങി. എന്തും സംഭവിക്കാവുന്ന ഒരു നിലയായിരുന്നു അവിടെ ഉണ്ടായതെന്ന് അദ്ദേഹം "ഗിരിദീപ"ത്തിൽ എഴുതിയിട്ടുണ്ട് (*ഗിരിദീപം*, പേജ് 29-31).



**ഫാ. പി. റ്റി. ഗീവർഗീസ് (പിന്നീട് മാർ ഈവാനിയോസ്)**

# 6

# മറവിക്കു മറയ്ക്കാനാവാത്ത രണ്ടു മാനേജർമാർ

പഴയസെമിനാരിയിൽ പല മാനേജർമാർ സേവനം ചെയ്തു കടന്നു പോയിട്ടുണ്ട്. എന്നാൽ ആർക്കും മറക്കാനോ മറയ്ക്കാനോ ആവാത്ത രണ്ടു പേരുണ്ട്. ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യ ദശകങ്ങളിൽ വന്നു ചേർന്ന നിരണം മട്ടയ്ക്കൽ അലക്സന്ത്രയോസ് മല്പാനും തുടർന്നു വന്ന വാകത്താനം കരിപ്പാൽ റ്റി. സി. ജേക്കബ് കത്തനാരും. നിർണ്ണായ കഘട്ടങ്ങളിൽ ജീവൻ പണയപ്പെടുത്തിക്കൊണ്ട് ഇവർ ചെയ്ത സേവന ങ്ങൾ ഇന്ന് അധികമാരും അനുസ്മരിക്കാറില്ല. മരണാനന്തര ബഹുമതി കൾക്ക് അർഹരാണിവർ എന്ന് ചരിത്രമൊന്നു മറിച്ചുനോക്കുന്നവർക്കു പോലും മനസ്സിലാകും.



നിരണം പള്ളിയുടെ കിഴക്കു വശത്ത് താമസിച്ചിരുന്ന മട്ടയ്ക്കൽ കുടുംബത്തിലെ ജീവിതം ധന്യമാക്കിയ ഭക്തനും 1800-ന്റെ മദ്ധ്യഘട്ടത്തിലെ നിരണം പള്ളിയുടെ ഭര ണാധികാരിയുമായ ബഹനാൻ കത്തനാ രുടെ ഇളയ മകനായി 1865-ൽ മലങ്കര മല്പാൻ മട്ടയ്ക്കൽ അലക്സന്ത്രയോസ് കത്തനാർ ജനിച്ചു. ജ്യേഷ്ഠസഹോദരങ്ങ ളിൽ ഒരുവനായ മാത്തന്റെ മകനാണ് കാലം ചെയ്ത അലക്സിയോസ് മാർ തേവോദോ സ്യോസ് മെത്രാപ്പോലീത്താ (ബഥനി സ്ഥാപകരിലൊരാൾ).

മലങ്കരസഭയിൽ വട്ടിപ്പണക്കേസ് വളരെ രൂക്ഷമായ രീതിയിൽ നട ന്നിരുന്ന കാലത്ത് കോട്ടയം പഴയസെമിനാരിയുടെ മാനേജരും സെമി നാരിയുടെ മല്പാനുമായി സേവനം അനുഷ്ഠിച്ചു. ആനപ്പാപ്പിവധക്കേസ് തന്റെ അപകടപൂർണ്ണമായ സേവനകാലഘട്ടത്തെ സംഭവവികാസങ്ങ ളിൽ ഒന്നു മാത്രമാണ്. പഴയസെമിനാരിയുടെ വസ്തുവകകൾ പാത്രി യർക്കീസ് വിഭാഗം കൈയടക്കുന്നതിനു ശ്രമിക്കവെ തെങ്ങിൽക്കയറി തേങ്ങാ ഇടീക്കാൻ അവർ കൊണ്ടുവന്ന തണ്ടാന്റെ മുമ്പിൽ “വെട്ടടാ എന്നെ, അതിനുശേഷം തെങ്ങിൽ കയറിയാൽ മതി” എന്ന് ആക്രോശി ച്ചുകൊണ്ട് തന്റെ താടിമീശ പൊക്കിക്കാണിച്ച് സഭയുടെ സ്വത്തുക്കളെ

സംരക്ഷിച്ച മഹാനാണിദ്ദേഹം. കൊല്ലം പേഷ്കാർ പഴയസെമിനാരിയുടെ കൈവശാവകാശം പരിശോധിക്കുവാൻ എത്തിയപ്പോൾ മല്പാനച്ചൻ ബുദ്ധിയും കഴിവും തൽസമയത്ത് പ്രകടിപ്പിച്ചില്ലായിരുന്നുവെങ്കിൽ പഴയസെമിനാരി ഓർത്തഡോക്സ് സഭയ്ക്ക് എന്നന്നേക്കുമായി നഷ്ടപ്പെടുമായിരുന്നു. തന്റെ കൈവശം ഉണ്ടായിരുന്ന താക്കോൽകൂട്ടം മറുപക്ഷക്കാർ എങ്ങനെയോ തട്ടിയെടുത്തെന്നറിഞ്ഞ മല്പാനച്ചൻ ഒറ്റ രാത്രി കൊണ്ട് പഴയസെമിനാരിയുടെ സർവ്വ പൂട്ടുകളും മുഖപ്പറ്റിനു മാറ്റമില്ലാതെ മാറ്റിവെപ്പിക്കുകയുണ്ടായി. തന്മൂലം പേഷ്കാരുടെ അന്വേഷണ വേളയിൽ പഴയ താക്കോൽ കൂട്ടം നഷ്ടപ്പെട്ടിട്ടും കൈവശാവകാശം നിലനിർത്തുവാൻ അദ്ദേഹത്തിന് സാധിച്ചു.

സുറിയാനിയിൽ നിന്ന് പല ഗ്രന്ഥങ്ങളും മലയാള ഭാഷയിലേക്ക് ഇദ്ദേഹം തർജ്ജമ ചെയ്തിട്ടുണ്ട്. വി. കുർബ്ബാന തക്സാ, വി. കുർബ്ബാനയിലും പ്രത്യേക സന്ദർഭങ്ങളിലും ഉപയോഗിക്കുന്ന പ്രുമിയോനുകൾ എന്നിവ വളരെ ലളിതമായ ഭാഷയിൽ ഹൃദ്യമായ രീതിയിൽ പരിഭാഷപ്പെടുത്തി. ജനനപ്പെരുന്നാൾ പ്രാർത്ഥന, കഷ്ടാനുഭവ ആഴ്ചയിലെ ഗീതങ്ങൾ എന്നിവയും ഇദ്ദേഹം പരിഭാഷപ്പെടുത്തിയിട്ടുള്ളവയാണ്.

1938 ആഗസ്റ്റ് 29-ന് നിര്യാതനായ ഇദ്ദേഹത്തെ നിരണം വലിയപള്ളി സെമിത്തേരിയിൽ സംസ്കരിച്ചു.

## ഫാ. റ്റി. സി. ജേക്കബ്



ഇരുപതാം നൂറ്റാണ്ടിൽ മലങ്കരസഭാ കേന്ദ്രത്തിന്റെ അണിയറയിൽ നിന്നുകൊണ്ടും രംഗത്തു വന്നുകൊണ്ടും അതുല്യ സഭാസേവനം അനുഷ്ഠിച്ച രണ്ട് പ്രമുഖ വൈദികരുണ്ട്. ഒരു ഞെട്ടിൽ വിരിഞ്ഞ രണ്ടു കുസുമങ്ങൾപ്പോലെ അവർ സഭാരാമത്തിൽ സദ്പെരുമാറ്റത്തിന്റെ സുഗന്ധം പരത്തി. ഇതിൽ ഒരു പൂവ് 1976-ൽ ഞെട്ടറ്റുവീണു. ഒരാൾ കൃഷ്ണവർണനും അപരൻ ധവള കളേബര കോമളനും. പലപ്പോഴും ഒന്നിച്ചു സഞ്ചരിച്ചുവന്ന ഇവരെ സഭാംഗങ്ങൾ സ്നേഹാതിരേകം കൊണ്ടു 'കറപ്പും വെളുപ്പും' എന്നായിരുന്നു വിശേഷിപ്പിച്ചിരുന്നത്. ആ പേര് നേരെ വിളിച്ചാലും സംസ്കാരസമ്പന്നരായ ഇരുവരും ചിരിക്കുകയേയുള്ളു.

സമുദായക്കേസ് കൊടുമ്പിരികൊണ്ടിരിക്കുന്ന ഒരവസരം. ഇരുവിഭാഗങ്ങളും കരുക്കൾ നീക്കിയും തന്ത്രങ്ങൾ ആവിഷ്കരിച്ചും കരുതലോടെ

നീങ്ങിക്കൊണ്ടിരിക്കുന്നു. ഒരു കക്ഷിയുടെ നേരിയ ചലനംപോലും മറു കക്ഷിയുടെ രഹസ്യമാപിനി പിടിച്ചെടുക്കുമായിരുന്നു.

ഒരു ദിവസം പഴയസെമിനാരി മാനേജരായ റ്റി. സി. ജേക്കബ് അച്ചനും കേസ് നടത്തിപ്പിന്റെ മുഖ്യ സാരഥിയായ മണലിൽ അച്ചനും കൂടി ഒരു കാറിൽ വടക്കോട്ടു പോകുന്നത് മറുകക്ഷി നേതാക്കളിൽ ചിലർ കണ്ടു. ഇവർ ഒന്നിച്ച് വടക്കോട്ടു പോയാൽ എറണാകുളത്ത് ഹൈക്കോടതിയി ലേക്കാണെന്നു മറുപക്ഷത്തിനു തീർച്ച. അവരിൽ ചിലരും കാറിൽ എറ ണാകുളത്തിനു പോയി. ഹൈക്കോടതിയിലും വക്കീലാഫീസുകളിലും ഈ വൈദികദ്വയത്തെ അന്വേഷിച്ച് കണ്ടെത്തിയില്ല. മണിക്കൂറുകൾ കഴിഞ്ഞ് കോട്ടയത്തു നിന്ന് അവർക്കു ലഭിച്ച ഫോൺ സന്ദേശത്തിൽ വൈദികർ ഇരുവരും ദേവലോകത്തുണ്ടെന്നറിഞ്ഞു. സമുദായക്കേസാ കുന്ന സർക്കസ്കളി കണ്ടു മടുത്ത വൈദികർ ഒരു നേരംപോക്കിനു വേണ്ടി യഥാർത്ഥ സർക്കസ്സു കാണാൻ പോയതാണെന്ന് പിന്നീടാണ് എറണാകുളത്തു നിന്ന് തിരിച്ചുവന്നവർ മനസ്സിലാക്കിയത്.

തലയെടുപ്പുള്ള കൊമ്പനാനകളെ മെരുക്കുന്ന പാപ്പാന്മാരെപ്പോലെ ഇരുവരും വട്ടശ്ശേരിൽ തിരുമേനിയുടെയും ബസ്സേലിയോസ് ഗീവർഗ്ഗീസ് രണ്ടാമന്റെയും അരമനയിൽ താമസിച്ചു. മാനേജരച്ചൻ എന്നു പറഞ്ഞാൽ നിറഞ്ഞ പുഞ്ചിരിയോടും തികഞ്ഞ സൗഹൃദത്തോടും ഒരു വീട്ടമ്മയുടെ വൈഭവത്തോടും കാര്യശേഷിയോടും പഴയസെമിനാരിയിലായാലും ദേവ ലോകം അരമനയിൽ ആയാലും പെരുമാറിയ ഒരു വ്യക്തിയേ ഉള്ളൂ. അത് സാക്ഷാൽ മാനേജരച്ചനായ റ്റി. സി. ജേക്കബ് തന്നെ.

സന്ദർശകരെ ആളും തരവും കണ്ടു മനസ്സിലാക്കാനും മാനേജരച്ചൻ മറന്നിട്ടില്ല. അച്ചന്റെ മുറിയിൽ ഏദൻത്തോട്ടത്തിലുണ്ടായിരുന്ന പല പഴ ങ്ങളും സ്റ്റോക്ക് കാണും. മുന്തിരിയും ആപ്പിളും ഓറഞ്ചും പൂവൻപഴവും മാങ്ങയും തേനും കൽക്കണ്ടവും അങ്ങനെ പോകുന്നു അവയുടെ പട്ടിക. എത്രയോ പ്രാവശ്യം ഞാൻ അച്ചന്റെ മുറിയിൽ നിന്ന് ഇതെല്ലാം കഴിച്ചി ട്ടുണ്ട് എന്നോർക്കുകയാണ്. അച്ചനെ മറന്നാലും സൽക്കാരത്തിന്റെ മാധുര്യം മറക്കാൻ സാധ്യമല്ല! ബാവായ്ക്കു സമ്മാനമായി കിട്ടുന്ന താണോ അതോ അച്ചൻ പതിവുപോലെ വാങ്ങുന്നതാണോ ഈ പഴ ങ്ങൾ എന്നു ചോദിച്ചാലും ഒരു കള്ളച്ചിരി മാത്രം. അപ്പം തിന്നാൽപ്പോരെ കുഴിയെണ്ണണോ എന്ന ഒരു മറുചോദ്യവും.

അച്ചനെപ്പറ്റി സഹോദരപുത്രനായ അന്തരിച്ച പ്രൊഫ. സഖറിയാ തല ക്കുളം ഇങ്ങനെ എഴുതി: വാകത്താനത്തെ പുരാതനമായ നാലുന്നാക്കൽ കരിപ്പാൽ കുടുംബത്തിലെ തലക്കുളം ചെറിയാന്റെയും വാഴൂർ നന്തി യാട്ടു തെക്കേതിൽ അന്നമ്മയുടേയും എട്ടു പുത്രന്മാരിൽ മൂന്നാമനാണ്

ഫാ. റ്റി. സി. ജേക്കബ്. മുത്തച്ഛന്റെ സഹോദരനും നാലുന്നാക്കൽ സെന്റ് ആദായീസ് പള്ളിയുടെ സ്ഥാപക വികാരിയുമായിരുന്ന കരിപ്പാൽ കുര്യൻ കത്തനാരുടെയും പുത്രനായ യാക്കോബ് കത്തനാരുടെയും കാലടികളെ പിന്തുടർന്ന് വൈദികവൃത്തി സ്വീകരിക്കണമെന്ന് കുട്ടിക്കാലത്തുതന്നെ ജേക്കബിന് ആഗ്രഹം ഉദിച്ചിരുന്നു.

ചങ്ങനാശ്ശേരി എസ്. ബി. ഹൈസ്ക്കൂളിൽ നിന്ന് വിദ്യാഭ്യാസം കഴിഞ്ഞ് കോട്ടയം പഴയസെമിനാരിയിൽ വൈദികപഠനം പൂർത്തിയാക്കി. തുടർന്ന് സെന്റ് ആദായിസ് പള്ളിക്കുവേണ്ടി മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മാർ ദീവന്നാസ്യോസ് തിരുമേനിയിൽ നിന്നു ശെമ്മാശുപട്ടം സ്വീകരിച്ചു. പിന്നീട് പഴയസെമിനാരി മാനേജരായി നിയമിക്കപ്പെട്ടു. വട്ടശ്ശേരിൽ തിരുമേനിക്കും ബസ്സേലിയോസ് ഗീവർഗ്ഗീസ് രണ്ടാമൻ കാതോലിക്കാബാവായ്ക്കും ശെമ്മാശന്റെ ജീവിതവിശുദ്ധി, കാര്യപ്രാപ്തി, ശാന്തവും സൗഹൃദനിർഭരവുമായ പെരുമാറ്റം എന്നിവയെപ്പറ്റി വലിയ മതിപ്പായിരുന്നു. മാനേജർ എന്ന നിലയിലുള്ള തിരുമേനിമാരുടെ തെരഞ്ഞെടുപ്പിൽ യാതൊരു തെറ്റും പറ്റിയില്ലെന്ന് അഞ്ച് ദശാബ്ദത്തെ അച്ചന്റെ പ്രഗല്ഭ സേവനം തെളിയിച്ചു. 1934-ൽ വട്ടശ്ശേരിൽ തിരുമേനി കാലം ചെയ്തതിനെ തുടർന്നാണ് ബസ്സേലിയോസ് ഗീവർഗീസ് രണ്ടാമൻ കാതോലിക്കാബാവാ റ്റി. സി. ജേക്കബ് ശെമ്മാശനും വൈദികപട്ടം നൽകി പഴയസെമിനാരി ചാപ്പൽ വികാരി കൂടിയായി നിയമിച്ചത്. 1960 വരെ അദ്ദേഹം രണ്ടു സ്ഥാനങ്ങളിലും തുടർന്നു.

സമുദായക്കേസിൽ 1951-ൽ കാതോലിക്കാകക്ഷി തോറ്റപ്പോൾ പഴയസെമിനാരി കൈവിട്ടുപോകുമോ എന്നൊരാശങ്ക ഉണ്ടായി. പക്ഷേ, 1951 മുതൽ 1960 വരെയും പ്രതിസന്ധികളെയും ഭീഷണികളെയും നേരിട്ടുകൊണ്ട് അച്ചൻ സെമിനാരിയിൽ തന്നെ തങ്ങി. 1951-നു ശേഷം ദേവലോകം അരമന വാങ്ങിയപ്പോൾ ബാവാ അങ്ങോട്ടു താമസം മാറ്റി.

1958-ൽ ഉണ്ടായ സഭാസമാധാനത്തെ തുടർന്ന് ബാവാ ദേവലോകത്ത് താമസിച്ചതിനാൽ പഴയസെമിനാരിയിൽ നിന്ന് അച്ചൻ ദേവലോകം അരമന മാനേജരായി നിയമിക്കപ്പെട്ടു. ബാവാ ആരോടെങ്കിലും കോപിച്ചാലും ഏതു കാര്യവും സാധിക്കണമെങ്കിൽ അച്ചൻ ചെന്നാൽ മതി. അച്ചൻ 1976 ഏപ്രിൽ 15-നു ഹൃദ്രോഗം മൂലം നിര്യാതനായി.

ബസ്സേലിയോസ് ഗീവർഗീസ് രണ്ടാമൻ ബാവാ കാലം ചെയ്തപ്പോൾ മാനേജർ പദവിയിൽ നിന്ന് വിരമിച്ചു സ്വസ്ഥജീവിതം നയിക്കാൻ അച്ചൻ ആഗ്രഹിച്ചപ്പോൾ "എന്റെ കാലം കൂടി കഴിഞ്ഞുപോയാൽ മതിയെന്നു" പ. ഔഗേൻ ബാവാ നിർബന്ധിച്ചു. അച്ചൻ അതനുസരിച്ചു. ഔഗേൻ ബാവാ 1975 ഡിസംബർ 8-ന് കാലം ചെയ്തു. റ്റി. സി. ജേക്കബ് അച്ചൻ

1976 ഏപ്രിൽ 15-ന് അന്തരിച്ചു. ബ. അച്ചന്റെ സ്മാരകമായി ജന്മനാട്ടിൽ ഒരു സ്കൂൾ സ്ഥാപിച്ചു. അത് ഇന്നും നല്ല നിലയിൽ നടത്തിവരുന്നു.

1955 മെയ് 23. കോട്ടയത്തെ മാമ്മൻമാപ്പിള ഹാളിനു തറക്കല്ലിട്ട ദിവസം. അന്നു കേന്ദ്ര ധനകാര്യ മന്ത്രിയായിരുന്ന റ്റി. റ്റി. കൃഷ്ണമാചാരിയാണ് ശിലാസ്ഥാപനം നടത്തിയത്. ശിലാസ്ഥാപന യോഗത്തിൽ വായിക്കാനുള്ള പ. ഗീവർഗീസ് രണ്ടാമൻ ബാവായുടെ സന്ദേശം എഴുതി തയ്യാറാക്കിയത് സ്മാരക നിർമ്മാണ കമ്മിറ്റി സെക്രട്ടറിയും മനോരമയുടെ മാനേജരുമായിരുന്ന എൻ. എം. ഏബ്രഹാം ആയിരുന്നു. പ്രസ്തുത സന്ദേശം പ. ബാവായെ വായിച്ചു കേൾപ്പിച്ച് ഒപ്പിട്ടു വാങ്ങിക്കുന്നതിന്റെ ചുമതല എന്നെയാണ് ഏല്പിച്ചത്. ഞാൻ ദേവലോകത്ത് ചെന്ന് ഓഫീസിന്റെ ചുമതല വഹിച്ചിരുന്ന ടി. വി. ജോർജ്ജ് നെടുമാവിനോട് (പിന്നീട് ഫാ. ടി. വി. ജോർജ്ജ്) കാര്യം പറഞ്ഞു. ഉടൻതന്നെ ടി. വി. ജോർജ് എന്നെ ബാവായുടെ മുറിയിലേക്ക് ആനയിച്ചു. "ഇത് മനോരമയിലെ എൻ. എം. ഏബ്രഹാമിന്റെ അസിസ്റ്റന്റായ മാമ്മച്ചനാണ്. ബാവായുടെ സന്ദേശം ഒപ്പിടുവിക്കാൻ വന്നതാണ്." ബാവായോടു ജോർജ്ജ് ഉച്ചത്തിൽ പറഞ്ഞു. എൻ. എം. ഏബ്രഹാം എന്നു കേട്ട ഉടൻ ബാവാ ഒരു പുഞ്ചിരിയോടെ "അപ്പോൾ നീയും നാസ്തികനാണോടാ" എന്നൊരു ചോദ്യം. ഞാൻ മറുപടിയൊന്നും പറയാതെ പകച്ചു നിന്നതിനാൽ (പറഞ്ഞാൽ കുഴപ്പമാണ്) കൂടുതൽ സംസാരത്തിന് ഇടയുണ്ടായില്ല. ഇങ്ങനെ നിൽക്കുമ്പോൾ മാനേജരായ റ്റി. സി. ജേക്കബ് അച്ചൻ കയറിവന്നു. "അതങ്ങ് ഒപ്പിട്ടു കൊടുത്താട്ടെ" എന്ന് ബാവായോടു പറഞ്ഞതും ബാവാ ഒപ്പിട്ട് എന്നെ അനുഗ്രഹിച്ചു വിട്ടതും ഒന്നിച്ചായിരുന്നു.

1953 മെയ് 15-നു മാർ ഏലിയാ ചാപ്പലിൽ വച്ച് അഞ്ചു മെത്രാന്മാരെ വാഴിച്ചപ്പോൾ, പുതിയ മെത്രാന്മാർ പ. ബാവായെപ്പോലെ കുർബാന മദ്ധ്യേ ശെമ്മാശന്മാരെ ശാസിച്ച് ആരാധനയുടെ പവിത്രതയ്ക്ക് കളങ്കം വരുത്തരുതെന്നും കേരളത്തിലെ ചൂടു കാലാവസ്ഥയുടെ വെളിച്ചത്തിൽ വലിയനോമ്പിന്റെ കാഠിന്യം കുറയ്ക്കണമെന്നും എൻ. എം. ഏബ്രഹാം ചർച്ച് വീക്കിലിയിൽ എഴുതിയിരുന്ന മുഖപ്രസംഗങ്ങൾ ബാവായ്ക്ക് പിടിച്ചില്ല. ഈ പശ്ചാത്തലത്തിലാണ് ഏബ്രഹാമിനോടുള്ള നീരസം നിരപരാധിയായിരുന്ന എന്നോടു ചെറിയ തോതിൽ പ്രകടിപ്പിച്ചത്. മുഖപ്രസംഗം ബാവായ്ക്കു രുചിച്ചില്ലെന്നറിഞ്ഞ ഏബ്രഹാം പ. ബാവായെ കുറെനാൾ കാണാതെ കഴിയവെ ഒരു ദിവസം ബാവാ മനോരമയിൽ വന്നു. ഏബ്രഹാം കൈമുത്തി ബാവായെ സ്വീകരിച്ചപ്പോൾ "എടാ നിന്നെ കാണാൻ ആണ് ഞാൻ വന്നതെന്നു" പറഞ്ഞു!! തികഞ്ഞ സഭാസ്നേഹിയായിരുന്ന ഏബ്രഹാമിനോടു വർഷങ്ങളായി ബാവായ്ക്കു വലിയ സ്നേഹമായിരുന്നു എന്ന സത്യം വേറെ.

# 7

# മൂന്ന് രക്ഷകർ

## 1. കെ. ഫീലിപ്പോസ് ശെമ്മാശൻ

ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യ ദശകങ്ങളിൽ വൈദികസെമിനാരിയും ഇംഗ്ലീഷ് വിദ്യാഭ്യാസവും അന്യൂനം നടന്നുകൊണ്ടിരുന്ന പഴയസെമിനാരി കക്ഷിവഴക്കെന്ന യക്ഷിയുടെ പിടിയിൽ പെടുകയും മാലാഖമാർ സ്തുതിഗീതം ആലപിക്കേണ്ട സെമിനാരിയും ചാപ്പലും കുട്ടിച്ചാത്തന്മാരുടെയും ചെകുത്താന്മാരുടെയും വിഹാര രംഗമാവുകയും ചെയ്തു. സെമിനാരിയുടെ സുഗമമായ പുരോഗതിക്ക് തടയിടപ്പെട്ട ഈ ചുറ്റുപാടിൽ വൈദിക വിദ്യാഭ്യാസം നിലയ്ക്കുകയും സെമിനാരി എം. ഡി. സെമിനാരിയിലേക്ക് മാറ്റേണ്ടിവരികയുമാണുണ്ടായത്. ഈ കാലയളവിൽ വൈദിക സെമിനാരിയുടെ രക്ഷകരായി പ്രത്യക്ഷപ്പെട്ട - അല്ല അയക്കപ്പെട്ട - പ്രഗല്ഭരായ മൂന്ന് ഉത്തമ വ്യക്തികളാണ് കോട്ടയം കല്ലുപുരയ്ക്കൽ ഡീക്കൻ കെ. ഫീലിപ്പോസും, വാഴൂർ ചെറിയമഠത്തിൽ സ്കറിയാ മല്പാനും, വട്ടക്കുന്നേൽ വി. കെ. മാത്യൂസും.

തന്റെ നിസ്തന്ദ്രമായ പ്രവർത്തനങ്ങൾ മൂലം "ആധുനിക വൈദിക സെമിനാരിയുടെ ശില്പി" എന്നു വിളിക്കപ്പെടുന്ന ഡീക്കൻ ഫീലിപ്പോസ് (പിന്നീട് ഫിലിപ്പോസ് മാർ തെയോഫിലോസ്) സെമിനാരിക്കു വേണ്ടി അനുഷ്ഠിച്ച ത്യാഗങ്ങൾക്കും നേരിട്ട കഷ്ടപ്പാടുകൾക്കും അതിരില്ല. ഇക്കാര്യം ഇന്നുള്ള ഭൂരിപക്ഷം പേർക്കും അജ്ഞാതമാണ്. പക്ഷേ, മലങ്കരസഭയ്ക്ക് ആത്മാർത്ഥതയിൽ ചാലിച്ച ആ സേവനങ്ങൾ ഒരിക്കലും വിസ്മരിക്കാൻ സാധ്യമല്ല.

1930-കളിൽ ദൈവശാസ്ത്ര പഠനത്തിനു വേണ്ടി ഇംഗ്ലണ്ടിലേക്ക് കപ്പൽ കയറുമ്പോൾ തിരിച്ചുവന്ന് വൈദികസെമിനാരി പുനഃസംഘടിപ്പിക്കണമെന്നും മറ്റുമുള്ള ഉദ്ദേശ്യം അദ്ദേഹത്തിന്റെ ഹൃദയാന്തർഭാഗത്തു സ്ഥിതിചെയ്തിരുന്നു. പഠനം കഴിഞ്ഞ് തിരിച്ചുവന്നപ്പോൾ ഒരു ഹൈസ്കൂൾ അധ്യാപകന്റെ ജോലി സ്വീകരിക്കാൻ ശെമ്മാശന്റെ പല അഭ്യുദയകാംക്ഷികളും അദ്ദേഹത്തെ സദുദ്ദേശ്യത്തോടെ നിർബന്ധിച്ചു. എന്നാൽ അതല്ല തന്റെ ജീവിതദൗത്യമെന്ന് ശെമ്മാശന് നല്ല ബോധ്യം ഉണ്ടായിരുന്നു. നമ്മുടെ വളർന്നുവരുന്ന ശെമ്മാശന്മാർക്ക് ശരിയായ പരിശീലനം ലഭിക്കത്തക്കവിധത്തിൽ തന്റെ ഭാവനയിലുള്ള ഒരു മികച്ച വൈദിക കോളജിന്റെ തലത്തിലേക്ക് സെമിനാരിയെ ഉയർത്താൻവേണ്ടി ഫീലിപ്പോസ് ശെമ്മാശൻ രാവും പകലും കഠിനാധ്വാനം ചെയ്തു.


കെ. സി. ചാക്കോ

മതപരമായ പഠനത്തിലെ ക്രൈസ്തവ തത്വങ്ങളെപ്പറ്റി തെല്ലും വിശ്വാസമില്ലാതിരുന്നവരും സ്വയം നേതാക്കളായി ചമഞ്ഞിരുന്നവരുമായ കുറച്ചു പേരുടെ നേതൃത്വത്തിൽ കോടതിയിൽ കൊടുത്ത കേസുകളുടെ അനന്തരഫലമായി അടയ്ക്കപ്പെട്ട സെമിനാരി എന്തു ത്യാഗം ചെയ്താലും ശരി പുനഃസംഘടിപ്പിക്കണമെന്ന ഏക ലക്ഷ്യമേ ശെമ്മാശനുണ്ടായിരുന്നുള്ളു. സിറിയൻ സ്റ്റുഡന്റ്സ് കോൺഫറൻസിന്റെ ജനറൽ സെക്രട്ടറി എന്ന നിലയിൽ ചില വാരാന്ത്യങ്ങളിൽ ആലുവാ യു. സി. കോളജിൽ ചെന്നുകൊണ്ടിരുന്ന ഡീക്കൻ കെ. ഫീലിപ്പോസിന് അവിടെവച്ച് ഭക്തനായിരുന്ന പ്രൊഫ. കെ. സി. ചാക്കോയേയും പ്രഗല്ഭനായിരുന്ന പ്രിൻസിപ്പൽ എ. എം. വർക്കിയെയും കാണുന്നതിനുള്ള അവസരങ്ങൾ ലഭിച്ചു. ഇവരുമായുള്ള സംഭാഷണവേളകളിൽ സഭാകാര്യങ്ങളെപ്പറ്റിയും വിശിഷ്യ സെമിനാരിയെപ്പറ്റിയും ചർച്ചകൾ നടത്തിയിരുന്നു. കക്ഷി തർക്കങ്ങൾ അവഗണിച്ചുകൊണ്ട് ഇരുഭാഗങ്ങളും ചേർന്ന് ഒരു സംയുക്ത സെമിനാരി ആരംഭിക്കുന്നത് നന്നായിരിക്കുമെന്ന് ഒരിക്കൽ കെ. സി. ചാക്കോ നിർദ്ദേശിച്ചു. ഇക്കാര്യം കാതോലിക്കാ ഭാഗത്തേക്ക് ചേരുന്നതിന് ഒരുങ്ങിയിരുന്ന ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുമായും ചർച്ച ചെയ്യുകയും തിരുമേനി ആ നിർദ്ദേശത്തെ അനുകൂലിക്കുകയുമുണ്ടായി.

അക്കാലത്ത് മൂവാറ്റുപുഴയിൽ ഒരു വലിയ കെട്ടിടം ആരും താമസമില്ലാതെ കിടന്നിരുന്നു. ഈ വീട് ഭൂതങ്ങളുടെ ആവാസകേന്ദ്രമാണെന്നായിരുന്നു സമീപവാസികളുടെ അന്ധവിശ്വാസം. ഈ കെട്ടിടത്തിൽ സെമിനാരി ആരംഭിക്കാമെന്നാണ് നേതാക്കന്മാർ ആഗ്രഹിച്ചത്. എന്നാൽ പ്രായോഗിക പ്രശ്നങ്ങളുടെ പാറക്കെട്ടിൽ തട്ടി ഈ നിർദ്ദേശം തകർന്നുപോയി. ഈ സമയത്ത് എ. എം. വർക്കി കോളജിൽ നിന്നും ഒരു വർഷം അവധി എടുത്ത് തിരുവനന്തപുരത്ത് ശാന്തജീവിതം നയിക്കുവാൻ തീരുമാനിച്ചിരുന്നു. വിശ്രമ ജീവിതത്തിനിടയിൽ വൈദികസെമിനാരിയുടെ പ്രവർത്തനം വീണ്ടും സുഗമമാക്കുന്നതിനാവശ്യമായ


എ. എം. വർക്കി

ഒത്താശകൾ ചെയ്തുകൊടുക്കാമെന്നു ശെമ്മാശനു വർക്കിസാർ വാക്കു കൊടുത്തിരുന്നു.

ഫീലിപ്പോസ് ശെമ്മാശനും എ. എം. വർക്കിയും കൂടി മാർ ബസ്സേലിയോസ് ഗീവർഗീസ് രണ്ടാമൻ ബാവായെ സന്ദർശിച്ച് സെമിനാരി പുനരാരംഭിക്കുന്നത് സംബന്ധിച്ച പദ്ധതികളെപ്പറ്റി വിശദമായി സംസാരിച്ചു. അവരുടെ പദ്ധതിയിൽ പ. ബാവാ സന്തോഷവും അഭിനന്ദനവും അറിയിച്ചു. എന്നാൽ സമുദായക്കേസ് നടക്കുന്നതിനാൽ തന്റെ കൈയിൽ പണമൊന്നുമില്ലെന്നും 'ചക്ര'ത്തിനുവേണ്ടി തന്നെ സമീപിക്കരുതെന്നും കൂടി പ. ബാവാ അനുസ്മരിപ്പിച്ചു. രണ്ടു പേരും പുറത്തുവന്നപ്പോൾ "പണം ശേഖരിച്ചു സെമിനാരി നടത്താൻ ശെമ്മാശനു ധൈര്യമുണ്ടോ" എന്ന് എ. എം. വർക്കി ചോദിച്ചു. വർക്കി സാറിന്റെ പിന്തുണയുണ്ടെങ്കിൽ തയ്യാറാണെന്നാണ് ശെമ്മാശൻ മറുപടി നൽകിയത്. വർക്കി സാർ ഹൃദയംഗമമായ സഹകരണം വാഗ്ദാനം ചെയ്യുകയും ഉണ്ടായി. തുടർന്ന് ഇരുവരും ബാവാ തിരുമേനിയെ വീണ്ടും സന്ദർശിച്ചു പണം പിരിച്ച് തങ്ങൾ സെമിനാരി നടത്താൻ തയ്യാറാണെന്നറിയിച്ചപ്പോൾ പ. ബാവാ അവരെ അനുഗ്രഹിച്ചു വിട്ടു.

തങ്ങൾ ഏറ്റെടുത്ത ചുമതലയെപ്പറ്റി ഇരുവരും കൂലങ്കഷമായി ചർച്ച നടത്തിയശേഷം ഒട്ടും സമയം പാഴാക്കാതെ പണപ്പിരിവ് ആരംഭിക്കയാണ് ചെയ്തത്. ആദ്യമായി പാത്രിയർക്കീസ് ഭാഗത്തെ പ്രമുഖനായ പാലാമ്പടം തോമസ് വക്കീലിനെയാണ് അവർ കണ്ടത്. നല്ല സുഖമില്ലാതിരുന്ന വക്കീൽ അവരോട് "ഇപ്പോൾ സെമിനാരി ആരംഭിക്കരുത്. രണ്ടാം ലോക മഹായുദ്ധം കൊടുമ്പിരിക്കൊണ്ടിരിക്കുന്ന സമയവുമാണല്ലോ. എനിക്ക് ശെമ്മാശ്ശന്റെ പിതാവിനെയും മറ്റും അറിയാം" എന്നും പറഞ്ഞ് തന്റെ ആശ്രിതനായ സ്കറിയായോട് 100 രൂപ സംഭാവന നൽകാനായി കൊണ്ടുവരാൻ വക്കീൽ ആവശ്യപ്പെട്ടു. സ്കറിയാ കൊണ്ടുവന്ന 100 രൂപയുടെ നോട്ട് വക്കീൽ സന്തോഷത്തോടെ എ. എം വർക്കിയെ ഏല്പിക്കയാണുണ്ടായത്. ഇതായിരുന്നു അവർക്കു ലഭിച്ച ആദ്യത്തെ സംഭാവന. അക്കാലത്തു 100 രൂപ ഒരു വലിയ സംഖ്യയാണെന്ന് ഓർക്കണം.

പല അഭ്യുദയകാംക്ഷികളിൽ നിന്നുമായി 1500 രൂപ പിരിക്കാൻ ഫീലിപ്പോസ് ശെമ്മാശനു സാധിച്ചു. ഇത് ഒരു വർഷത്തെ ആവശ്യത്തിനു തികയുമായിരുന്നു. തുടർന്ന് 1942-ൽ സെമിനാരിയുടെ പ്രവർത്തനം പുനരാരംഭിച്ചു. മലങ്കരസഭാ ഭാസുരന്റെ പ്രമുഖ ശിഷ്യനും പ്രൈവറ്റു സെക്രട്ടറിയുമായിരുന്ന സി. ജെ സ്കറിയാ മല്പാൻ എം. ഡി. ഹൈസ്ക്കൂൾ അധ്യാപകനും പ്രശസ്തനുമായിരുന്ന ഫാ. കെ. ഡേവിഡ്, ഡീക്കൻ കെ. ഫീലിപ്പോസ്, കൽക്കട്ടയിലെ ബിഷപ്സ് കോളജിൽ നിന്നു ദൈവശാസ്ത്രാഭ്യസനം കഴിഞ്ഞു ഭവനമായ വട്ടക്കുന്നേൽ താമസിച്ചുവന്ന

വി. കെ. മാത്യൂസ് (പിന്നീട് പ. മാത്യൂസ് പ്രഥമൻ ബാവാ) എന്നിവർ ഒരു ടീമായി വർദ്ധിച്ച ഉത്സാഹത്തോടും പ്രതിബദ്ധതയോടും പ്രവർത്തനം ആരംഭിച്ചു. ഫാ. കെ. ഡേവിഡായിരുന്നു പ്രിൻസിപ്പൽ. അദ്ദേഹത്തിനു എം. ഡി. ഹൈസ്ക്കൂളിൽ ലഭിച്ചിരുന്നത്ര ശമ്പളം സെമിനാരിയും നൽകി. ഫാ. സി. ജെ. സ്കറിയായുടെ ശമ്പളം 40 രൂപയായിരുന്നു. വാർഡൻ കൂടിയായിരുന്ന ഫീലിപ്പോസ് ശെമ്മാശനു 30 രൂപയും സ്വന്തം വീട്ടിൽ താമസിച്ചുകൊണ്ടു സെമിനാരിയിൽ വന്നതിനാൽ വി. കെ. മാത്യൂസിന് 25 രൂപയുമേ വേതനമായി നൽകിയിരുന്നുള്ളു. (നമ്മുടെ വൈദികസെമിനാരി സ്റ്റാഫിന്റെ ശമ്പളം ഇന്നും അവരുടെ ന്യായമായ ആവശ്യങ്ങൾക്കോ മലങ്കരസഭയുടെ കഴിവിനോ അന്തസിനോ ഒട്ടും നിരക്കുന്നതല്ലെന്നുള്ള നഗ്നസത്യം സഭാസാരഥികളും സഭാ സമിതികളും അറിയുന്നില്ലെന്നുള്ളതു പരിതാപകരമാണ്. വേദശാസ്ത്രത്തിലും ആരാധനാരീതികളിലും ദീർഘകാലം പഠിച്ചും പരിശീലനം നേടിയും ഒരു വലിയ അളവുവരെ സഭാസേവനത്തെ മുൻനിറുത്തി ത്യാഗമനോഭാവത്തോടെ പ്രവർത്തിക്കുന്ന സ്റ്റാഫംഗങ്ങൾക്ക് കോളജ് അധ്യാപകരുടെ നിരക്കിലുള്ള ശമ്പള സ്കെയിൽ ഈ 21-ാം നൂറ്റാണ്ടിലെങ്കിലും ഏർപ്പെടുത്താൻ സാധിക്കുന്നില്ലെങ്കിൽ അതിന്റെ കുറ്റം സഭാഭരണ സമിതികളും ഏറ്റെടുത്തേ തീരൂ. എന്തായാലും ശമ്പള സ്കെയിൽ പരിഷ്കരിച്ചേ തീരൂ എന്നു പറയുമ്പോൾ ന്യായമായ ഒരവകാശവാദത്തിന് അടിവരയിടുന്നു എന്നു മാത്രം.)

സെമിനാരിക്കായുള്ള പിരിവ് നടത്തുന്നതിനുവേണ്ടി ആദ്യം തെരഞ്ഞെടുത്ത സ്ഥലം തലസ്ഥാന നഗരമായ തിരുവനന്തപുരം ആയിരുന്നു. അതിനു ചില കാരണങ്ങളും ഉണ്ട്. താൻ തിരുവനന്തപുരം മഹാരാജാസ് കോളജിൽ പഠിച്ചിരുന്നതിനാൽ ഫീലിപ്പോസ് ശെമ്മാശന് അവിടെയുള്ള പലരെയും നേരത്തെ പരിചയമുണ്ടായിരുന്നു. പുറമെ നഗരത്തിൽ അന്ന് താമസിച്ചുവന്ന എ. എം. വർക്കിയുടെ സഹായ വാഗ്ദാനവും. സെമിനാരിയിൽ അഞ്ചു ദിവസം പഠിപ്പിച്ചശേഷം വെള്ളിയാഴ്ചതോറും വൈകിട്ട് എക്സ്പ്രസ് ബസിൽ ഡീക്കൻ ഫീലിപ്പോസ് തിരുവനന്തപുരത്ത് എത്തും. ശനിയാഴ്ചയും ഞായറാഴ്ചയുമാണ് പണപ്പിരിവു നടത്തുന്നത്. പലരും വർഷംതോറും 50 രൂപ വച്ചു നൽകാമെന്നു ഭരമേറ്റു. ഇലഞ്ഞിക്കൽ അഡ്വ. ഇ. ജെ. ഫീലിപ്പോസ്, പ്രൊഫ. ഇ. റ്റി. തോമസ്, കെ. സി. ഈപ്പൻ, ജസ്റ്റീസ് പി. ഐ. സൈമൺ എന്നിവർ 50 രൂപ വീതം നൽകി. പുറമേ പഴയ പത്രങ്ങൾ വിറ്റുകിട്ടുന്ന 5 രൂപ മാസംതോറും നൽകാമെന്നു മിസ്സിസ് സൈമണും ഭരമേറ്റു. അങ്ങനെ ആദ്യ വർഷം തന്നെ 1350 രൂപ ശേഖരിക്കാൻ സാധിച്ചു. എന്നാൽ പ്രിൻസിപ്പലായിരുന്ന ഫാ. കെ. ഡേവിഡിന്റെ ഒരു മാസത്തെ ശമ്പളം കുടിശ്ശിക വന്നതിനെ തുട

ർന്നു അദ്ദേഹം സ്കൂളിലേക്കു തിരിച്ചുപോയി. ഈ ഒഴിവിലാണ് ചെറിയ മഠത്തിൽ സ്കറിയാ മല്പാൻ പ്രിൻസിപ്പൽ സ്ഥാനം സ്വീകരിച്ചത്. കെ. ഫീലിപ്പോസ് ശെമ്മാശനും വി. കെ. മാത്യൂസും അദ്ധ്യാപകരായി തുടർന്നു. അന്ന് കോട്ടയത്തെ പ്രശസ്തമായ എം. പി. പോൾസ് ട്യൂട്ടോറിയൽ കോളജിൽ പഠിപ്പിച്ചുകൊണ്ടിരുന്ന ഡോ. എസ്. കെ. നായർ സെമിനാരി വിദ്യാർത്ഥികളെ മലയാളഭാഷയിൽ അവഗാഹം നേടാൻ സഹായിച്ചിരുന്നു എന്നും നന്ദിപൂർവ്വം ഓർക്കേണ്ടതുണ്ട്.

സമുദായക്കേസ് കോട്ടയം ജില്ലാക്കോടതിയിൽ നടക്കുന്ന കാലമായിരുന്നതിനാൽ കേസു നടത്തിപ്പിന്റെ സൗകര്യത്തെ മുൻനിർത്തി പ. ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമൻ ബാവാ അന്ന് എം. ഡി. സെമിനാരിയിലായിരുന്നു താമസിച്ചിരുന്നത്. കേസു കാര്യങ്ങളിൽ വി. കെ. മാത്യൂസ് പലവിധത്തിൽ ബാവായെ സഹായിച്ചുകൊണ്ടിരുന്നു.

ആറു വിദ്യാർത്ഥികളുമായി 1942-ൽ പ്രവർത്തനം പുനരാരംഭിച്ച സെമിനാരിയുടെ അക്കൊല്ലത്തെ വാർഷികത്തിൽ പ. ബാവാ അദ്ധ്യക്ഷത വഹിച്ചു. പ്രഗല്ഭ പണ്ഡിതനും പ്രസംഗകനുമായിരുന്ന ബിഷപ്പ് സ്റ്റീഫൻ നീൽ ആയിരുന്നു മുഖ്യസന്ദേശം നൽകിയത്. ഇതിനകം സെമിനാരി വളരെയധികം പ്രശസ്തി കരസ്ഥമാക്കിയിരുന്നു. കൂടുതൽ വിദ്യാർത്ഥികളോടൊപ്പം വലിയ സംഭാവനകളും സെമിനാരിയിൽ ഒഴുകിയെത്തി. ഭക്ഷിച്ചു തീർക്കാനാവാത്തവണ്ണം പഴയസെമിനാരി വക വസ്തുക്കളിൽ നിന്നു കൂടുതൽ നെല്ലും തേങ്ങയും ലഭിച്ചുവന്നു. സെമിനാരിവക നെൽപാടങ്ങൾ വിൽക്കുന്നതു വരെ വേണ്ടതിലധികം നെല്ലു കിട്ടിക്കൊണ്ടിരുന്നു. വിദ്യാർത്ഥികളുടെ എണ്ണം വർദ്ധിച്ചതോടെ താമസിക്കുന്നതിനും ക്ലാസ്സുകൾ നടത്തുന്നതിനും വേണ്ടത്ര ഇടം കണ്ടുപിടിക്കേണ്ടി വന്നു. മാർ ഏലിയാ ചാപ്പലിന്റെ കിഴക്കുഭാഗത്തായി രണ്ടു കെട്ടിടങ്ങൾ നിർമ്മിച്ചു. ഫീലിപ്പോസ് ശെമ്മാശന്റെ ധനശേഖരണ സഞ്ചാരവേളകളിൽ ലഭിച്ച പണമാണിതിനുപയോഗിച്ചത്. കെട്ടിടത്തിനു വേണ്ട തടി സംഭാവന നൽകിയത് ഒരു തികഞ്ഞ സഭാസ്നേഹിയായിരുന്ന പുനലൂരിലെ ടി. കെ. അലക്സാണ്ടറാണ്. കെട്ടിടങ്ങളുടെ കഴുക്കോലും പട്ടികകളും മറ്റും അടുപ്പിച്ചു കഴിഞ്ഞപ്പോൾ മേയാനാവശ്യമായ ഓടില്ല. ഓടിനു വേണ്ടിയുള്ള ഓട്ടം വിജയത്തിലാണു ഫിനിഷ് ചെയ്തത്. ഒരു ദിവസം ഡീക്കൻ ഫീലിപ്പോസും ഇസ്സഡ്. എം. പാറേട്ടും പി. സി. ചെറിയാൻ പടിഞ്ഞാറേക്കരയും, ചെറിയാന്റെ കാറിൽ കോട്ടയം തിരുനക്കരയിലുണ്ടായിരുന്ന ഡക്കാൻ ബാങ്കിലേക്കു കയറിച്ചെന്നു. ബാങ്കിന്റെ സെക്രട്ടറിയായിരുന്ന ഒരുവട്ടിത്തറ ഒ. എം. മാത്യുവിനോട് ചെയർമാനായിരുന്ന ഇസ്സഡ്. എം. പാറേട്ട് തങ്ങളോടൊപ്പം ഒരു സ്ഥലം വരെ വരാൻ ആവശ്യപ്പെട്ടു. എങ്ങോട്ടാണെന്നും ആരെ കാണാനാണെന്നും ഒന്നും ഒരു

വലിയ സഭാസ്നേഹിയായിരുന്ന മാത്യുവിനു പിടികിട്ടിയില്ല. ഒ. എം. മാത്യുവിന്റെ ഒരു ബന്ധുവിനെ സന്ദർശിക്കാനാണ് പോകുന്നതെന്നു മാത്യുവിനു തിരുവല്ലയിൽ എത്തിയിട്ടും മനസ്സിലായില്ല. പുളിക്കീഴിലെ ഓട്ടുകമ്പനി ഉടമയായ എം. സി. ചാക്കോച്ചന്റെ ഭവനമായിരുന്നു അവരുടെ ലക്ഷ്യം. അപ്പോഴാണ് മാത്യുവിനു തന്റെ സാന്നിദ്ധ്യം കൊണ്ടു സന്ദർശകർക്കു കിട്ടാൻ പോകുന്ന നേട്ടത്തെപ്പറ്റി ബോധമുണ്ടായത്. തന്റെ നെൽപാടത്തേക്കു പോയിരുന്ന ചാക്കോച്ചനെ ഭാര്യ ആളയച്ചു വരുത്തി. പാടത്തു നിന്നു ചേറു പുരണ്ട കരചരണാദികളുമായി വീട്ടുമുറ്റത്ത് എത്തുന്നതിനു മുമ്പേ ഈ മാന്യ വ്യക്തികളുടെ ആഗമനോദ്ദേശ്യം പണപ്പിരിവു തന്നെ എന്ന് ബുദ്ധിമാനായ ചാക്കോച്ചനു മനസ്സിലായി.

സെമിനാരിക്കെട്ടിട നിർമ്മാണം സംബന്ധിച്ച ആഗതരുടെ അവതരണം ചാക്കോച്ചൻ സശ്രദ്ധം കേൾക്കുകയും അവരുടെ ശ്രമങ്ങളെ ആ വലിയ സഭാസ്നേഹി അഭിനന്ദിക്കുകയും ചെയ്തു. ചാക്കോച്ചൻ കെട്ടിടത്തിനു വേണ്ടി 3000 ഓട് സംഭാവന ചെയ്തു. 100 രൂപയിൽ കൂടുതൽ ലഭിക്കുകയില്ലെന്നു കരുതിയ പിരിവുകാർ അന്തംവിട്ടുപോയി. 240 രൂപ വിലയുള്ള ഓട്. തന്റെ കെട്ടുവള്ളത്തിൽ ഈ ഓട് എം. ഡി. സെമിനാരിക്കു പിന്നിലുള്ള കടവിൽ എത്തിച്ചാൽ കൊള്ളാം എന്നുള്ള ഇസ്സഡ്. എം. പാറേട്ടിന്റെ അഭ്യർത്ഥനയും ചാക്കോച്ചൻ സ്വീകരിച്ചു. ചെറിയ മീനെപ്പിടിക്കാൻ പോയവർക്കു തിമിംഗലത്തെ വലയിൽ കിട്ടിയ പ്രതീതി.

സുപ്രീംകോടതി വിധിയും സഭാസമാധാന പുനസ്ഥാപനവും കഴിഞ്ഞ് സെമിനാരി 1959–ൽ പഴയസെമിനാരിയിലേക്കു മാറ്റുന്നതു വരെ ഈ കെട്ടിടങ്ങൾ വൈദിക വിദ്യാർത്ഥികളുടെ വാസസ്ഥാനമായിരുന്നു. ഇതിനകം അമേരിക്കയിൽ നിന്നും ദൈവശാസ്ത്രത്തിൽ ഉപരിപഠനം പൂർത്തിയാക്കി വന്ന ഡീക്കൻ എം. വി. ജോർജ് (ഇപ്പോൾ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ്) സെമിനാരി സ്റ്റാഫംഗമായി ചേർന്നു.

(അക്കാലത്ത് എനിക്ക് മനോരമയിൽ പകൽ സമയത്തായിരുന്നു ജോലി. തന്നിമിത്തം പലപ്പോഴും രാത്രി എട്ടിനു ശേഷം ഞാൻ എം. ഡി. സെമിനാരിയിലെ ഡീക്കൻ എം. വി. ജോർജിന്റെ മുറിയിൽ എത്തി അദ്ദേഹത്തിന്റെ പ്രഥമ പുസ്തകമായ “മൂന്നു വിശ്വാസസത്യങ്ങൾ” എന്ന കൃതി തയ്യാറാക്കി. ശെമ്മാശൻ പറഞ്ഞുതരും, ഞാനെഴുതും. അങ്ങനെ അദ്ദേഹത്തിന്റെ പ്രഥമ കൃതി പ്രസാധനം ചെയ്യാനുള്ള ഭാഗ്യം എനിക്കു ലഭിച്ചു. മാത്യൂസ് മാർ ബർണബാസിന്റെ പ്രഥമ കൃതിയായ “വി. കുർബ്ബാനയുടെ ധ്യാനപഠനം”, ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസിന്റെ ആദ്യത്തെ ഗ്രന്ഥമായ “പരിശുദ്ധ കന്യകമറിയാം” എന്നിവയും എഡിറ്റു ചെയ്ത് പ്രസാധനം ചെയ്യാനുള്ള അസുലഭ അവസരം എനിക്കാണ് കിട്ടിയത് എന്നും സാന്ദർഭികമായി സൂചിപ്പിച്ചുകൊള്ളട്ടെ.)

സെമിനാരിക്ക് ഒരു ലൈബ്രറി ആവശ്യമാണല്ലോ. അന്ന് പാശ്ചാത്യ രാജ്യങ്ങളിൽ നിന്നു മാത്രമേ ദൈവശാസ്ത്ര ഗ്രന്ഥങ്ങൾ ലഭ്യമാകുമായിരുന്നുള്ളു. ഡീക്കൻ കെ. ഫീലിപ്പോസിന് ഓക്സ്ഫഡുമായുള്ള ബന്ധം മൂലം വേണ്ടത്ര നല്ല പുസ്തകങ്ങൾ അവിടെനിന്ന് നിഷ്പ്രയാസം ലഭ്യമാക്കാൻ സാധിച്ചു. വൈകാതെ 15000 പുസ്തകങ്ങൾ ലഭിച്ചു. ഈ നേട്ടത്തിനും ഫീലിപ്പോസ് ശെമ്മാശനാണുത്തരവാദി എന്നു പ്രത്യേകം എടുത്തു പറയേണ്ടതില്ലല്ലോ. ഒരു പ്രശസ്ത വൈദികനും തിരുവനന്തപുരം സെന്റ് ജോർജ് പള്ളിയുടെ മുൻ വികാരിയുമായിരുന്ന തുമ്പമൺ പൂതക്കുഴിയിൽ ഏബ്രഹാം അച്ചൻ തന്റെ പുസ്തകശേഖരം അലമാര സഹിതം സെമിനാരിക്കു സംഭാവന ചെയ്തതും പ്രത്യേകം അനുസ്മരണീയമാണ്.

യാദൃച്ഛികം എന്നു തന്നെ വിശേഷിപ്പിക്കട്ടെ. ഒരു ദിവസം ഫീലിപ്പോസ് ശെമ്മാശൻ പണപ്പിരിവു കഴിഞ്ഞ് തിരുവനന്തപുരത്തു നിന്നു ബസ്സിൽ കോട്ടയത്തേക്കു തിരിച്ചുവരുമ്പോൾ തന്റെ ഒരു സുഹൃത്തും തിരുവല്ല എം. എൽ. എ. യുമായിരുന്ന കെ. എ. മാത്യുവിനെ കണ്ടു. സംസാരമദ്ധ്യേ സെമിനാരിക്കു വേണ്ടി പിരിവു നടത്തുന്ന കാര്യവും ചർച്ചാ വിഷയമായി. തദവസരത്തിൽ താനുൾപ്പെട്ടു നിൽക്കുന്ന മാർത്തോമ്മാസഭ ഓശാന ഞായറാഴ്ച സെമിനാരിദിനമായി ആചരിക്കുന്നതും അന്നത്തെ കാണിക്ക സെമിനാരിക്കായി വേർതിരിക്കുന്നതും സൂചിപ്പിച്ചു. ഓർത്തഡോക്സ് സഭയ്ക്കും ഈ മാതൃക സ്വീകാര്യമായിരിക്കുമെന്നും ഒരുത്തമ ക്രിസ്ത്യാനിയായിരുന്ന മാത്യു നിർദ്ദേശിച്ചു. ഈ അഭിപ്രായം സ്വീകാര്യമായി തോന്നിയതിനാൽ ശെമ്മാശനും എ. എം. വർക്കിയും കൂടി പ. ബാവായെ കണ്ട് ഈ നിർദ്ദേശം സമർപ്പിക്കുകയും ബാവാ അതു സ്വാഗതം ചെയ്യുകയും പള്ളികൾക്ക് ആവശ്യമായ കല്പന ആയയ്ക്കാമെന്നു സമ്മതിക്കുകയും ചെയ്തു. അങ്ങനെ 1943-ൽ സഭയുടെ ചരിത്രത്തിൽ ഇദംപ്രഥമമായി വൈദികസെമിനാരിക്കു വേണ്ടി വലിയനോമ്പിലെ മുപ്പത്തിആറാം ഞായറാഴ്ചത്തെ കാണിക്ക നൽകണമെന്നാവശ്യപ്പെട്ടുകൊണ്ടുള്ള കല്പന ഇറങ്ങി. ഈ പ്രത്യേക കാണിക്കഇനത്തിൽ 1700 രൂപ ലഭിച്ചു. അധികമുള്ള പണം സഭയുടെ ഔദ്യോഗിക ആവശ്യങ്ങൾക്കായി മാറ്റിവച്ചു. പിന്നീട് ഈ ധനശേഖരണത്തിൽ നിന്നു പല ആധ്യാത്മിക സംഘടനകൾക്കു വേണ്ടി വക തിരിച്ചു ചെലവഴിച്ചു വന്നു. സഭയുടെ പുരോഗതിയെ മുൻനിറുത്തി ഒരു ദശവർഷ പദ്ധതിയും ആരംഭിച്ചു.

ഇത്രയുമായപ്പോഴേക്കും നേരത്തെ പറഞ്ഞ മൂന്ന് അദ്ധ്യാപകർക്കു പുറമെ ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായും സെമിനാരിയിൽ വിസിറ്റർ ബിഷപ്പായി താമസിക്കുകയും സുറിയാനി പഠിപ്പിക്കുകയും ചെയ്തു വന്നു. തക്സായും സുറിയാനിയും യഥാക്രമം ഫാ.

കെ. ഫീലിപ്പോസും വി. കെ. മാത്യൂസും എടുത്തുകൊണ്ടിരുന്നു. ഒരു ഡോക്ടർ തന്നെ രോഗ പരിശോധനയും പ്രസവ - ദന്ത ചികിത്സകളും ശസ്ത്രക്രിയയും നടത്തുന്നതുപോലെ എല്ലാ വിഷയങ്ങളും ഓരോരുത്തർ മാറി, മാറി എടുത്തു വന്നു. സ്പെഷലൈസേഷൻ എന്നൊന്ന് അന്നാരും ദർശിച്ചിരുന്നില്ല. ഇന്ന് അതതു വിഷയങ്ങളിൽ പ്രത്യേകം പഠിച്ചവരും പ്രാഗല്ഭ്യം നേടിയവരുമാണ് സഭാചരിത്രവും ദൈവശാസ്ത്രവും മറ്റും കൈകാര്യം ചെയ്യുന്നത്. രണ്ടോ മൂന്നോ വ്യക്തികൾ മുമ്പ് കൈകാര്യം ചെയ്ത വിഷയങ്ങൾ ഇന്ന് ഇരുപതോളം പേരാണ് പഠിപ്പിക്കുന്നത്. കാരണം, വിദ്യാർത്ഥികളുടെ എണ്ണവും ആനുപാതികമായി വർദ്ധിച്ചു.

വൈദികസെമിനാരി വൈസ് പ്രിൻസിപ്പൽ സ്ഥാനം വളരെ പ്രശസ്തമായും കാര്യക്ഷമമായും വഹിച്ചിട്ടുള്ള വൈദികരുടെ വൈദികനായ ഫാ. ഡോ. ടി. ജെ. ജോഷ്വായുടെ ഒരനുസ്മരണയിൽ ഇങ്ങനെ പറയുന്നു: "ഒരു ലക്ചററായി വൈദികസെമിനാരിയിൽ 1955–ൽ ഞാൻ വരുമ്പോൾ വൈസ് പ്രിൻസിപ്പലായിരുന്ന ഫാ. കെ. ഫീലിപ്പോസ് പഴയനിയമം, സഭാചരിത്രം, ദൈവശാസ്ത്രവും സഭാപിതാക്കന്മാരും എന്നീ വിഷയങ്ങളാണ് പഠിപ്പിച്ചുകൊണ്ടിരുന്നത്. സ്ഫടികസ്ഫുടമായ നല്ല ഓക്സ്ഫെഡ് ഇംഗ്ലീഷിലായിരുന്നു അദ്ദേഹം ക്ലാസ്സുകൾ എടുത്തുവന്നത്. വിഷയത്തിൽ നിന്ന് ഒട്ടും വ്യതിചലിക്കാതെ അർത്ഥനിർഭരമായ വിധത്തിലുള്ള വിഷയാവതരണവും ആഖ്യാനങ്ങളുമായിരുന്നു അദ്ദേഹത്തിന്റെ ബോധനരീതിയുടെ മുഖമുദ്ര. വിദ്യാർത്ഥികൾ എല്ലാവരും വളരെ ആദരവോടെയായിരുന്നു അദ്ദേഹത്തെ കരുതുകയും വീക്ഷിക്കുകയും ചെയ്തുകൊണ്ടിരുന്നത്. അദ്ദേഹത്തിന്റെ ഉപദേശങ്ങളും ആലോചനകളും സെമിനാരിയുടെ പ്രവർത്തനത്തിൽ എനിക്ക് കൂടുതൽ പ്രചോദനം നൽകിയിരുന്നു. എന്നെ ഉപരിപഠനാർത്ഥം അമേരിക്കയിലേക്ക് അയയ്ക്കാൻ മുൻകൈയെടുത്തതും ഫാ. ഫീലിപ്പോസായിരുന്നു. കുറച്ചു നാൾ അദ്ദേഹം പ്രിൻസിപ്പലായും സേവനം ചെയ്തിട്ടുണ്ട്."

ഇപ്പോഴത്തെ സെമിനാരിക്കു പുതിയ കെട്ടിടങ്ങൾ നിർമ്മിക്കുന്നതു സംബന്ധിച്ച പ്ലാൻ തയ്യാറാക്കുന്നതിൽ വലിയ താല്പര്യം പ്രകടിപ്പിച്ച ഫാ. ഫീലിപ്പോസ് സഭകളുടെ ലോക കൗൺസിൽ മുഖേന വിദേശങ്ങളിൽ നിന്നു ഫണ്ടു ശേഖരിക്കാനും ഉത്സാഹിച്ചു. പിന്നീട് ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തന്റെ മുൻഗാമി തെളിച്ചിട്ട വഴിയിലൂടെ സഞ്ചരിച്ച് സെമിനാരിയെ ഇന്നത്തെ ഉന്നതമായ നിലയിൽ എത്തിച്ചു എന്നും നന്ദിപൂർവ്വം ഓർക്കേണ്ടതുണ്ട്. എന്നാൽ ഈ വൻ വികസന പ്രവർത്തനങ്ങൾ ആരംഭിച്ച ഫീലിപ്പോസ് മാർ തെയോഫിലോസാണ് ആധുനിക സെമിനാരിയുടെ മുഖ്യ ശില്പി എന്ന് അദ്ദേഹ

ത്തിന്റെ ജീവചരിത്രകാരനായ എനിക്കു തറപ്പിച്ചു പറയാനാവും. ഭാഗ്യ സ്മരണാർഹനായ അദ്ദേഹത്തിന്റെ നാമം മാർബിളിൽ കൊത്തി വച്ചിട്ടി ല്ലെങ്കിലും സെമിനാരിയുടെ സന്താനങ്ങളായ വൈദികരുടെയും സെമി നാരിയുടെ സുഹൃത്തുക്കളുടെയും അഭ്യുദയകാംക്ഷികളുടെയും സജീ വമായ ഹൃദയമനസ്സുകളായ ഭിത്തികളിൽ മായിക്കാനാവാത്തവിധം ആലേഖനം ചെയ്തിട്ടുണ്ട്. ഒരു നല്ല കപ്പലിന്റെ കപ്പിത്താനെപ്പോലെയാ യിരുന്നു സെമിനാരി പ്രിൻസിപ്പൽ എന്ന നിലയിൽ മാർ തെയോഫിലോസ് അമരത്തു ശോഭിച്ചതെന്നും തെല്ലും അതിശയോക്തി കൂടാതെ ചൊല്ലാ നാവും. കാരണം സഹപ്രവർത്തകരെ അങ്ങേയറ്റം വിശ്വസിച്ചും അവ രുടെ കഴിവുകൾ ഉപയോഗിച്ചും ഉത്തരവാദിത്തങ്ങൾ പങ്കു വച്ചും അവ വേണ്ടവിധം നിറവേറ്റിക്കാണുന്നതിൽ ആത്മസന്തോഷം അനുഭവിച്ച ഒരു രാജ്യാന്തര സഭാ നേതാവായിരുന്നു പഴയസെമിനാരിയുടെ പുതിയ ക്യാപ്റ്റൻ.

1965–ൽ സെമിനാരിയിൽ നടന്ന വമ്പിച്ച ആഘോഷങ്ങളുടെ പിന്നിൽ പ്രവർത്തിച്ച ശക്തിയും ഫാ. ഫീലിപ്പോസായിരുന്നു. ആ വലിയ ചട ങ്ങിൽ സഭകളുടെ ലോക കൗൺസിലിൽ നിന്നും വത്തിക്കാനിൽ നിന്നു മുള്ള പ്രതിനിധികൾ പങ്കെടുത്തിരുന്നു. കേരളത്തിൽ നിന്നു ഇദംപ്രഥമ മായി ബി. ഡി. ബിരുദം കൊടുക്കത്തക്കവിധം വൈദികസെമിനാരി സെറാ മ്പൂർ യൂണിവേഴ്സിറ്റിയുമായി അഫിലിയേറ്റു ചെയ്തത് സെമിനാരിയുടെ ചരിത്രത്തിലെ ഒരു പുതിയ അദ്ധ്യായമാണ്. ഈ നീക്കം മൂലം ദൈവ ശാസ്ത്ര പഠനത്തിന്റെ കാര്യക്ഷമതയും പ്രശസ്തിയും ഉയർന്നു. പ്രൊട്ട സ്റ്റന്റുകാർ നടത്തുന്ന സെറാമ്പൂരുമായുള്ള ബന്ധത്തിന്റെ പേരിൽ ഭിന്നിച്ച സഭയിലെ ചില നേതാക്കന്മാരും ഉണ്ടായിരുന്നു എന്ന കാര്യവും മറച്ചു വയ്ക്കേണ്ടതില്ല. എന്നാൽ ഈ ബന്ധം ഓർത്തഡോക്സ് പാരമ്പര്യങ്ങ ൾക്കോ വിശ്വാസാചാരങ്ങൾക്കോ ഒട്ടും പോറൽ ഏല്ക്കാതെ ഇന്നുവരെ നിലനിർത്തിക്കൊണ്ടുവരാൻ സാധിച്ചു എന്നത് സഭയെ സംബന്ധിച്ചിട ത്തോളം വളരെ അഭിമാനകരമായ ഒരു വസ്തുതയാണ്. ബിരുദതലത്തി ലുള്ള ഒരു വൈദിക വിദ്യാനികേതനമായി ഉയർത്തിക്കൊണ്ടു വരുന്നതി നുള്ള തെയോഫിലോസ് തിരുമേനിയുടെ ലക്ഷ്യം കഠിനാധ്വാനം കൊണ്ടാണു പൂവണിഞ്ഞതെന്നും എടുത്തു പറയേണ്ടതുണ്ട്. ഇപ്പോൾ ഡി. റ്റി. എച്ച്. വരെയുള്ള കോഴ്സുകൾ ഇവിടെ നടത്തുന്നു. സഭാംഗങ്ങ ളുടെ കൈതുറന്നുള്ള സംഭാവനകൾ ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നു പറന്നെത്തുന്നതിനാൽ വൈദികസെമിനാരിക്കു മറികടക്കാനാ വാത്ത കടമ്പകളൊന്നും ഇന്നില്ല. വൈദികസെമിനാരി ദിനാചരണവും കാണിക്കയും പ്രത്യേക കവർ പിരിവും സെമിനാരിയുടെ മുഖ്യ വരു മാന മാർഗ്ഗമാണ്.

സെമിനാരിയുടെ മുൻകാല പ്രവർത്തകർക്കു ഒരിക്കലും തരണം ചെയ്യാനാവാത്തതെന്നു തോന്നിയ പ്രതിബന്ധങ്ങൾ കഠിനപ്രയ്നങ്ങൾ കൊണ്ടു മറികടന്നു എന്ന സത്യമാണ് തിരിഞ്ഞുനോക്കുമ്പോൾ ദൃശ്യമാകുന്നത്. അവരെയെല്ലാം നാം കൃതജ്ഞതാപൂർവ്വം അനുസ്മരിക്കുമ്പോൾ ആ മുൻകാല "സാക്ഷികളുടെ വലിയ സമൂഹ"ത്തിന്റെ മുന്നിൽ നിൽക്കുന്നതു ഫീലിപ്പോസ് മാർ തെയോഫിലോസ് ആണെന്നു നിഷ്പ്രയാസം മനസിലാക്കാൻ കഴിയും.

നമുക്ക് ഇവിടെ അല്പം പിന്നോട്ടു പോകേണ്ടിയിരിക്കുന്നു. ഫീലിപ്പോസ് ശെമ്മാശൻ കശ്ശീശ ആയ ശേഷം കോട്ടയത്തെ ചെറുതെങ്കിലും പ്രശസ്തമായ ചെറിയപള്ളിയുടെ വികാരിയായും അതേസമയം വൈദിക സെമിനാരി പ്രൊഫസറായും ഏതാനും വർഷം സേവനം അനുഷ്ഠിച്ചു. അന്ന് അദ്ദേഹത്തിന്റെ സന്തതസഹചാരി ഒരു സൈക്കിൾ ആയിരുന്നു. കോട്ടയം വൈ. എം. സി. എ. യിലെ ചർച്ച് വീക്കിലി ഓഫീസിൽ താമസിച്ചുകൊണ്ടിരുന്ന ഞാൻ, സൈക്കിളിൽ പറന്നു പൊയ്ക്കൊണ്ടിരുന്ന ഫാ. കെ. ഫീലിപ്പോസിനെ ടൗണിൽ വെച്ചു മിക്ക ദിവസങ്ങളിലും കാണും. സൈക്കിൾ സഞ്ചാരവേളയിൽ പാറിപ്പറക്കുന്ന വെണ്മയേറിയ പുറംകുപ്പായത്തേക്കാൾ വെളുത്ത സ്നേഹനിർഭരമായ ആ ചിരി ആറു ദശാബ്ദങ്ങൾ കഴിഞ്ഞിട്ടും എന്റെ മനസ്സിൽ മായാതെ നിലകൊള്ളുകയാണ്.

പ. ഗീവറുഗീസ് രണ്ടാമൻ ബാവാ അക്കാലത്തു വിദേശത്തുള്ള സഭാദ്ധ്യക്ഷന്മാർക്ക് അയച്ചുകൊണ്ടിരുന്ന കത്തുകൾ ഡ്രാഫ്റ്റ് ചെയ്യുന്ന ചുമതല ഫാ. കെ. ഫീലിപ്പോസിനായിരുന്നു. കത്തുകളുടെ ഭാഷ, മാതൃക എന്നിവയെപ്പറ്റി ഇംഗ്ലീഷിൽ കത്തുകൾ തയ്യാറാക്കുന്നതിൽ പ്രത്യേക പ്രാഗല്ഭ്യമുണ്ടായിരുന്ന മനോരമ മാനേജരും മുഖപ്രസംഗം എഴുതുന്ന പത്രാധിപരുമായിരുന്ന എൻ. എം. ഏബ്രഹാമുമായി ചർച്ച ചെയ്യുമായിരുന്നു. ഉച്ചഭക്ഷണത്തിനായി മനോരമയിൽ നിന്നു വൈ. എം. സി. എ. യിലുള്ള ചർച്ച് വീക്കിലി ഓഫീസിൽ എത്തുന്ന ഏബ്രഹാമിനെ ലഞ്ചു സമയത്തോടനുബന്ധിച്ചാണ് ഫാ. ഫീലിപ്പോസ് പലപ്പോഴും കാണുന്നതും സംസാരിക്കുന്നതും കത്തുകൾ മെച്ചപ്പെടുത്തുന്നതും. ചർച്ചു വീക്കിലി ഓഫീസ് എന്റെ താമസസ്ഥലം കൂടിയായിരുന്നതിനാലാണ് എനിക്ക് ബ. അച്ചനെ കൂടുതൽ അടുത്തറിയാനും പിന്നീട് അദ്ദേഹത്തിന്റെ ജീവചരിത്രമായ "ഡോ. ഫീലിപ്പോസ് മാർ തെയോഫി



**എൻ. എം. ഏബ്രഹാം**

ലോസ് മലങ്കരസഭയുടെ അംബാസഡർ" എന്ന പുസ്തകം തയ്യാറാക്കാനും സാധിച്ചത് (ഞാൻ ആലുവാ തൃക്കുന്നത്തു സെമിനാരിയിൽ രണ്ടു മൂന്നു ദിവസം താമസിച്ചുകൊണ്ട് തിരുമേനിയിൽ നിന്നു നേരിട്ടു വിവരങ്ങളും ചിത്രങ്ങളും സമാഹരിച്ചാണു ജീവചരിത്രം രചിച്ചത്. അന്നു കുശിനിക്കാരൻ മേശപ്പുറത്തു വയ്ക്കുന്ന ഭക്ഷ്യവിഭവങ്ങൾ സ്നേഹത്തിൽ പൊതിഞ്ഞ പുഞ്ചിരിയോടെ തിരുമേനി തന്നെയാണ് എനിക്കു വിളമ്പി തന്നിട്ടുള്ളത്.)

സ്വന്തം നിഴലിനോടു പോലും യുദ്ധം ചെയ്യുന്ന സ്വഭാവക്കാരായ സുറിയാനി ക്രിസ്ത്യാനികളിൽ ചിലർ അന്നു ചെറിയപള്ളിയിലും ഉണ്ടായിരുന്നു. ചില അസൂയക്കാർ സൃഷ്ടിച്ച പ്രശ്നങ്ങളുടെ പേരിൽ ഫാ. ഫീലിപ്പോസ് വികാരിസ്ഥാനം രാജി വയ്ക്കാൻ നിർബന്ധിതനായി. പള്ളിക്കെട്ടിടത്തിൽ നിന്ന് അദ്ദേഹത്തെ ഇറക്കിവിട്ടു. അച്ചന്റെ പെട്ടിയും പുസ്തകങ്ങളും മറ്റും പഴയചന്തയിലെ പനംപുന്ന വീട്ടിൽ കെട്ടിച്ചയച്ച സഹോദരിയുടെ വീട്ടിൽ സൂക്ഷിക്കുകയാണുണ്ടായത്.

വികാരി സ്ഥാനത്തു നിന്നുള്ള അച്ചന്റെ രാജി പ. ബാവാ സ്വീകരിച്ചില്ല. പകരം ഒരു വർഷത്തെ അവധി നൽകുകയും തുടർന്ന് ഫാ. ഫീലിപ്പോസ് അമേരിക്കയിൽ പോയി ഉപരിപഠനം നടത്തുകയുമാണുണ്ടായത്. പുത്രനിർവിശേഷമായ സ്നേഹവായ്പ്പോടെ ഫലപ്രദമായ ഉന്നതപഠനം പ. ബാവാ ആശംസിച്ചനുഗ്രഹിച്ചു യാത്രയയച്ചപ്പോൾ പ. ബാവായുടെയും അച്ചന്റെയും കണ്ണുകൾ ഒരുപോലെ സജലങ്ങളായി. പഠനം കഴിഞ്ഞ് തിരിച്ചെത്തിയപ്പോൾ ഫാ. കെ. ഫീലിപ്പോസിനെ വൈസ് പ്രിൻസിപ്പലായിരുന്ന ഫാ. എം. വി. ജോർജ്ജിന് പകരം വൈദികസെമിനാരി വൈസ് പ്രിൻസിപ്പലായും പഴയസെമിനാരി ചാപ്പലിന്റെ വികാരിയായും നിയമിച്ചുകൊണ്ടു ചെറിയപള്ളിക്കാർ ചെയ്ത വലിയ തെറ്റിനു പ. ബാവാ ബോധപൂർവ്വമല്ലെങ്കിലും ചെറിയ തോതിൽ പകരം വീട്ടിയെന്നു പറയാമെന്നു തോന്നുന്നു. വൈസ് പ്രിൻസിപ്പൽ നിയമനം സംബന്ധിച്ച കല്പനയിൽ സെമിനാരിയിൽ താമസിച്ചുകൊണ്ട് ആ സ്ഥാപനത്തിന്റെ ചുമതല എല്ലാം നിറവേറ്റണമെന്നും അച്ചനു തന്നോടു മാത്രമാണ് ഉത്തരവാദിത്വമുള്ളതെന്നും ബാവാ എടുത്തു പറഞ്ഞിരുന്നു.

ഉന്നതമായ വൈസ് പ്രിൻസിപ്പൽ സ്ഥാനത്തേക്കു ഉയർത്തപ്പെട്ടതിനെ തുടർന്ന് ബുദ്ധി കമ്മിയായ ചിലരുടെ മരുന്നില്ലാത്ത അസൂയയും വിദ്വേഷവും വീണ്ടും തലപൊക്കി. വൈകാതെ ഏലിയാ കത്തീഡ്രലിനോടു തൊട്ടു സ്ഥിതിചെയ്തിരുന്ന എം. ഡി. സെമിനാരി കെട്ടിടത്തിൽ താമസിച്ചുകൊണ്ടിരുന്ന മാത്യൂസ് മാർ അത്താനാസ്യോസ് പ്രിൻസിപ്പലായി നിയമിക്കപ്പെട്ടു. അദ്ദേഹം പഴയസെമിനാരിയിൽ താമസിക്കാൻ വിസ്സമ്മതിച്ചതിനാൽ രണ്ടു വർഷം പ്രിൻസിപ്പലിനെ വൈസ് പ്രിൻസിപ്പൽ സ്വന്തം

കാറിൽ പഴയസെമിനാരിയിൽ എത്തിക്കുകയും ക്ലാസ്സു കഴിഞ്ഞ് എം. ഡി. സെമിനാരിയിൽ കൊണ്ടാക്കുകയുമാണുണ്ടായത്. ആറു വർഷം വൈസ് പ്രിൻസിപ്പലായിരുന്ന ഫാ. കെ. ഫീലിപ്പോസിനെ 1966–ൽ കോലഞ്ചേരിയിൽ വച്ച് പ. ഔഗേൻ ബാവാ മെത്രാനായി വാഴിക്കുകയും തുടർന്ന് അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്തായായി നിയമിക്കുകയുമാണുണ്ടായത്. യോജിച്ച സഭ കോലഞ്ചേരിയിൽ വൻ തോതിൽ നടത്തിയ മെത്രാൻ സ്ഥാനാഭിഷേകം മലയാള മനോരമയ്ക്കുവേണ്ടി റിപ്പോർട്ടു ചെയ്യാനുള്ള ഭാഗ്യം എനിക്കാണു ലഭിച്ചത്. അന്നു വാഴിക്കപ്പെട്ട പ്രഗല്ഭരായ മൂന്നു പേരിൽ ഇപ്പോഴത്തെ പ. ബസ്സേലിയോസ് ദിദിമോസ് പ്രഥമൻ ബാവാ മാത്രമേ ജീവിച്ചിരിപ്പുള്ളു.

### അങ്കമാലി ഇടവക

1966 സെപ്റ്റംബർ 21–ന് മാനേജിംഗ് കമ്മറ്റി ഫീലിപ്പോസ് മാർ തേയോഫിലോസിനെ വൈദികസെമിനാരി പ്രിൻസിപ്പലായി നിയമിക്കണമെന്ന് ശുപാർശ ചെയ്തു. സുന്നഹദോസ് അത് അംഗീകരിച്ചു. പിന്നീട് അങ്കമാലി മെത്രാൻ ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് പെട്ടെന്ന് അന്തരിച്ചപ്പോൾ മാർ തെയോഫിലോസിനെ അങ്കമാലി മെത്രാനായി നിയമിക്കണമെന്നുണ്ടായ ശുപാർശ 1967 ജനുവരി 3–നു കൂടിയ സുന്നഹദോസ് സ്വീകരിച്ചു. അദ്ദേഹത്തിന്റെ സ്ഥാനമാറ്റം മൂലം ഉണ്ടായ ഒഴിവിൽ, അഖിലലോക സഭാ കൗൺസിലിന്റെയും മറ്റും അംഗീകാരം സിദ്ധിച്ചിട്ടുള്ള ഫാ. പോൾ വറുഗീസിനെ (പൗലൂസ് മാർ ഗ്രീഗോറിയോസ്) വൈദികസെമിനാരി പ്രിൻസിപ്പലായി സുന്നഹദോസ് നിയമിച്ചു.

# 8

# ചെറിയമഠത്തിൽ സ്കറിയാ മല്പാൻ

കോട്ടയത്തെ ഓർത്തഡോക്സ് വൈദികസെമിനാരിയുടെ 20 ദശാബ്ദത്തെ ചരിത്രം മലങ്കരസഭയുടെ അക്കാലയളവിലെ ചരിത്രത്തോട് അഭേദ്യമായി കെട്ടുപിണഞ്ഞു കിടക്കുന്നതിനാൽ സെമിനാരിക്കു വൈദേശികരിൽ നിന്നും നാട്ടുകാരിൽ നിന്നും പല തവണ പ്രതിസന്ധികൾ നേരിട്ടിട്ടുള്ളതായി കാണാം. ബന്ധങ്ങൾ സൃഷ്ടിച്ച തിളക്കങ്ങളും പ്രതിബന്ധങ്ങളും പലപ്പോഴും സെമിനാരിയെ വളർത്തുകയും തളർത്തുകയും ചെയ്തിട്ടുണ്ട്. സി. എം. എസ്. മിഷണറിമാരുടെ സഹായ സഹകരണം സൃഷ്ടിച്ച നേട്ടങ്ങൾ ആദ്യം മധുരിച്ചെങ്കിലും അവർ സഭയുടെ കാതലായ വിശ്വാസാചാരങ്ങളെ കടന്നുപിടിച്ചപ്പോൾ ഉണ്ടായ നഷ്ടങ്ങൾ ആ മധുരത്തെ കൈപ്പായി മാറ്റി. പിന്നീടുണ്ടായ തർക്കവിതർക്കങ്ങളും വഴിപിരിയലും അന്ത്യോകൃൻ സഭയുമായുണ്ടായ ബന്ധവും സഭയേയും അതിന്റെ സ്ഥാപനങ്ങളെയും വിഴുങ്ങത്തക്കവിധം വളർന്നപ്പോൾ സെമിനാരിയിൽ സംഘർഷവും സംഘട്ടനവും കൊലപാതകവുമെല്ലാം സംഭവിച്ചു. ഇതിനിടയിൽ മലങ്കര മെത്രാപ്പോലീത്തായെ രക്ഷിക്കാൻ വന്ന സഭാസ്നേഹിയായ ആനപ്പാപ്പിയെപ്പോലെ, സഭയെ ഉദ്ധരിക്കാൻ ഉടലെടുത്ത സെമിനാരിയും രക്തസാക്ഷിയായി. ഈ പ്രതിസന്ധിയിലാണ് സമരസാഗരത്തിന്റെ അടിത്തട്ടിൽ ആണ്ടുപോയ സെമിനാരിക്കപ്പലിനെ പൊക്കിയെടുക്കാൻ ഭഗീരഥപ്രയത്നം നടത്തിയ ചെറിയമഠത്തിൽ സ്കറിയാ മല്പാൻ രംഗപ്രവേശം ചെയ്യുന്നത്. മലങ്കരസഭാ ഭാസുരനായ ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെ അതുല്യ പ്രഭാവനായ പ്രൈവറ്റ് സെക്രട്ടറിയും സുറിയാനിയിലും ദൈവശാസ്ത്രത്തിലും ആഴമായ അറിവ് ആർജ്ജിച്ച മാതൃകാ വൈദികനുമായിരുന്നു "മലങ്കരസഭയുടെ ഗമാലിയേൽ" എന്ന അപരനാമത്തിൽ അറിയപ്പെടുന്ന ചെറിയമഠത്തിൽ സ്കറിയാ മല്പാൻ. അദ്ദേഹം മാങ്ങാനം എബനേസർ ദയറാ വിൽപത്ര പ്രകാരം സഭയ്ക്കു നൽകുകയും തന്റെ പുസ്തകശേഖരം സെമിനാരി ലൈബ്രറിയ്ക്ക് സംഭാവന നൽകുകയും ചെയ്തു.

പ. വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് 1908-ൽ ശീമയിൽ ചെന്നു പാത്രിയർക്കീസിൽ നിന്നും പട്ടം ഏല്ക്കുകയും തുടർന്ന് ലൗകികാധികാരം നേടാൻ അബ്ദള്ളാ പാത്രിയർക്കീസ് മലങ്കരയിൽ എത്തുകയും മെത്രാപ്പോലീത്താ ആ കുടിലനീക്കത്തെ തടയുകയും ചെയ്തതിനാൽ മെത്രാപ്പോലീത്തായുടെ ആസ്ഥാനമായ പഴയസെമിനാരി സമരഭൂമിയായി മാറി. ട്രസ്റ്റിമാരായിരുന്ന കോനാട്ടു കോര മാത്തൻ മല്പാനും

സി. ജെ. കുര്യനും മെത്രാപ്പോലീത്തായെ വക വരുത്താൻ തന്ത്രപൂർവ്വം ശ്രമിച്ചതും ആനപ്പാപ്പി വധിക്കപ്പെട്ടതും മൂലം കലാപം വളർന്നു സെമിനാരി പൂട്ടപ്പെട്ടു. സഭയിൽ കേസുകളുടെ ഒരു കുത്തൊഴുക്കു തന്നെ ഉണ്ടായി. മീനച്ചിലാറു പോലും സെമിനാരിപ്പറമ്പിന്റെ തിട്ടകൾ അപഹരിച്ച ആ പ്രവാഹത്തിൽ സെമിനാരിയിലെ പഠനം മുങ്ങിപ്പോയതു സ്വാഭാവികമാണല്ലോ. അബ്ദള്ളാ പാത്രിയർക്കീസിന്റെ വരവോടു കൂടി ഉണ്ടായ തർക്കങ്ങളും കേസുകളും മൂലം പഴയസെമിനാരിയിൽ വൈദിക വിദ്യാർത്ഥികളെ പഠിപ്പിക്കുന്നതിനോ അവിടെ സുരക്ഷിതമായി കഴിയുന്നതിനോ സാഹചര്യം ഇല്ലാഞ്ഞതിനാൽ സി. ജെ. സ്കറിയാ മല്പാൻ മാങ്ങാനം എബനേസർ പള്ളിയിലേക്ക് ക്ഷണിക്കപ്പെട്ടു. മല്പാനച്ചനു പള്ളിയും അന്തരീക്ഷവും ഇഷ്ടപ്പെട്ടതിനാൽ അവിടേയ്ക്ക് താമസം മാറ്റി. വട്ടശ്ശേരിൽ തിരുമേനിയുടെ അനുവാദപ്രകാരം ഒരു ആധാരപ്രകാരം 1931-ൽ പാറേക്കുളത്ത് പുന്നൻ ഒരു ചെറിയ പള്ളിയും സ്വത്തുക്കളും ചില വ്യവസ്ഥകൾക്കു വിധേയമായി ചെറിയമഠത്തിൽ മല്പാനച്ചന്റെ സ്വാതന്ത്ര്യത്തിൽ വിട്ടുകൊടുക്കയും അദ്ദേഹം പള്ളിക്കാര്യങ്ങൾ ഏറ്റെടുക്കുകയും ചെയ്തു. പള്ളിയോടനുബന്ധിച്ച് നിർമ്മിക്കപ്പെട്ട കെട്ടിടത്തിനു സി. ജെ. സ്കറിയാ മല്പാൻ, പക്കോമിയോസ് ദയറാ എന്ന പേരാണിട്ടത്. മല്പാനച്ചന്റെ താമസത്തെ തുടർന്ന് ഒട്ടധികം ശെമ്മാശന്മാർ സുറിയാനി പഠിക്കുവാൻ അവിടെ വന്നുകൊണ്ടിരുന്നു. തന്നിമിത്തം രണ്ട് കെട്ടിടങ്ങൾ കൂടി മല്പാനച്ചൻ നിർമ്മിച്ചു. നഗരത്തിന്റെ തിരക്കില്ലാത്ത ഒരു സന്യാസാശ്രമത്തിന്റെ വിശുദ്ധിയും ആത്മികാന്തരീക്ഷവും നിലനിന്ന ദയറായിൽ ഗുരുകുലാടിസ്ഥാനത്തിലെന്നു വിശേഷിപ്പിക്കത്തക്കവിധം വന്നെത്തിയവരിൽ പലരും പിന്നീട് വൈദികശ്രേണിയുടെ ഉത്തുംഗശൃംഗത്തിൽ എത്തി. വട്ടക്കുന്നേൽ വി. കെ. മാത്യൂസ്, ഡീക്കൻ കെ. ഫീലിപ്പോസ്, യൂഹാനോൻ മാർ സേവേറിയോസ്, റീത്തിൽ ചേർന്ന വാളക്കുഴി മാർ സേവേറിയോസ്, മാർത്തോമ്മാ സഭയിലെ ഡോ. യൂഹാനോൻ മാർ ത്തോമ്മാ മെത്രാപ്പോലീത്താ (അന്നദ്ദേഹം ഫാ. സി. എം. ജോൺ എന്ന പേരിൽ മാങ്ങാനം മാർത്തോമ്മാപള്ളി വികാരിയായിരുന്നു) എന്നിവരും ഒട്ടധികം പ്രമുഖ വൈദികരും ഈ കൂട്ടത്തിൽ പെടും. മല്പാനച്ചന്റെ ഉന്നത നിലവാരത്തിലുള്ള അധ്യയനവും അതിനേക്കാൾ മെച്ചപ്പെട്ട മാതൃകാപരമായ വൈദികജീവിതവും ചിട്ടകളും മറ്റും ശിഷ്യന്മാരിൽ മായാത്ത മുദ്രകൾ പതിച്ചു എന്ന് അവരുടെ അനുസ്മരണകളിൽ നിന്നു വ്യക്തമാണ്.

സമുദായക്കേസ് തുടരുമ്പോഴും വൈദികർക്ക് പരിശീലനം നൽകി സഭാംഗങ്ങൾക്ക് നേതൃത്വം നൽകണമെന്നതിനെപ്പറ്റി സഭാനേതൃത്വത്തിന് നല്ല ബോദ്ധ്യം ഉണ്ടായിരുന്നു. പഴയ മട്ടിലുള്ള അഭ്യസനം ആ നൂറ്റാ

ണ്ടിനു പറ്റിയതല്ലെന്നും അഭ്യസ്തവിദ്യരായ അവൈദികരുടെ ആത്മിക ആവശ്യങ്ങൾ നിറവേറ്റാൻ അറിവും, വിശ്വാസവും വിജ്ഞാനവും ആത്മ നിറവുമുള്ള വൈദികരുണ്ടാകണമെങ്കിൽ ഉന്നത നിലവാരമുള്ള സെമിനാരി വേണമെന്നും നേതൃത്വം തീരുമാനിച്ചു. 1931-ൽ ചേർന്ന മലങ്കര അസോസിയേഷൻ ഒരു ദൈവശാസ്ത്ര കോളജ് ആരംഭിക്കണമെന്നുള്ള സമഗ്രമായ പദ്ധതിക്ക് അംഗീകാരം നൽകി. എങ്കിലും ഭാവന ചെയ്ത മികച്ച വിദ്യാലയം രൂപംകൊള്ളാൻ പിന്നെയും വർഷങ്ങൾ വേണ്ടി വന്നു. പഴയ കുടിപ്പള്ളിക്കൂടം മാതൃകയിലുള്ള സുറിയാനി പഠനം തികച്ചും അപര്യാപ്തമാണെന്നും അതേസമയം ഒന്നാംകിട വൈദിക കോളജ് ഉടനെ സാധ്യമല്ലെന്നും സഭാനേതൃത്വം മനസ്സിലാക്കി. സഭാസമരം കലക്കിയ ആ കാലഘട്ടത്തിലേക്ക് ഒന്നു തിരിഞ്ഞു നോക്കാം.

സ്കറിയാ മല്പാനച്ചൻ കോട്ടയത്ത് ഓർത്തഡോക്സ് വൈദികസെമിനാരിയിൽ പഠിപ്പിക്കുന്ന കാലം. കെ. ഫീലിപ്പോസ് ശെമ്മാശനും, വി. കെ. മാത്യൂസും അന്ന് സെമിനാരിയിൽ അദ്ധ്യാപകരാണ്. സെമിനാരി അന്ന് കാര്യമായി വളർന്നിട്ടില്ല. 20-ൽ താഴെ വിദ്യാർത്ഥികളോടു കൂടി എം. ഡി. സെമിനാരി കോമ്പൗണ്ടിലാണ് സെമിനാരി നടത്തിയിരുന്നത്.

മല്പാനച്ചന്റെ വളവും തിരിവുമില്ലാത്ത സ്വഭാവവും വിനയശീലവുമാണ് എല്ലാവരെയും ആകർഷിച്ചത്. ദൈവശാസ്ത്രത്തിൽ ഒരു പണ്ഡിതനായിരുന്നെങ്കിലും അദ്ദേഹം ഒരിക്കലും അത് സംസാരത്തിലോ മറ്റു പെരുമാറ്റത്തിലോ ഭാവിച്ചിരുന്നില്ല; അങ്ങനെയാണെന്ന് അഭിമാനിച്ചുമില്ല. ആർക്കും അദ്ദേഹത്തെ അനായാസം സമീപിക്കാം (പഠിപ്പിക്കുന്ന സമയത്തൊഴികെ). ആരെങ്കിലും പ്രശ്നങ്ങളുമായി അച്ചനെ സമീപിച്ചാൽ അദ്ദേഹം വളരെ ലളിതമായി പരിഹാരങ്ങൾ നിർദ്ദേശിച്ച് സഹായിക്കും.

മികച്ച ഒരു വൈദികസെമിനാരി ആരംഭിക്കണമെന്ന ആശയം ആദ്യം ഉന്നയിച്ചത് എ. എം. വർക്കിയായിരുന്നു. ഒ. എം. ചെറിയാൻ, കെ. സി. ചാക്കോ തുടങ്ങിയവർ അദ്ദേഹത്തിനു എല്ലാവിധ പ്രോത്സാഹനങ്ങളും ധാർമ്മിക പിന്തുണയും നൽകി. ആദ്യമേ ഈ ആശയം ഉന്നയിച്ചപ്പോൾ സഭാധികൃതരുടെ നിലപാട് ഇത്രമാത്രമായിരുന്നു. "നിങ്ങൾ എന്തു വേണമെങ്കിലും ചെയ്തുകൊള്ളൂ, പണം മാത്രം ചോദിച്ചേക്കരുത്."


**ഒ. എം. ചെറിയാൻ**

വൈദികസെമിനാരിയുടെ സന്ധാരണത്തിനുവേണ്ടി മുഖ്യമായി (അഥവാ മാത്രമായി) ഉദ്ദേശിച്ചുകൊണ്ടാണ് കാതോലിക്കേറ്റ് ഫണ്ട്

പിരിവ് ആരംഭിച്ചതും എ. എം. വർക്കി, ഒ. എം. ചെറിയാൻ തുടങ്ങിയവർ അതിലേക്ക് കഠിനമായി അദ്ധ്വാനിച്ചതും. ഫണ്ടിന്റെ ആദ്യത്തെ ട്രസ്റ്റിമാർ പാമ്പാടി തിരുമേനിയും കെ. സി. ചാക്കോയും ആയിരുന്നു. വളരെയധികം പ്രചരണം നടത്തി. ഒ. എം. ചെറിയാനും മറ്റും പല കേന്ദ്രങ്ങളിൽ പോയി പ്രസംഗിച്ചു. ഇതൊക്കെ ചെയ്തിട്ടും ആദ്യ വർഷം പിരിഞ്ഞു കിട്ടിയ തുക 20,000 രൂപയോളം ആണ്. ഏതായാലും ആരംഭമിട്ടു കഴിഞ്ഞു.

ആദ്യ വർഷങ്ങളിൽ മുൻപറഞ്ഞ മൂന്ന് സ്റ്റാഫംഗങ്ങൾക്കു ശമ്പളം കാര്യമായി ഒന്നുംതന്നെ കൊടുത്തിരുന്നില്ല. വി. കെ. മാത്യൂസിനു ചെലവിനുള്ള പണം കുടുംബത്തിൽ നിന്നും കിട്ടി. ഫാ. കെ. ഫീലിപ്പോസിന് അച്ചനെന്ന നിലയിൽ ചെറിയപള്ളി ഇടവകയിൽ നിന്നു വരുമാനം ഉണ്ടായിരുന്നു. മല്പാനച്ചന്റെ ഭക്ഷണകാര്യങ്ങൾ സെമിനാരിയിലെ വിദ്യാർത്ഥികളുടെ കൂട്ടത്തിൽ നടന്നു. സ്റ്റാഫംഗങ്ങൾ ഇത്രയേറെ ക്ലേശങ്ങൾ സഹിച്ചു ജോലി ചെയ്തിട്ടും സെമിനാരി കടത്തിലായിരുന്നു. കടം നികത്തുന്നതിനു ഫിലിപ്പോസ് അച്ചൻ കോട്ടയത്തുള്ള സുഹൃത്തുക്കളിൽ നിന്ന് ഒരു വാർഷിക പിരിവ് നടത്തിയിരുന്നു.

മല്പാനച്ചൻ ഗഹനമായ കാര്യങ്ങൾ ഏവർക്കും മനസ്സിലാകുന്ന രീതിയിൽ പഠിപ്പിക്കുന്നതിനു ജന്മനാ കഴിവുള്ള അദ്ധ്യാപകനായിരുന്നു. അദ്ദേഹത്തിന്റെ ക്ലാസുകൾ വിദ്യാർത്ഥികൾക്ക് വളരെ ഇഷ്ടപ്പെട്ടു. അദ്ധ്യാപന മാഹാത്മ്യത്തോടുകൂടി അദ്ദേഹത്തിന്റെ ലളിതജീവിതവും സ്നേഹവായ്പും അവർക്കു പ്രചോദനം നൽകി.

വൈദികസെമിനാരിയുടെ കാര്യങ്ങൾ നിർവഹിക്കാൻ ഒരു ബോർഡ് ആദ്യകാലം മുതലുണ്ടായിരുന്നു. പക്ഷേ, സെമിനാരി നഷ്ടത്തിൽ നടന്നിരുന്നിടത്തോളം കാലം ബോർഡംഗങ്ങൾ യാതൊരു താല്പര്യവും പ്രദർശിപ്പിച്ചിരുന്നില്ല. കാലക്രമേണ, വൈദികരെ പരിശീലിപ്പിക്കേണ്ടതിന്റെ ആവശ്യകത ജനസാമാന്യത്തിനു ബോദ്ധ്യപ്പെട്ടു തുടങ്ങി. ആദ്യത്തെ കാതോലിക്കാനിധി ശേഖരണത്തിനു പുറമെ ആണ്ടുതോറും വൈദികസെമിനാരിക്കു വേണ്ടി ഒരു ഞായറാഴ്ച്ച സ്തോത്രകാഴ്ച്ച പിരിക്കുന്ന പതിവും അതോടുകൂടി ഒരു പ്രത്യേക പിരിവും ഏർപ്പെടുത്തി. ആദ്യ വർഷങ്ങളിൽ ഈയിനത്തിൽ കിട്ടിയ തുക 2000 രൂപായ്ക്കും 4000 രൂപായ്ക്കും ഇടയ്ക്കാണ്. കാലക്രമേണ പിരിവുതുക വർദ്ധിച്ചുകൊണ്ടിരുന്നു.

തുക വർദ്ധിച്ചതോടെ സഭാധികൃതരുടെ മനോഭാവത്തിലും ക്രമാനുഗതമായ മാറ്റം കണ്ടു തുടങ്ങിയെന്നു മല്പാനച്ചൻ പറഞ്ഞിട്ടുണ്ട്. ‘വൈദികരെ പരിശീലിപ്പിക്കുന്നതിന്റെ ഉത്തരവാദിത്വം മുഴുവൻ സഭയ്ക്കും സഭാ

ധികൃതർക്കും ആണെ'ന്നു പറഞ്ഞുകൊണ്ട് സെമിനാരിയുടെ പ്രവർത്തനത്തിൽ അവർ കൂടുതൽ നിയന്ത്രണം ഏർപ്പെടുത്തിത്തുടങ്ങി. മല്പ്പാനച്ചനു വൈദികസെമിനാരിയിൽ തുടർന്ന് പ്രവർത്തിക്കുക അസാധ്യമായിത്തീർന്ന ഒരു സാഹചര്യം ഉടലെടുത്തു. തനിക്ക് ആരെപ്പറ്റിയും പരാതിയില്ലെങ്കിലും വലിയ ദുഃഖമുണ്ടെന്നു മല്പാനച്ചൻ പറഞ്ഞു. അദ്ധ്യാപനവും വൈദികവൃത്തിക്കു വിദ്യാർത്ഥികളെ തയാറാക്കലും ആണ് തന്റെ ജീവിതദൗത്യമെന്നു മല്പാനച്ചനറിയാം. ആ ജീവിതദൗത്യം പൂർത്തീകരിക്കുന്നതിനുള്ള അവസരം നിഷേധിച്ചതിലായിരുന്നു അദ്ദേഹത്തിന് ദുഃഖം. ആരോടും പരിഭവമോ ആരെപ്പറ്റിയും പരാതിയോ കൂടാതെ മല്പാനച്ചൻ വൈദികസെമിനാരിയോടു യാത്ര പറഞ്ഞു.

മീനടത്തു പാറയ്ക്കൽ പി. എം. കുറിയാക്കോസ്, കൊല്ലാട് കൊച്ചീമൂലയിൽ കെ. എം. ഏലിയാസ്, പുതുപ്പള്ളി മാടയ്ക്കൽ എം. കെ. ജോസഫ്, തോട്ടയ്ക്കാട് പൂത്തേട്ടുകടുപ്പിൽ പി. എം. ഫീലിപ്പോസ്, അഞ്ചേരി കൈതളാവിൽ കെ. എം. ജേക്കബ്, കനകപ്പലം ഇ. വി. തോമസ്, കൂരോപ്പട കാരോട്ട് സി. സി. സ്കറിയാ, പന്തനാലിൽ പി. സി. തോമസ്, കായംകുളം പരുത്തിമൂട്ടിൽ തോമസ്, വാകത്താനം കാരുചിറ കെ. സി. യാക്കൂബ്, എം. ഇ. ഈപ്പൻ വടക്കൻമണ്ണൂർ, അഞ്ചൽ കെ. റ്റി. ഗീവറുഗീസ് മുതലായ ശെമ്മാശന്മാർ ആ വന്ദ്യ ഗുരുവിന്റെ ശിഷ്യരായി ദയറായിൽ വന്നു താമസിച്ചിരുന്നു. ഇവരെല്ലാം പിന്നീട് പ്രമുഖ വൈദികരായി സഭയെ സേവിച്ചു.

വി. കുർബാന തക്സാ, അനീദാ, ആണ്ടുതക്സാ, ഏവൻഗേലി മുതലായവ അദ്ദേഹം സുറിയാനിയിൽ നിന്നു മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തിയിരുന്നു. വന്ദ്യ ദയറായക്കാരനായിരുന്ന മാർ പക്കൂമിയോസിന്റെ ഓർമ്മയെ നിലനിർത്തുന്നതിനു വേണ്ടി മാർ പക്കൂമിയോസ് ദയറാ എന്ന പേരാണ് ഇതിനു കൊടുത്തത്. അതിനു പുറമേ ആ ഭക്തന്റെ ജീവചരിത്രവും സന്യാസിത്വ കാനോനും ചേർത്തുള്ള ഒരു പുസ്തകവും അദ്ദേഹം പ്രസിദ്ധപ്പെടുത്തി. 'വി. കുമ്പസാര സഹായി' ആണ് അദ്ദേഹത്തിന്റെ മറ്റൊരു കൃതി. കുമ്പസാര ഒരുക്കത്തിന് ഇത്രയും നല്ല ഒരു ബാലപാഠ പുസ്തകം വേറെയില്ലെന്ന് ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് തിരുമേനി അഭിപ്രായപ്പെട്ടിട്ടുണ്ട്.

## ശിഷ്യരുടെ ദൃഷ്ടിയിൽ

മല്പാനച്ചന്റെ സമുന്നത ജീവിതം, മഹത്തായ മാതൃകകൾ എന്നിവയെപ്പറ്റിയുള്ള ഉത്തമ ശിഷ്യന്മാരായ വൈദികരുടെ സാക്ഷ്യങ്ങൾ സ്വയം സംസാരിക്കുന്നതും അതിശയോക്തിസ്പർശമില്ലാത്തതുമാണ്. ക്രിസ്തുവിനെപ്പോലെ ജീവിതം തന്നെ മഹത്തായ മാതൃകയാക്കിയ മല്പാന

ച്ചൻ ഇന്നത്തെയും നാളത്തേയും വൈദികർക്ക് അനുകരിക്കാവുന്ന മല ങ്കരസഭയിലെ സാക്ഷാൽ നഥനിയേലാണെന്നു വ്യക്തമാണ്.

തന്റെ ഗുരുവായ സി. ജെ. സ്കറിയാ മല്പാനച്ചനെപ്പറ്റി ഡീക്കൻ കെ. സി. തോമസ് (ഡോ. തോമസ് മാർ മക്കാറിയോസ്) ചർച്ച് വീക്കിലി യിൽ 60 വർഷം മുമ്പ് എഴുതിയ ലേഖനമാണ് ചുവടെ ചേർക്കുന്നത്:

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ ഒരു ഉത്തമ വൈദിക ശ്രേഷ്ഠനും, മലങ്കരയിലെ അനേകം വൈദികരുടെ വന്ദ്യ ഗുരുഭൂതനും ആയി പ്രശോഭിച്ചിരുന്ന ദിവ്യശ്രീ ചെറിയമഠത്തിൽ സ്കറിയാ മല്പാന ച്ചൻ, മലങ്കരസഭയേയും വിശിഷ്യ, അദ്ദേഹത്തിന്റെ വൈദികശിഷ്യഗണ ത്തെയും സന്താപസാഗരത്തിൽ തള്ളിവിട്ടുകൊണ്ടു കാലയവനികയ്ക്കു ള്ളിൽ മറഞ്ഞിരിക്കുന്നതായ ആ സന്താപ വാർത്ത, പത്രദ്വാരാ ഇതി നകം സകലരും അറിഞ്ഞിരിക്കുമല്ലോ. ദീർഘകാലം വൈദികസെമിനാരി പ്രിൻസിപ്പാൾ എന്ന നിലയിൽ സേവനം അനുഷ്ഠിച്ചത് കൂടാതെ മാങ്ങാനം, ബ്രഹ്മവാർ, കുമരകം, മദ്രാസ് എന്നിവിടങ്ങളിൽ വികാരിയായി സേവനം അനുഷ്ഠിച്ചശേഷം അവസാനം തിരുവനന്തപുരം സുറിയാനി പ്പള്ളി വികാരിയായി പ്രശസ്ത സേവനം ചെയ്തുകൊണ്ടിരിക്കവെ, ഇക്ക ഴിഞ്ഞ ഏതാനും മാസക്കാലമായി അദ്ദേഹത്തിനു നല്ല ശരീരസുഖമി ല്ലാതെ വരികയും അവസാനം ഈ അത്യാഹിതം സംഭവിക്കുകയുമാ ണുണ്ടായത്. ശരീരസുഖമില്ലായെന്ന് ബോദ്ധ്യമായ കാലംമുതൽ സ്വന്തം ഇടവകയായ സെന്റ് പീറ്റേഴ്സ് ദേവാലയത്തിൽ ചെന്ന് അന്ത്യകാലം കഴിച്ചുകൂട്ടണമെന്ന ആത്മാർത്ഥമായ ആഗ്രഹം പ്രകടിപ്പിക്കുകയും പ്രസ്തുത ദേവാലയത്തിനു സമീപം തന്റെ താമസത്തെക്കൂടി കരുതി ഒരു മുറി നിർമ്മിക്കാൻ അവിടുത്തെ ഇടവകക്കാർ ശ്രമം നടത്തുകയും ചെയ്തുകഴിഞ്ഞിരുന്നു. പക്ഷേ, ദൈവഹിതം മറ്റൊരു തരത്തിലായിരുന്നു. താൻ സേവനം നടത്തിക്കൊണ്ടിരുന്ന വയലിൽ വച്ച്, ആ സേവന നിർവ്വ ഹണത്തിനിടയിൽതന്നെ, തിരോധാനം ചെയ്യണമെന്നായിരുന്നു വിധി നിർണ്ണയം. വർത്തമാനപത്രങ്ങളോ, മറ്റ് സുഗമമായ വാർത്താ വിതരണ മാർഗ്ഗങ്ങളോ ഇല്ലാതിരുന്ന ഞായറാഴ്ചയായിരുന്നു അദ്ദേഹത്തിന്റെ നിര്യാണവും അനന്തര കർമ്മങ്ങളും നടന്നതെങ്കിലും തിരുവനന്തപു രത്തും എം. ഡി. സെമിനാരിയിലും, വാഴൂർ സെന്റ് പീറ്റേഴ്സ് ദേവാലയ ത്തിലും പറഞ്ഞും കേട്ടും അറിഞ്ഞും മാത്രം നനഞ്ഞ നയനങ്ങളോടു കൂടി ഓടിക്കൂടിയ ആ വമ്പിച്ച ജനതതി അദ്ദേഹം സമുദായാംഗങ്ങളുടെ ഹൃദയത്തിൽ എത്രമാത്രം സ്ഥാനം പിടിച്ചിരുന്നുവെന്നതിന് മതിയായ തെളിവായിരുന്നു.

ആകർഷണീയമായി വൈദിക ശുശ്രൂഷകൾ നടത്താനുള്ള കഴിവ്, ശ്രോതാക്കളുടെ ഹൃദയം കവരാനുള്ള പ്രസംഗപാഠവം ഇവ രണ്ടുമാ

ണല്ലോ മുഖ്യമായി ഒരു വൈദികൻ മറ്റുള്ളവരുടെ ദൃഷ്ടിയിൽ ആകർഷകനായി തോന്നുന്നതിനുള്ള മാനദണ്ഡമായി സാധാരണ കണക്കാക്കാറുള്ളത്. പക്ഷേ, ഇവ രണ്ടിലും അത്ര വലിയ നൈപുണ്യം അദ്ദേഹത്തിനുണ്ടായിരുന്നു എന്നു പറയുവാൻ നിവർത്തിയില്ല. ശ്രോതാക്കളെ ഇളക്കിമറിക്കത്തക്ക പ്രസംഗപാഠവവും അദ്ദേഹത്തിനുണ്ടായിരുന്നില്ല. പക്ഷേ, എന്തോ ഒന്ന്, അദ്ദേഹത്തെ ആത്മാർത്ഥമായി സ്നേഹിക്കുവാൻ, അനുസരിക്കുവാൻ ഞങ്ങളെ പ്രേരിപ്പിച്ചു. കളങ്കരഹിതമായ സ്വഭാവ വൈശിഷ്ട്യത്താൽ അദ്ദേഹം അത്രമാത്രം ശോഭിച്ചിരുന്നു. അനേകം സുകൃതങ്ങളുടെ ഒരു സമാഹാരമായിരുന്നു അദ്ദേഹം. അദ്ദേഹത്തിൽ മികച്ചു നിന്ന സൽഗുണങ്ങളിൽ ഒരെണ്ണം മാത്രം എടുത്തുപറയുവാൻ അസാദ്ധ്യമായവിധത്തിൽ പല സൽഗുണങ്ങൾ അദ്ദേഹത്തിൽ കുടികൊണ്ടിരുന്നു എന്ന് അദ്ദേഹത്തെ അടുത്തറിഞ്ഞവരൊക്കെ അറിഞ്ഞിരുന്നു. സമയനിഷ്ഠ ഇത്രമാത്രം കൃത്യമായി പാലിച്ചിരുന്നവർ നമ്മുടെ നാട്ടിൽ വേറെയധികമുണ്ടായിരിക്കുമെന്നു തോന്നുന്നില്ല. മീറ്റിംഗുകൾക്കോ മറ്റു വല്ല ചടങ്ങുകൾക്കോ ക്ഷണിക്കപ്പെട്ടാൽ കൃത്യസമയത്തിനു മുമ്പോ, പിമ്പോ മല്പാനച്ചന്റെ ആഗമനം ഉണ്ടാകയില്ല. കൃത്യസമയത്താണ് അദ്ദേഹം എത്തുക. കുമരകംപള്ളി വികാരിയായിരിക്കുമ്പോൾ അവിടെനിന്നും ദിവസവും വൈദികസെമിനാരിയിൽ വന്നുപോകയായിരുന്നു പതിവ്. ക്ലാസ്സുകൾ ആരംഭിക്കുന്നതിനുള്ള മണി അടിക്കുന്നതിനു മുമ്പ് മല്പാനച്ചൻ അവിടെയെങ്ങും ഉണ്ടായിരിക്കുകയില്ല. മണി അടിക്കുന്നതിന് രണ്ടുമൂന്ന് മിനിട്ടു മുമ്പ് റോഡിലേക്കു നോക്കിയാൽ മനോരമ ആഫീസിന്റെ മുൻവശത്തുകൂടി അദ്ദേഹം നടന്നുവരുന്നത് കാണാം. എല്ലാ ദിവസവും ഒരു മിനിട്ട് മുമ്പോ പിമ്പോ ആകാതെ കൃത്യസമയത്തു തന്നെ ആറേഴ് മൈൽ അകലെനിന്ന് അദ്ദേഹം വന്നുചേരുന്നതിനെ സംബന്ധിച്ച് ഞങ്ങൾ പലപ്പോഴും അത്ഭുതപ്പെട്ടുപോയിട്ടുണ്ട്. നമസ്ക്കാരസമയം തെറ്റിച്ചുകൊണ്ട് ഒരു ചടങ്ങിലും അദ്ദേഹം സംബന്ധിക്കാറില്ല. യാദൃച്ഛികമായി ചടങ്ങുകൾ നീണ്ടുപോകുന്നുവെന്നു കണ്ടാൽ നമസ്ക്കാരസമയത്ത് പള്ളിയിലെത്തത്തക്കവണ്ണം നേരത്തെ അദ്ദേഹം യാത്ര പറഞ്ഞ് ബഹിഷ്ക്രമിക്കുകയായി. ഒരു മിതഭാഷിയായിരുന്നെങ്കിലും സത്യമെന്നു തനിക്ക് ഉത്തമ ബോധ്യമുള്ള കാര്യങ്ങൾ മുഖം നോക്കാതെ തുറന്ന് പറയുന്നതിന് അദ്ദേഹം അശേഷം മടിച്ചിരുന്നില്ല. അദ്ദേഹത്തിന്റെ ജീവിതം അന്യരുടെ അതൃപ്തിക്കോ നീരസത്തിനോ ഇടയാക്കിയിട്ടുണ്ടെങ്കിൽ അതിനു കാരണവും വേറെങ്ങും ആരായേണ്ടതില്ല. കാര്യം മുഖത്തുനോക്കി നേരെ പറയുക എന്നല്ലാതെ, വളച്ചുകെട്ടി കൗശലവും നയവും പ്രയോഗിക്കുന്ന രീതി അദ്ദേഹത്തിനു വശമില്ലായിരുന്നു. 'കരയ്ക്കുകൂടി വള്ളം ഓടിക്കുന്ന വിദ്യ എനിക്കറിഞ്ഞുകൂടാ' എന്ന് അദ്ദേഹം തന്നെ പറയുമായിരുന്നു. ലളിതജീവിതം അദ്ദേഹത്തിനു ഭൂഷണമായി

രുന്നെങ്കിൽ, ശുചിത്വം അദ്ദേഹത്തിന്റെ കൂടെപ്പിറപ്പായിരുന്നു. ആരോടെങ്കിലും മുഖം കറുത്ത് അദ്ദേഹം സംസാരിച്ചിട്ടുള്ളതായി ഞങ്ങൾ ഒരിക്കലും കണ്ടിട്ടില്ല. കഠിനമായ കോപം ഉണ്ടാകത്തക്ക വല്ല സാഹചര്യങ്ങളിലും ഗൗരവം വിടാത്ത ഒരു പുഞ്ചിരി മാത്രമേ ഉണ്ടായിട്ടുള്ളു.

തന്റെ അഭിവന്ദ്യ ഗുരുവായിരുന്ന വട്ടശ്ശേരിൽ തിരുമേനിയോടൊന്നിച്ചുള്ള വിദേശയാത്രാവേളകളിലാണ് അദ്ദേഹത്തിന്റെ വിപദിധൈര്യം പ്രത്യക്ഷപ്പെട്ടിട്ടുള്ളത്. സിറിയൻ മണലാരണ്യത്തിൽ കൂടിയുള്ള യാത്രയിൽ തോക്കുധാരികളായ അക്രമിസംഘങ്ങൾ പലപ്പോഴും കാർ തടഞ്ഞ് നിർത്തുമ്പോൾ കൂസൽ കൂടാതെ ഇറങ്ങിച്ചെന്ന് അവരുമായി കണക്കു പറയുന്നത് നമ്മുടെ സ്മര്യപുരുഷനായിരുന്നു. മേൽപ്പട്ടസ്ഥാനത്തേക്കു വല്യതിരുമേനി അദ്ദേഹത്തെ നിർബന്ധിക്കുകയും മലങ്കര അസോസിയേഷൻ തെരഞ്ഞെടുക്കുകയും ചെയ്തുവെങ്കിലും ഒച്ചപ്പാടുകൾ കൂടാതെ അടങ്ങിയൊതുങ്ങിയിരുന്നു ശാന്തമായി ദൈവശുശ്രൂഷ നടത്തുന്നതിനു മാത്രം ആഗ്രഹിച്ച ആ ആദർശസമ്പന്നൻ അതിൽനിന്ന് ഒഴിഞ്ഞുമാറിക്കളയുകയാണ് ചെയ്തത്. സെമിനാരി മല്പാനായിട്ടെങ്കിലും സഭാസേവനം നടത്തണമെന്നുള്ള ഗുരുവിന്റെ കല്പന അദ്ദേഹം ശിരസ്സാ വഹിക്കുകയും, തന്റെ ജീവിതത്തിൽ താൻ നിറവേറ്റേണ്ട പ്രധാന കർത്തവ്യമായി അതിനെ അന്ത്യംവരെ കരുതുകയും ചെയ്തിരുന്നു. വട്ടശ്ശേരിൽ തിരുമേനിയെ മലങ്കരയുടെ പരിശുദ്ധനായി അദ്ദേഹം ആരാധിച്ചുപോന്നു. മലങ്കരസഭയുടെ സ്വതന്ത്രമായ പുരോഗതിയിൽ അദ്ദേഹം ആത്മാർത്ഥമായി വിശ്വസിക്കുകയും അതിനായി മാർ ദീവന്നാസ്യോസ് തിരുമേനി സ്വീകരിച്ച നിലയെ സർവ്വാത്മനാ പിൻതാങ്ങുകയും ചെയ്തു. ശീമക്കാരുമായുള്ള വേഴ്ച ഈ സഭയ്ക്ക് എക്കാലവും ദോഷമായിട്ടേ പരിണമിക്കുകയുള്ളു എന്ന് അദ്ദേഹം വിശ്വസിച്ചിരുന്നു. മലങ്കരസഭ അതിന്റെ ജന്മസ്വാതന്ത്ര്യം ഉച്ചൈസ്തരം ആവർത്തിച്ച് പ്രഖ്യാപനം ചെയ്ത 1951 ഡിസംബർ 31-നു ഉത്തരേന്ത്യൻ പര്യടനാനന്തരം വമ്പിച്ച സ്വീകരണ സന്നാഹങ്ങളോടുകൂടി തിരിച്ചെഴുന്നെള്ളിയ പ. കാതോലിക്കാബാവാ തിരുമേനിയെ ചരിത്രപ്രസിദ്ധമായ എം. ഡി. സമ്മേളനത്തിലേക്ക് ഹാരമണിയിച്ചു സ്വീകരിക്കുന്നതിനുള്ള ഭാഗ്യം അദ്ദേഹത്തിനു തന്നെ സിദ്ധിച്ചതിൽ അത്ഭുതപ്പെടാനില്ല. അങ്ങനെ മലങ്കരസഭാ സ്വാതന്ത്ര്യം കൺകുളിർക്കെ കണ്ട് അതിന്മേൽ പുഷ്പമാല്യവും ചാർത്തി ജന്മസാഫല്യമടയുന്നതിനുള്ള ഭാഗ്യം ലഭിച്ച ആ അനന്ത ഭാഗ്യശാലി ഈ ലോകത്തിൽ നിന്നു വേർപെട്ടുപോയെങ്കിലും അദ്ദേഹത്തിന്റെ അസംഖ്യം വൽസല ശിഷ്യഗണങ്ങളുടെ മനോമണ്ഡലങ്ങളിൽ നിന്ന് അദ്ദേഹം ഒരിക്കലും വേർപെടുകയില്ല നിശ്ചയം.

# 9

# ഫാ. വി. കെ. മാത്യൂസ്

വൈദികസെമിനാരിയുടെ പ്രയാസകാലത്ത് അതിനുവേണ്ട ശക്തിയും ഓജസ്സും പകർന്നു കൊടുത്ത മറ്റൊരു രക്ഷകനായ വട്ടക്കുന്നേൽ ഫാ. വി. കെ. മാത്യൂസിന്റെ സേവനവും വൈദികസെമിനാരിക്ക് ഒരിക്കലും വിസ്മരിക്കാൻ സാധ്യമല്ല.

ബി. ഡി. പഠനം കഴിഞ്ഞ് 1936-ൽ തിരിച്ചെത്തിയശേഷം വട്ടക്കുന്നേൽ വി. കെ. മാത്യൂസ് പട്ടമേൽക്കാതെതന്നെ സെമിനാരിയിൽ അധ്യാപകനായും മാർ ഏലിയാ ചാപ്പലിലെ സണ്ടേസ്കൂൾ ഹെഡ്മാസ്റ്ററായും സേവനം അനുഷ്ഠിച്ചു. വൈദികനായ ശേഷവും ഫാ. വി. കെ. മാത്യൂസ് സണ്ടേസ്കൂൾ അധ്യാപക പരിശീലന ക്ലാസ്സുകളിൽ പങ്കെടുത്തിട്ടുണ്ട്. 1948-ൽ ആറാട്ടുപുഴ വച്ച് നടത്തപ്പെട്ട പരിശീലന കോഴ്സിൽ സണ്ടേസ്കൂൾ അധ്യാപകനായിരുന്ന ഞാനും അദ്ദേഹത്തിന്റെ നല്ല ക്ലാസ്സിൽ പങ്കെടുത്തിട്ടുണ്ട്. ഫാ. ഇ. മാത്യൂസ്, ഫാ. കെ. ഡേവിഡ്, കെ. കെ. ജോൺ മുതലായവരും അന്നു ഞങ്ങളെ പഠിപ്പിച്ചിരുന്നു.

കൽക്കട്ടയിലെ ബിഷപ്പ്സ് കോളജിൽ നിന്നു ബി. ഡി. ബിരുദം നേടി 1936-ൽ തിരിച്ചുവന്ന് പ്രത്യേക ജോലിയൊന്നുമില്ലാതെ നിൽക്കുമ്പോൾ എം. ഡി. സെമിനാരി ഹൈസ്കൂളിൽ അധ്യാപകനായി ചേരാൻ ഹെഡ്മാസ്റ്റർ ഇട്ടിച്ചെറിയ ക്ഷണിച്ചു. എന്നാൽ അദ്ധ്യാപകവൃത്തിക്ക് ബി. ഡി. ക്കാർ ആവശ്യമില്ലെന്ന് പറഞ്ഞ് ഒഴിയുകയാണുണ്ടായത് (അദ്ധ്യാപക ജോലിക്ക് ബി. എഡ്. ബിരുദം അന്ന് ആവശ്യമില്ലായിരുന്നു. ബി. ഡി. ക്കാർ അദ്ധ്യാപകവൃത്തി സ്വീകരിക്കുന്നതിനോട് കാലം ചെയ്ത പത്രോസ് മാർ ഒസ്താത്തിയോസും ശക്തമായ എതിർപ്പ് പ്രകടിപ്പിച്ചിട്ടുണ്ട്).

വീട്ടിൽ ഏകനായി കഴിയുന്ന അവസരത്തിൽ സ്വാഭാവികമായും വി. കെ. മാത്യൂസിന് ചില വിവാഹാലോചനകൾ വന്നു. ജ്യേഷ്ഠൻ ചെറിയാൻ വക്കീലും സഹോദരിമാരും വി. കെ. മാത്യൂസ് വിവാഹിതനാകണമെന്നാഗ്രഹിച്ചിരുന്നു. ഒരു സാധാരണ വൈദികനായിരിക്കാതെ പ്രതിഷ്ഠിക്കപ്പെട്ട ഒരു സഭാ പ്രവർത്തകനായിരിക്കാൻ അവിവാഹിത ജീവിതമാണു പറ്റിയതെന്ന നിഗമനത്തിൽ മാത്യൂസ് എത്തിച്ചേർന്നു. ഇക്കാര്യത്തിൽ സെന്റ് പോളിന്റെ മാതൃക അദ്ദേഹത്തെ സ്വാധീനിച്ചിരിക്കണം. സഭാസേവനരംഗത്ത് താൻ ഏറ്റെടുക്കുന്ന ചുമതലകൾക്കു വിവാഹം ഒരു തടസ്സമാകുമെന്നു കരുതി ദൈവവിളിയിലും നടത്തിപ്പിലും പൂർണ്ണമായി വിശ്വസിച്ചുകൊണ്ട് മുന്നോട്ടു നീങ്ങിയ മാത്യൂസിന്റെ വിവാഹ

കാര്യത്തിൽ പിന്നീട് ബന്ധുക്കൾ തലയിട്ടില്ല.

1942. സമുദായക്കേസ് കോട്ടയം ജില്ലാക്കോടതിയിൽ നടന്നുകൊണ്ടിരിക്കുന്ന കാലഘട്ടം. വട്ടശ്ശേരിൽ തിരുമേനിയുടെ കാലശേഷം കേസു നടത്തിപ്പിന്റെ ചുമതല ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമൻ കാതോലിക്കായുടെ ചുമലിൽ വന്നു വീണു. ഇന്നത്തെപ്പോലെ വേണ്ടത്ര പണവും ആളുകളും ഇല്ലാതെ, വളരെ പ്രയാസപ്പെട്ടാണ് അന്നു ബാവാ കേസ് നടത്തിക്കൊണ്ടിരുന്നത്. കേസു നടത്തിപ്പിൽ ബാവാ അനുഭവിക്കുന്ന കഷ്ടപ്പാടുകൾ നേരിട്ടുകണ്ട വി. കെ. മാത്യൂസ് അദ്ദേഹത്തെ സഹായിക്കാൻ തീരുമാനിച്ചു. കോടതിയിൽ ഹാജരാക്കേണ്ട പഴയ രേഖകളും മറ്റും ശേഖരിക്കാനും ക്രോഡീകരിക്കാനും പ്രധാനമായി പ്രശസ്തനായ ഫാ. റ്റി. സി. ജേക്കബും (അന്തരിച്ച മാനേജരച്ചൻ) വി. കെ. മാത്യൂസും മാത്രമെ ഉണ്ടയിരുന്നുള്ളു. അങ്ങനെ പ്രധാന ഗ്രന്ഥങ്ങളുടെ കോപ്പികൾ എഴുതുക, ആധാരഗ്രന്ഥങ്ങൾ തപ്പിയെടുത്ത് ശേഖരിക്കുക മുതലായ ക്ലേശകരമായ ജോലികളിൽ ഇരുവരും ആമഗ്നരായി. രാത്രിയിൽ ഒട്ടും ഉറങ്ങാതെ ഇങ്ങനെ പ്രമാണങ്ങൾ തയ്യാറാക്കുകയും കോടതിയിൽ നൽകേണ്ട സാക്ഷിപ്പട്ടിക എഴുതുകയും ചെയ്തിട്ടുണ്ട്. എം. ഡി. സെമിനാരിയിൽ ഇങ്ങനെ ഒരു ദിവസം ഉറക്കമൊഴിച്ച് പട്ടിക തയ്യാറാക്കുന്നത് അന്നവിടെ താമസിച്ചിരുന്ന ബാവാ വെളുപ്പിനു അഞ്ചു മണിക്കു പ്രാർത്ഥനയ്ക്കുവേണ്ടി എഴുന്നേറ്റപ്പോൾ കാണുകയും മാനേജർ അച്ചന്റെയും വി. കെ. മാത്യൂസിന്റെയും കഷ്ടപ്പാടിൽ കണ്ണുനീർ വാർക്കുകയും ചെയ്തു. ഇതേ തുടർന്ന് മാത്യൂസിനോടു ബാവായ്ക്ക് എന്തെന്നില്ലാത്ത താല്പര്യവും സ്നേഹവും ഉദിച്ചു.

വൈദികസെമിനാരി അധ്യാപകൻ, വൈദികൻ, കാനോൻ വിദഗ്ധൻ എന്നീ നിലകളിലുള്ള ഫാ. വി. കെ. മാത്യൂസിന്റെ പ്രവർത്തനത്തിന്റെ യാഥാർത്ഥ ചിത്രം ലഭിക്കുന്നതിനുവേണ്ടി അദ്ദേഹത്തിന്റെ ആത്മകഥയുടെ പ്രസക്തഭാഗം ഇവിടെ ചേർക്കുന്നതു കൂടുതൽ ആധികാരികമായിരിക്കുമെന്നുള്ള ചിന്തകൊണ്ടാണ്.

ഞാൻ 1991 മാർച്ചിൽ പ്രസിദ്ധീകരിച്ച മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ എന്ന ജീവചരിത്ര ഗ്രന്ഥത്തിൽ ചേർത്തിരിക്കുന്നതിനേക്കാൾ കൂടുതൽ കാര്യങ്ങൾ ആത്മകഥയിൽ പറഞ്ഞിട്ടുണ്ട്.

### വൈദികസെമിനാരി

"അയ്മേനിയായിരിക്കുമ്പോൾ തന്നെ കുറച്ചുനാൾ കൂടി സുറിയാനി പഠിച്ചശേഷം അക്കാലത്ത് എം. ഡി. സെമിനാരിയിൽ നടത്തിയിരുന്ന വൈദികസെമിനാരിയിൽ ഞാൻ പഠിപ്പിക്കുമായിരുന്നു. എന്നേക്കാൾ പ്രായം കൂടിയവരും വിദ്യാർത്ഥികളിലുണ്ടായിരുന്നു. അന്ന് എനിക്ക് 29 വയസ്സിൽ കൂടുതൽ ഉണ്ടായിരുന്നില്ല. അക്കാലത്ത് ഒരു ചാപ്പലായിരുന്ന

ഇപ്പോഴത്തെ മാർ ഏലിയാ കത്തീഡ്രലിനടുത്ത 'ചിതൽ കൊട്ടാര'മെന്ന റിയപ്പെട്ടിരുന്ന ഓലമേഞ്ഞ ഒരു ചെറിയ കെട്ടിടത്തിന്റെ ചായ്പിലാണ് വൈദികസെമിനാരി പ്രവർത്തിച്ചിരുന്നത്. പിന്നീട് അതിനോടടുത്ത് പണിത കെട്ടിടം ഞങ്ങൾ അദ്ധ്യാപകരുടെ ശമ്പളം കൂടി മുടക്കി നിർമ്മിച്ച താണ്. കൂടാതെ അക്കാലത്ത് സ്ഥിരം അദ്ധ്യാപകരായുണ്ടായിരുന്ന ഞങ്ങൾ രണ്ട് പേർ – ഞാനും കല്ലുപുരയ്ക്കൽ ഫീലിപ്പോസ് ശെമ്മാ ശ്ശനും – മാത്രമായിരുന്നതിനാൽ ഞങ്ങൾ ഇരുവരും സന്ധ്യാപ്രാർത്ഥ നയ്ക്കു ശേഷം പിറ്റേദിവസത്തെ പണിച്ചെലവിനുള്ള പണം ഓരോ വീട്ടിലും പോയി ശേഖരിച്ചാണ് ആ കെട്ടിടം പണി തീർത്തത്. 1933 മുതൽ 1937 ജൂൺ വരെ ഇപ്രകാരം സൗകര്യാർത്ഥം വൈദികസെമിനാരി എം. ഡി. സെമിനാരിയിൽ നടത്തിയശേഷം, 1937 ജൂൺ മാസത്തിൽ സെമി നാരി അതിന്റെ പൂർവ്വസ്ഥാനമായ പഴയസെമിനാരിയിലേക്കു മാറ്റി.

1937–40 വരെ ഞാൻ സുറിയാനി ഭാഷ, ആരാധനക്രമങ്ങൾ, ചരിത്രം, കാനോൻ മുതലായ വിഷയങ്ങൾ പഠിക്കുകയും പഴയസെമിനാരിയിൽ ക്ലാസ്സുകൾ എടുക്കുകയും ചെയ്തിരുന്നു. 1940–41 കാലത്തു വൈദിക സെമിനാരി നടന്നില്ല. ഇക്കാലത്തു സഭാ സംബന്ധമായ കാര്യങ്ങൾ ഞാൻ സ്വയമേവ പഠിച്ചുകൊണ്ടിരുന്നു. 1941 ഉത്തരാർദ്ധത്തിൽ വൈദിക സെമിനാരി വീണ്ടും എം. ഡി. സെമിനാരിയിലേക്കു മാറ്റി. ഇതിലേക്കു നയിച്ച സംഭവവികാസങ്ങൾ ഇപ്രകാരമായിരുന്നു. പഴയസെമിനാരിയിൽ സുറിയാനി പഠനം മുടങ്ങിക്കിടന്ന സമയം ഒരു ദിവസം പ. ഗീവറുഗീസ് ദ്വിതീയൻ ബാവായും ആലുവാ യു. സി. കോളജ് പ്രിൻസിപ്പലായിരുന്ന എ. എം. വർക്കിയും ചെറിയമഠത്തിൽ സി. ജെ. സ്കറിയാ മല്പാനച്ചനും കൂടി എം. ഡി. സെമിനാരി പുരയിടത്തിൽ മാർ ഏലിയാ ചാപ്പലിനോ ടനുബന്ധിച്ചുണ്ടായിരുന്ന സ്വീകരണമുറിയിൽ വന്നിരുന്നുകൊണ്ട് എന്നെ ആൾ വിട്ടു വിളിപ്പിച്ച് എം. ഡി. സെമിനാരിയിൽ വൈദിക വിദ്യാഭ്യാസം പുനരാരംഭിക്കുകയാണെന്നും ഞാൻ അതിൽ ഒരദ്ധ്യാപകനായിരിക്കണ മെന്നും പറഞ്ഞു. ഞാൻ ഒന്നും പ്രതികരിച്ചില്ല. പിന്നീട് പ്രിൻസിപ്പൽ ആരായിരിക്കണമെന്ന് അവർ അന്യോന്യം ചോദിച്ചു. ചെറിയമഠത്തില ച്ചൻ കുമരകം സെന്റ് ജോൺസ് പള്ളി വികാരി സ്ഥാനവും വഹിച്ചിരു ന്നതിനാൽ പ്രിൻസിപ്പൽ സ്ഥാനം ഏറ്റെടുക്കുക പ്രയാസമാണെന്നു പറഞ്ഞു. അപ്പോൾ ബാവാ തിരുമേനി എന്നെ ചൂണ്ടിക്കാണിച്ചുകൊണ്ട് ഞാനായിരിക്കണമെന്നു കല്പിച്ചു. ഒരു അയ്മേനി മാത്രമായ ഞാൻ പ്രിൻസിപ്പലാകുന്നത് വിഹിതമല്ലെന്നു ഞാൻ പറഞ്ഞു. അതു സാരമി ല്ലെന്നും വേഗം കത്തനാരാക്കിക്കൊള്ളാമെന്നും ബാവാ കല്പിച്ചു. എന്നാൽ അത് എളുപ്പമല്ലെന്നും വീട്ടുകാരോടാലോചിച്ചിട്ടില്ലെന്നും എം. ഡി. എച്ച്. എസ്. അദ്ധ്യാപകനായ ഫാ. കെ. ഡേവിഡിന് ഒരവസരം ലഭിച്ചാൽ സെമിനാരിയിൽ പഠിപ്പിക്കുന്നതിനാഗ്രഹമുള്ളതായി എന്നെ

അറിയിച്ചിട്ടുണ്ടെന്നും ഞാൻ പറഞ്ഞു. അച്ചനു സമ്മതമായിരുന്നതിനാൽ 1941-ൽ തന്നെ വൈദികസെമിനാരി എം. ഡി. സെമിനാരിയിൽ പുനരാരംഭിക്കുകയും ബി. എ. ബി. ഡി. ക്കാരനായ ദാവീദച്ചൻ ഒരു കൊല്ലത്തിലധികം പ്രിൻസിപ്പൽ സ്ഥാനം വഹിക്കുകയും ചെയ്തു.

സെമിനാരിയിൽ അദ്ധ്യാപകനായി ചെറിയമഠത്തിൽ സ്കറിയാ മല്പാൻ, കല്ലുപുരയ്ക്കൽ ഫീലിപ്പോസ് ശെമ്മാശ്ശൻ എന്നിവരോടുകൂടെ ഞാനും നിയമിക്കപ്പെട്ടുവെങ്കിലും 1938-43 കാലത്ത് കോട്ടയം ജില്ലാക്കോടതിയിൽ നടന്നിരുന്ന സമുദായക്കേസിന്റെ നടത്തിപ്പിൽ സഹായിക്കേണ്ടിയിരുന്നതിനാൽ 1941-ൽ പഠിപ്പിക്കുന്നതിനു എനിക്കു സാധിച്ചില്ല. പ്രാരംഭദശയിൽ കുറച്ചുനാൾ എ. എം. വർക്കിയും, അടൂർ നെല്ലിമൂട്ടിൽ ചാവടിയിൽ ഡോ. സി. റ്റി. ഈപ്പനും സെമിനാരിയിൽ പഠിപ്പിച്ചിരുന്നെങ്കിലും പിന്നീട് അവർക്ക് തുടർന്ന് പ്രവർത്തിക്കുവാൻ സാധിച്ചില്ല.

സമുദായക്കേസ് സംബന്ധിച്ചുള്ള ജോലികൾക്കു ശേഷം, ഞാൻ 1942 മുതൽ സെമിനാരിയിൽ വേദശാസ്ത്രം, സഭാചരിത്രം, പുതിയനിയമം, മതങ്ങളുടെ താരതമ്യപഠനം, കാതോലിക്കേറ്റിന്റെ ചരിത്രം മുതലായ വിഷയങ്ങൾ പഠിപ്പിച്ചുകൊണ്ടിരുന്നു. ഞാൻ സെമിനാരിയിലെ അദ്ധ്യാപകവൃത്തിയിൽ വീണ്ടും ചേർന്നപ്പോഴും ദാവീദച്ചൻ പ്രിൻസിപ്പലായി തുടർന്നു. 1943-ൽ ഫാ. സി. ജെ. സ്കറിയാ പ്രിൻസിപ്പലായി സ്ഥാനമേറ്റു. 1946-ൽ കണ്ടനാടിടവകയുടെ മാർ തീമോത്തിയോസ് തിരുമേനി (പിൽക്കാലത്ത് പ. ഔഗേൻ പ്രഥമൻ ബാവാ) വൈദികസെമിനാരിയിൽ പഠിപ്പിക്കുവാൻ വന്നു. തിരുമേനി ഔദ്യോഗികസ്ഥാനങ്ങൾ സ്വീകരിക്കുന്നതിന് വിസമ്മതിക്കുകയാൽ ചെറിയമഠത്തിൽ അച്ചൻ പ്രിൻസിപ്പലായി തുടർന്നു. തീമോത്തിയോസ് തിരുമേനി സുറിയാനി പണ്ഡിതനും, കാനോൻ, വേദശാസ്ത്രം, സഭാചരിത്രം മുതലായ വിഷയങ്ങളിൽ വിദഗ്ധനുമായിരുന്നതിനാൽ വലിയ ബാവായുടെ കല്പനപ്രകാരം ഈ വിഷയങ്ങൾ പഠിപ്പിച്ചുകൊണ്ടിരുന്നു. 1947-ൽ മല്പാനച്ചൻ പൂനാ കൌളിമിഷൻ ആശ്രമത്തിൽ വിശ്രമാർത്ഥം പോയപ്പോൾ ഞാൻ ആക്ടിംഗ് പ്രിൻസിപ്പലായി ചാർജ് വഹിച്ചു. 1948 മെയിൽ മല്പാനച്ചൻ തിരികെ വരികയും തീമോത്തിയോസ് തിരുമേനി സെമിനാരി വിടുകയും ചെയ്തു. വൈദികനായിരിക്കുമ്പോൾ എന്റെ താമസം തൊട്ടടുത്തുള്ള ഞങ്ങളുടെ ഭവനത്തിലായിരുന്നതിനാൽ പകൽ സമയമെല്ലാം ഞാൻ സെമിനാരിയിൽ കാണുമായിരുന്നു. അദ്ധ്യാപനത്തിനു പുറമെ സെമിനാരിയിലെ വിദ്യാർത്ഥികളുടെ കൂടെ ബാഡ്മിന്റൻ, ഷട്ടിൽ കോക്ക്, കാരംസ് എന്നിവയും ഒരുമിച്ചു കളിക്കുമായിരുന്നു. പിന്നീട് പഴയസെമിനാരി സഭയ്ക്ക് സ്വതന്ത്രമായി കിട്ടിയ ശേഷമാണ് വൈദികസെമിനാരി വീണ്ടും അങ്ങോട്ടു മാറ്റിയത്. അവിടെയും ചെറിയമഠത്തിലച്ചനും ഞാനും, ഫീലിപ്പോസ് അച്ചനും തുടർന്ന്

പഠിപ്പിച്ചിരുന്നു. കൂടാതെ എം. വി. ജോർജച്ചനും (പിൽക്കാലത്ത് മാർ ഒസ്താത്തിയോസ്) മാവേലിക്കര കെ. എം. അലക്സാണ്ടറും അദ്ധ്യാപകരായി ചേർന്നു. ഇവരിരുവരും ജബൽപൂരിലെ ലിയോനാർഡ് (പ്രൊട്ടസ്റ്റന്റ്) കോളജിൽ നിന്നും പാസ്സായവരാണ്. 1949-ൽ ഇതര ജോലികൾക്കായി ചെറിയമഠത്തിലച്ചൻ സെമിനാരി വിട്ടപ്പോൾ കണ്ടനാടിടവകയുടെ മാർ തീമോത്തിയോസ് തിരുമേനി വീണ്ടും സെമിനാരിയിലേക്കു വരികയും പ്രിൻസിപ്പലായി നിയമിക്കപ്പെടുകയും ചെയ്തു. തിരുമേനി ഒരു വർഷം പ്രിൻസിപ്പലായിരുന്നു. 1950-ൽ എന്നെ വൈസ് പ്രിൻസിപ്പലായി നിയമിച്ചെങ്കിലും തീമോത്തിയോസ് തിരുമേനിയുടെ കൃത്യാന്തരബഹുലത നിമിത്തം ഒരു വർഷത്തേക്ക് ഞാൻ പ്രിൻസിപ്പലിന്റെ ചാർജ് വഹിക്കേണ്ടിവന്നു. 1951-ൽ ഞാൻ റമ്പാനായി. അനന്തരം തീമോത്തിയോസ് തിരുമേനി സെമിനാരി വിട്ടുപോകയും 1951 ജൂണിൽ ഞാൻ പ്രിൻസിപ്പലായി നിയമിക്കപ്പെടുകയും ചെയ്തു. തുടർന്ന് 1966 വരെ ഞാൻ അവിടെ റമ്പാൻ, മെത്രാൻ, മെത്രാപ്പോലീത്താ എന്നീ സ്ഥാനങ്ങൾ വഹിച്ചുകൊണ്ട് പ്രിൻസിപ്പലായി പ്രവർത്തിച്ചിട്ടുണ്ട്. 1953-ൽ മെത്രാനായും 1959 -ൽ മെത്രാപ്പോലീത്തായായും ഞാൻ അവരോധിക്കപ്പെട്ടു. അതിനു മുമ്പ് അയ്മേനി, ശെമ്മാശൻ, കശ്ശീശാ എന്നീ നിലകളിലും ഞാൻ വൈദിക സെമിനാരിയിൽ 1935 മുതൽ ദീർഘകാലം പഠിപ്പിച്ചിട്ടുണ്ട്. 1964-ൽ സെമിനാരി സെറാമ്പൂർ കോളജുമായി അഫിലിയേറ്റു ചെയ്യുകയും ബി. ഡി. ഡിഗ്രി ക്ലാസ്സുകൾ തുടങ്ങുകയും ചെയ്തു. 1966-ൽ 32 വർഷത്തെ അദ്ധ്യാപനവൃത്തിക്കുശേഷം ഞാൻ സെമിനാരി വിട്ടു.

ഞാൻ വൈദികസെമിനാരിയിലെ അദ്ധ്യാപനവൃത്തിയിലേർപ്പെട്ടിരുന്ന മൂന്നു ദശകങ്ങൾക്കുമേൽ നീളുന്ന കാലയളവിൽ, ഏകദേശം ഒരു വർഷത്തേക്ക് 1941-42 ൽ ഇതിന് ഒരു ഹ്രസ്വകാല വിഘ്നം സംഭവിച്ചു എന്നും അതിനു നിദാനം സമുദായകേസ് സംബന്ധിച്ചുള്ള ജോലികളിൽ സഹായിക്കുന്നതിനായിരുന്നുവെന്നും മുകളിൽ സൂചിപ്പിച്ചിട്ടുണ്ടല്ലോ. പ്രസ്തുത കേസിൽ 1941-ൽ കാനോൻ വിദഗ്ദ്ധനായി ഞാൻ മൊഴി കൊടുത്തു. ഇതിനായി പ. ഗീവറുഗീസ് ദ്വിതീയൻ ബാവാ തന്നെയാണ് എന്റെ പേര് നിർദ്ദേശിച്ചത്.

(1958-ൽ ബാഹ്യകേരള ഭദ്രാസന മെത്രാപ്പോലീത്തായായിരുന്ന മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനി അദ്ദേഹത്തിന്റെ എം. ഡി. യിലെ മുറിയിൽ വച്ച് ഏതാനും ചെറുപ്പക്കാർക്കുവേണ്ടി ആറു മാസം രാത്രിയിൽ ഒരു തിയോളജിക്കൽ ക്ലാസ്സ് എടുത്തു. അതിൽ സംബന്ധിച്ചവരിൽ എം. ഡി. എച്ച്. എസ്. മുൻ ഹെഡ്മാസ്റ്റർ സി. യു. മാത്യുവും, അദ്ധ്യാപകൻ വാകത്താനം ചിറത്തലാട്ട് സി. എ. ഏബ്രഹാമും ഞാനും ഉൾപ്പെടുന്നു.)

# 10

# സെമിനാരി 1943–ൽ

## Theological Seminary Report

**Changes in the Staff**. Since our last news-letter, much have happened in the Seminary, the most prominent of which, I should say, is the change in the staff. Fr. K. David, the late Principal, left us at the beginning of this year for a larger field of service in the Church, in connection with Mr. A. M. Varki's scheme of organisation of the Church, and I have taken charge as the Principal, having taken up residence in the Seminary a few days before its opening. Mr. A. M. Varki had to leave us, as he had accepted a visiting professorship in the Madras Christian College. Our Malayalam Pandit, Vidwan K. M. Mathen Tharakan, too, left us, and in his place, Vidwan S. K. Nair has been appointed for a term. Dr. C. T. Eapen is joining on our staff for a year, and is expected to be here in about a fortnight. Deacon K. Philipos still continues to be a resident member of the staff, and Mr. V. K. Mathew has now come in as a full-time member. We are most grateful to Fr. David, Messrs. A. M. Varki and Mathen Tharakan for all the services they rendered to us in the course of the last year.

**Finance.** Against all vicissitudes we had a successful year of work. We raise our hearts in profound gratitude to God Almighty, for the abundant blessings we received, in the working of the Seminary throughout the last year. We are sure that the prayers of many of our friends had been supporting us in the onerous task that we were in. Financially we were able to end our first year with a surplus balance of Rs. 96 as. 15 ps 4. This whole amount had been voluntarily contributed by our friends and well-wishers. We are greatly indebted to this great response. I draw your attention to the full balance sheet attached to the end of this letter.

**Annual-day celebration**. Our annual-day celebration on the 22nd of February was an important event for us last year. It began with an early celebration of Holy Qurbana. There was a meeting of the Seminary Governing Board after breakfast, and in the afternoon a grand tea-party. His Holiness the Catholicos and all our Bishops, Members of the Seminary Board, Principals of the C.M.S. and Mar Thoma Theological Seminaries and a few other guests besides the students and memmbers of the staff, were present for the party. Mr. A. M. Varki proposed the toast to the guests, to which the Rt. Rev. Stephen Neil, Bishop of Tinneveli, who was our guest of honour, replied. In

his lordship's reply, he expressed his deep sympathy for our church, and his keen interest in the Seminary. He gave us kind advices with regard to the working of the Seminary and expressed his hope that this small beginning will grow and help all our ordinands in imparting to them Biblical and Theological knowledge and disciplined lives. "Woe unto that church whose laity is more educated than its clergy," said the bishop, and how true is it with regard to our church!

**Retreats.** The morning meditations often conducted by the Principal in the chapel had been helpful. The Rev. Fr. E. P. Jacob conducted our termly retreat, and it was a source of much spiritual strength both for the staff and for the students.

**Excursions and parties**. Our excursion to Pathiramanal was interesting and entertaining. We all left the Seminary the day before, and on the way, were entertained to a sumptuous teaparty by Deacon K. Philipos, at his house at Veloor. The night was spent at my residence, St. John's Orthodox Syrian Church at Kumarakam, and after breakfast the next day, we started for the little island in a boat. From there a few of us with Fr. David went to see the famine-stricken areas and the rest returned to the Seminary. Fr. David entertained us to a grand dinner one afternoon, and I was at-home to the students one evening. These events though small they were, yet gave us opportunities for understanding each other better and for growing a real fellowship amongst us. In fact, that is our ideal, I mean, in Chapel, in dining-hall, in lecture-room and in playing fields - the development of christian fellowship.

**Visits**. In the course of the year we had occasional visits from His Holiness the Catholicos and other Bishops. Their visits had always been a source of encouragement to us, and their valuable advices were always welcomed. The Rt. Rev. Stephen Neil visited us in February. His Lordship with the Rev. Leslie Brown saw round the Seminary and had informal talks with the students. Mr. K. K. Lukose, a close friend of the Seminary, gave us a visit last month.

**Current Year.** We began work this term on the 8th of June after Holy Qurbana, celebrated by me early morning, in which the staff and the students participated. From the very first day regular work began and the students were more punctual in their return than we had anticipated. Nine freshers were admitted representing the various dioceses. We regret that we had to reject a few applications mainly for want of accommodation. With the second year students our present strength is 20. Though the Seminary is directly under the Catholicate, it is our intention to cater to the needs of the Patriarch's Party as much as possible, provided they are prepared to take up

our offer. We are glad to say that this year we have a deacon from the Knanaya diocese.

**Budget.** This year's budget is for Rs. 2300, out of which Rs. 1500 has already been contributed by churches by their offertories on the Catholicate day. This amount Rs. 1500 will be just sufficient for our current expenses. To realise the rest Rs. 800, mainly for capital expenses, we are depending on the generosity of our friends and well-wishers. We have begun work for a semi-temporary attachment for lecture-rooms, and that, with two bath-rooms will cost us over Rs. 500. We are also providing every student with a set of furniture, consisting of a stool, table, shelf and a cot. The response we got for the appeal on the Catholicate day was really splendid and we are beginning to feel that we can depend upon this as a permanent source of income every year.

**Our needs**. In addition to what have been provided for in the budget we have a few immediate needs and I hope some of the readers of this news-sheet will come forward to help us in securing them. They are (i) Funiture for a drawing room. (ii) Furniture for a geust room. (iii) Two sets of Furniture for two students. (iv) Three tables in the dining-room. (v) Shelves for the Library. (vi) A clock for the Office, etc, etc.

Let me end this news-sheet by giving thanks to God Almighty for all His mercies, and to all our friends and well-wishers for all their kind considerations towards us.

**The Rev. Fr. Malpan C. J. Skaria,**
Principal

**TOPICS FOR PRAYER**

**1. Thanksgiving.**

1. For a successful year of work.
2. For a surplus balance-sheet
3. For the retreat and quiet day.
4. For the growing public interest in the Seminary.
5. For the staff that has offered for work in the Seminary, and for the students who have enrolled.

## Intercessions

1. For the Seminary-its staff and students-that they may all increasingly dedicate themselves to the service of the Church.

2. For the healing of the Division within the Syrian Church, and for a

deeper spiritual revival.

3. For the new scheme of Church organisation engendered by Mr. A. M. Varki.

4. For the students who have finished their probationary period and are to be admitted as full students on St. Thomas day.

## Staff

The Rev. Malapan Fr. C. J. Skaria - Principal.
The Rev. Deacon K. Philipose B. A.
Mr. V. K. Mathew B. A., B. D.
Dr. C. T. Eapen.
Vidwan S. K. Nair B. O. L. (Malayalam Pandit)

## STUDENTS

### IInd Year

1. Deacon P. Joshua, Thumpamon.
2. Deacon P. C. Chemmannoor, Cochin.
3. Deacon N. J. Thomas, Niranam.
4. Deacon K. S. Zacharia, Thumpamon.
5. Deacon P. E. Thomas, Thumpamon.
6. Deacon P. C. Thomas, Kottayam
7. Deacon P. V. Varughese, Kottayam.
8. Deacon M. M. Skariah, Niranam.
9. Deacon A. T. Gabriel, Niranam.
10. A. T. George, Thumpamon.
11. K. C. Jacob, Thumpamon.

### I$^{st}$ Year

1. Deacon K. M. Ittoop, Cochin
2. Deacon M. V. Alexander, Kandanad.
3. Deacon K. U. Kuriakose, Kandanad.
4. Deacon M. P. Philipose, Kandanad.
5. Deacon P. M. Philip, Thumpamon.
6. Deacon K. T. Mathew, Knanaya.
7. K. M. Koshy Clery, Quilon.
8. V. I. Varki, Niranam.
9. P. T. Mathew, Thumpamon.

(News letter, July 1943)

# 11

# സെമിനാരി 1955–ൽ

നമ്മുടെ വൈദികസെമിനാരിയെ സംബന്ധിച്ചുള്ള വിവരങ്ങൾ അറിയുന്നതിന് സഭാംഗങ്ങളായ ഏവർക്കും താല്പര്യമുണ്ടെന്നു ഞങ്ങൾക്കറിയാം. കാലാകാലങ്ങളിൽ അങ്ങനെയുള്ള വിവരങ്ങൾ പ്രസിദ്ധം ചെയ്യണമെന്ന് ആഗ്രഹമുണ്ടെങ്കിലും, പല കാരണങ്ങൾകൊണ്ടും അത് സാധിക്കാതെയാണ് വന്നിട്ടുള്ളത്.

**ചരിത്ര സംഗ്രഹം**

സുദീർഘമായ ഒരു ചരിത്രമാണ് സെമിനാരിക്കുള്ളത്. 1815–ൽ കോട്ടയം പഴയസെമിനാരിയിൽ തുടങ്ങിയ ഈ സ്ഥാപനത്തിന് ഇപ്പോൾ 140 കൊല്ലത്തെ പഴക്കമുണ്ട്. പുലിക്കോട്ട് ജോസഫ് റമ്പാൻ (ദീവന്നാസ്യോസ് രണ്ടാമൻ) അതിന് ആരംഭമിട്ടു. നൂറ് ശെമ്മാശന്മാർ വരെ ഒരേസമയത്ത് പഠിച്ചുകൊണ്ടിരുന്ന വർഷങ്ങളുണ്ടായിരുന്നു. സി. എം. എസ്. മിഷണറിമാരുമായുണ്ടായ വേഴ്ച്ച നവീകരണത്തിനും, തന്മൂലം വഴക്കിനും കേസിനും പിളർപ്പിനും ഇടയാക്കുകയാൽ പഴയസെമിനാരിയിലെ പഠിത്തം നിർത്തിവെയ്ക്കേണ്ടതായി വന്നുകൂടി. വൈദികരുടെ വിദ്യാഭ്യാസം അത്യന്താപേക്ഷിതമായി കരുതിയ പുണ്യശ്ലോകനായ പരുമല കൊച്ചുതിരുമേനി പരുമല സെമിനാരി സ്ഥാപിച്ചു (പരുമല സെമിനാരി സ്ഥാപിച്ചത് പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനിയാണ് – ഗ്രന്ഥകാരൻ) ശെമ്മാശന്മാരുടെ പഠനം പ്രശംസനീയമായ രീതിയിൽ തുടർന്നുപോന്നതിനാൽ നവീകരണത്തിൽ നിന്നും ശേഷിച്ച സഭാംഗങ്ങളെ സംരക്ഷിക്കുവാൻ സാധിച്ചു. നവീകരണക്കാരുമായുള്ള കേസ് അവസാനിച്ചു പഴയസെമിനാരി നമ്മുടെ കൈവശം തിരികെ വന്നതിനുശേഷം വീണ്ടും പഴയസെമിനാരിയിൽ പഠനം ആരംഭിച്ചു. എന്നാൽ അബ്ദള്ളാ പാത്രിയർക്കീസ് സഭയിൽ വിതച്ച വിപ്ലവം അതിന്റെ പുരോഗതിയെ തടഞ്ഞു നിർത്തിക്കൊണ്ടിരുന്നു. ചില അവസരങ്ങളിൽ പഠനം നിർത്തിക്കളയേണ്ടതായും വന്നുകൂടിയിട്ടുണ്ട്. രണ്ടു പ്രാവശ്യം വൈദികസെമിനാരി എം. ഡി. സെമിനാരിയിൽ നടത്തുന്നതിനു ഇടയായി. ഇപ്പോഴത്തേതു രണ്ടാം പ്രാവശ്യമാകുന്നു.

140 കൊല്ലത്തെ വൈദികസെമിനാരിയുടെ ചരിത്രത്തെ സംബന്ധിച്ച് അനവധി കാര്യങ്ങൾ പറയാനുണ്ട്. അനവസരമാകയാൽ അതിനു തുനിയുന്നില്ല. മലങ്കരസഭയിലെ പ്രഗത്ഭമതികളായ പല മല്പാന്മാരും പട്ടക്കാരും ഈ സഭാകളരിയിൽ പഠിപ്പിച്ചിട്ടുള്ളവരും പഠിച്ചവരുമാണ്. പരു

മല കൊച്ചുതിരുമേനി, വട്ടശ്ശേരിൽ തിരുമേനി, ഇപ്പോഴത്തെ കാതോലിക്കാ ബാവാ തിരുമേനി, ഔഗേൻ തീമോത്തിയോസ് തിരുമേനി, കോനാട്ടു മല്പാനച്ചൻ, ഇലവിനാമണ്ണിലച്ചൻ, മട്ടയ്ക്കലച്ചൻ, ചെറിയമഠത്തിലച്ചൻ മുതലായവർ ഓരോ കാലങ്ങളിൽ ഈ സെമിനാരിയുടെ ഭാരവാഹിത്വം നടത്തിയിട്ടുള്ളവരാകുന്നു.

നമ്മുടെ സെമിനാരി എം. ഡി. സെമിനാരിയിൽ പുനരാരംഭിച്ചിട്ട് ഇപ്പോൾ 12 വർഷങ്ങളായി. ഈ കാലഘട്ടത്തിൽ മാർ തീമോത്തിയോസ് തിരുമേനി, ചെറിയമഠത്തിലച്ചൻ, ഫാ. കെ. ഡേവിഡ് എന്നിവർ പ്രിൻസിപ്പാളന്മാരായിരുന്നിട്ടുണ്ട്. ബാവാ തിരുമനസ്സിലെ പ്രത്യേക മേല്നോട്ടത്തിൻകീഴിലും എപ്പിസ്ക്കോപ്പൽ സിനഡിന്റെ നിർദ്ദേശങ്ങളനുസരിച്ചുമാണ് സെമിനാരി നടത്തിക്കൊണ്ടുപോകുന്നത്. സെമിനാരിയിൽ പഠിച്ചിട്ടുള്ള അനേകം പട്ടക്കാർ മലങ്കരയിലും വെളിയിലും വേല ചെയ്യുന്നുണ്ട്. അവരുടെ പ്രവർത്തനങ്ങൾ സെമിനാരിയെ പൊതുജനദൃഷ്ടിയിൽ വില മതിപ്പിക്കുന്നതിനു വളരെ സഹായിച്ചിട്ടുണ്ട്.

## ആധുനിക നില

**അദ്ധ്യാപകന്മാർ**

പ്രിൻസിപ്പാൾ: നി. വ. ദി. ശ്രീ. മാത്യൂസ് മാർ അത്താനാസ്യോസ് എപ്പിസ്ക്കോപ്പാ ബി. എ., ബി. ഡി.

സുറിയാനി മല്പാൻ: റവ. ഫാ. എൻ. എ. യോഹന്നാൻ

പ്രൊഫസറന്മാർ: റവ. ഫാ. കെ. ഫീലിപ്പോസ് ബി. എ.

റവ. ഡീക്കൻ എം. വി. ജോർജ്ജ്, എം. എ., ബി. ഡി., എസ്. റ്റി. എം.

റവ. ഡീക്കൻ കെ. എം. അലക്സാണ്ടർ ബി. ഡി.

റവ. ഡീക്കൻ റ്റി. ജെ. ജോഷ്വാ ബി. എ., ബി. ഡി.

വിദ്യാർത്ഥികൾ: ഓരോ വർഷവും പഠിക്കുന്ന വിദ്യാർത്ഥികളുടെ എണ്ണം താഴെ ചേർക്കുന്നു.

ഒന്നാം വർഷം 8. രണ്ടാം വർഷം 9. മൂന്നാം വർഷം 9. നാലാം വർഷം 7. ആകെ 33. ഇവരിൽ ശെമ്മാശന്മാർ 13. പട്ടമേൽക്കാനുള്ളവർ 20. ഓതറ ദയറാംഗങ്ങൾ 7. ബഥനി ആശ്രമം 1. കണ്ടനാട് ഭദ്രാസനം 2. കോട്ടയം ഭദ്രാസനം 5. നിരണം ഭദ്രാസനം 5. തുമ്പമൺ ഭദ്രാസനം 10. കൊല്ലം ഭദ്രാസനം 1. കൊച്ചി ഭദ്രാസനം 1. മലബാർ (ബ്രഹ്മവാർ) 1.

വിദ്യാർത്ഥികളുടെ സ്റ്റാൻഡേർഡ്: സ്കൂൾ ഫൈനൽ 20. ഇന്റർമീഡിയറ്റ് 10. ഗ്രാഡുവേറ്റ്സ് 3.

വിഷയങ്ങൾ: സുറിയാനി, പഴയനിയമ പ്രവേശിക, പഴയനിയമ ചരിത്രം, റിലിജൻ ഓഫ് ഇസ്രായേൽ, പ്രവാചകന്മാർ, പുതിയനിയമ പ്രവേശിക, സുവിശേഷങ്ങൾ, സെന്റ് പോൾ, ലേഖനങ്ങൾ, മനഃശാസ്ത്രം, മതങ്ങളുടെ താരതമ്യപഠനം, സഭാചരിത്രം, മലങ്കരസഭാചരിത്രം, കാതോലിക്കേറ്റ് ചരിത്രം, അപ്പോളജറ്റിക്സ്, തിയോളജി, മോറൽ തിയോളജി, ഡോഗ്മാറ്റിക്സ്, പ്രസംഗപരിശീലനം, തക്സാ മുതലായവ.

**പഠനത്തിനു പുറമേ ഉള്ള പ്രവർത്തനങ്ങൾ**

ആശുപത്രി സന്ദർശനം: വിദ്യാർത്ഥികളെ ഗ്രൂപ്പുകളായി തിരിച്ച് എല്ലാ തിങ്കളാഴ്ചയും വെള്ളിയാഴ്ചയും വിദ്യാർത്ഥികളും അദ്ധ്യാപകന്മാരിൽ നിന്ന് ഒരാളും ചേർന്ന് കോട്ടയം ഡിസ്ട്രിക്ട് ആശുപത്രിയിലെ രോഗികളെ സന്ദർശിച്ച് ആവശ്യമുള്ള രോഗികൾക്ക് കഴിവുള്ള സഹായം നൽകുകയും പ്രാർത്ഥനകൾ നടത്തുകയും ചെയ്യുന്നുണ്ട്.

സൺഡേസ്കൂൾ പ്രവർത്തനം: ഏലിയാച്ചാപ്പൽ, നട്ടാശ്ശേരി എന്നീ സമീപ ഇടവകകളിലെ സൺഡേസ്കൂളുകളിൽ സെമിനാരിയിലെ വിദ്യാർത്ഥികളും അദ്ധ്യാപകരിൽ ചിലരും പഠിപ്പിച്ചുകൊണ്ടിരിക്കുന്നു. കൂടാതെ മാർ ഏലിയാച്ചാപ്പൽ, മർത്തമറിയം സമാജം, യൂത്ത് ലീഗ് ഈ സംഘടനകൾക്കും സഹായം നല്കുന്നുണ്ട്.

കൃഷി: സെമിനാരി പുരയിടത്തിലുള്ള കൃഷിസ്ഥലം നാല് ബ്ലോക്കുകളായി തിരിച്ച് വിദ്യാർത്ഥികളുടെ ഓരോ ഗ്രൂപ്പ് പ്രത്യേകം പ്രത്യേകം കൃഷി ചെയ്യുന്നു. കപ്പ, വാഴ, ചേന, പയറ്, ചേമ്പ് മുതലായവ ഉത്പന്നങ്ങളിൽ ഉൾപ്പെടുന്നു.

സാഹിത്യ സമാജം: സാഹിത്യപരമായ അഭിരുചി വളർത്തുന്നതിനും രാഷ്ട്രീയവും സാമൂഹികവുമായ വിഷയങ്ങളെക്കുറിച്ച് ചർച്ച ചെയ്യുന്നതിനുമായി സാഹിത്യസമാജം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ഇതിൽ വിവിധ വിഷയങ്ങളെക്കുറിച്ച് പണ്ഡിതന്മാരായ പല മാന്യ വ്യക്തികളും പ്രത്യേക ക്ഷണമനുസരിച്ച് പ്രഭാഷണം നടത്താറുണ്ട്. “ഇൻഡ്യൻ ഓർത്തഡോക്സ് വോയിസ്” എന്ന പേരിൽ ഒരു കയ്യെഴുത്ത് മാസികയും ഓരോ ടേമിലും പ്രസിദ്ധം ചെയ്യുന്നു.

മിഷനറി പ്രവർത്തനം: സൗകര്യപ്രദമായ അവധിക്കാലങ്ങളിൽ അദ്ധ്യാപകന്മാരുടെ നേതൃത്വത്തിൽ മലങ്കരയുടെ വിവിധ ഇടവകകളിൽ മായാദീപ പ്രദർശനം, ഫ്ളാനൽ ഗ്രാഫ് തുടങ്ങിയവയുടെ സഹായത്തോടുകൂടി സുവിശേഷ പ്രസംഗങ്ങളും ബൈബിൾ ക്ലാസ്സുകളും നടത്തുന്നുണ്ട്.

ഗെയിംസ്: വോളിബോൾ, ടേബിൾ റ്റെന്നീസ്, റിംഗ്റ്റെന്നീസ്, ബാഡ്

മിന്റൺ.

ഭക്ഷണക്കാര്യം: ഓരോ മാസവും വിദ്യാർത്ഥികളിൽ ഈരണ്ടു പേർ ഭക്ഷണ മാനേജ്മെന്റ് ഏറ്റു നടത്തിവരുന്നു. സെമിനാരിയിൽ നിന്ന് നെല്ല്, തേങ്ങ ഈ ഇനങ്ങളിൽ നൽകുന്ന വേതനത്തിനു പുറമേ പത്തും പന്ത്രണ്ടും രൂപായ്ക്കിടയ്ക്കുള്ള ഒരു തുക ഓരോ മാസവും ഓരോ വിദ്യാർത്ഥിയും ചെലവാക്കേണ്ടതായിട്ടുണ്ട്.

ഫിനാൻസ്: അദ്ധ്യാപകന്മാർക്ക് അവധിക്കാല ശമ്പളമില്ലാതിരുന്നിട്ടും കഴിഞ്ഞ വർഷം പതിനായിരത്തോളം രൂപാ ചെലവായി. അതിൽ 3000 കേന്ദ്രത്തിൽ നിന്നും 4000-ത്തോളം വ്യക്തികളിൽ നിന്നും ബാക്കി പള്ളികളിൽ നിന്നും ലഭിച്ചതാണ്.

ഈ വർഷം കഴിഞ്ഞ വർഷത്തേക്കാൾ 6 വിദ്യാർത്ഥികൾ കൂടുതൽ ഉണ്ട്. 12000 രൂപയാണ് തന്നാണ്ടത്തെ ബഡ്ജറ്റ്. അതിൽ പകുതി പള്ളികളിൽ നിന്നും സെമിനാരിയുടെ സ്നേഹിതന്മാരിൽ നിന്നും ലഭിക്കേണ്ടിയിരിക്കുന്നു. ശേഷം പകുതി പണമായും നെല്ലായും കേന്ദ്രത്തിൽ നിന്നും ലഭിക്കുന്നതാണ്.

വേതനങ്ങൾ: നാലു വർഷത്തെ പരിശീലനത്തിൽ ഏറ്റം അധികം മാർക്കു വാങ്ങി ജയിക്കുന്ന വിദ്യാർത്ഥിക്ക് ചെമ്പകശ്ശേരിൽ ഏലിയാസ് മെമ്മോറിയൽ സമ്മാനമായി 30 രൂപായുടെ പുസ്തകം ലഭിക്കും. ഈ വർഷം മുതൽ 3-ാം കൊല്ലത്തിൽ സുറിയാനിക്ക് ഒന്നാമനാകുന്ന വിദ്യാർത്ഥിക്ക് നാലാം വർഷത്തിൽ 200 രൂപായുടെ വേതനം ശ്രീ. ഗീവറുഗീസ് (ട്രാവൻകൂർ റ്റിംബർ ആൻഡ് പ്രോഡക്ട് കോ. മാനേജർ) ഏർപ്പെടുത്തിയിട്ടുള്ളത് 5 വർഷത്തേക്ക് അദ്ദേഹം തുടരുന്നതാണ്. കൂടാതെ ബ: അഞ്ചൽ കെ. ഗീവറുഗീസ് അച്ചൻ 10 രൂപായുടെ ഒരു സമ്മാനം 3-ാം വർഷത്തെ ഏറ്റം സമർത്ഥനായ വിദ്യാർത്ഥിക്കു നല്കുവാൻ ഏല്പിച്ചിട്ടുണ്ട്.

ഡിഗ്രി: ബി. എ. പാസ്സായിട്ടുള്ള വിദ്യാർത്ഥികൾക്ക് എക്സ്റ്റേർണൽ ആയിട്ട് ബി. ഡി. ബിരുദം എടുക്കുന്നതിന് പ്രത്യേക പരിശീലനം നല്കുന്നുണ്ട്. അല്ലാത്തവർക്ക് ഈ വർഷം മുതൽ പ്രത്യേക സർട്ടിഫിക്കേറ്റു നല്കുന്നതാണ്.

ആവശ്യങ്ങൾ. (1) മറ്റു തിയോളജിക്കൽ കോളജുകളിലെപ്പോലെ ഓരോ വിദ്യാർത്ഥിയുടേയും ഓരോ വർഷത്തെ വേതനം നല്കുന്ന ചുമതല ഏല്ക്കുവാൻ സ്നേഹിതന്മാർ മുമ്പോട്ടു വരണം. ആയതിലേക്കു പ്രതിവർഷം 200 രൂപാ വേണ്ടിവരും.

(2) സുറിയാനി ഒഴിച്ചുള്ള വിഷയങ്ങൾക്ക് ഒന്നാമതായി പാസ്സാകുന്ന

വിദ്യാർത്ഥികൾക്കും നാലാം വർഷം വേതനങ്ങൾ നല്കുന്നത് പ്രോത്സാഹജനകമാണ്.

(3) ഒന്നും രണ്ടും ക്ലാസ്സുകളിൽ സമ്മാനങ്ങൾ ഏർപ്പെടുത്തുവാനുണ്ട്.

(1) ലൈബ്രറി. ഇപ്പോൾ ആകെ മൂവായിരത്തോളം പുസ്തകം മാത്രമേയുള്ളു. അവയിലധികവും വളരെ പഴയതും ആവശ്യങ്ങൾക്കു മതിയാകാത്തവയുമാണ്. പുതിയ പുസ്തകങ്ങൾ ലഭിക്കേണ്ടിയിരിക്കുന്നു. ഇപ്പോഴുള്ള പുസ്തകങ്ങളിൽ ഒരു നല്ല പങ്ക് ഫാദർ കെ. ഫിലിപ്പോസിന്റെ പ്രയത്നം കൊണ്ട് ശീമദേശങ്ങളിൽ നിന്നും ലഭിച്ചിട്ടുള്ളതും ഫാദർ ഏബ്രഹാം പൂതക്കുഴിയിൽ, ഫാദർ റ്റി. ഐ. ജോസഫ്, പ്രൊഫസർ പി. ജി. മാത്യു മുതലായ മഹാനുഭവന്മാർ സംഭാവന ചെയ്തിട്ടുള്ളതുമാണ്. അതുപോലെ പുസ്തകങ്ങളായിട്ടോ പുസ്തകങ്ങൾ വാങ്ങിക്കുന്നതിന് പണമായിട്ടോ സഹായിക്കാവുന്നതാണ്. പൗരസ്ത്യസഭകളെ സംബന്ധിക്കുന്ന പുസ്തകങ്ങൾ, സുറിയാനി പുസ്തകങ്ങൾ മുതലായവ ലൈബ്രറിയിൽ കുറവാകയാൽ ഉപയോഗമില്ലാതെ വച്ചിരിക്കുന്ന അത്തരം പുസ്തകങ്ങൾ സെമിനാരിക്കു സംഭാവന ചെയ്യുന്നതും പ്രോത്സാഹജനകമായിരിക്കും.

**കൃതജ്ഞത.** സെമിനാരിയെ സഹായിച്ചിട്ടുള്ളവരും പ്രതിവർഷം സഹായിക്കുന്നവരുമായ സകലരോടും കൂടാതെ വൈദ്യസഹായം നല്കുന്നവരായ കോട്ടയം ഡിസ്ട്രിക്ട് ഹോസ്പിറ്റൽ ആർ. എം. ഒ. ഡോക്ടർ കെ. റ്റി. മാത്യുവിനോടും, വെട്ടം ശ്രീ. ഗോപാലൻ വൈദ്യനോടുമുള്ള ഞങ്ങളുടെ അകൈതവമായ നന്ദി രേഖപ്പെടുത്തിക്കൊണ്ട് സെമിനാരിയെപ്പറ്റിയുള്ള ഈ ചുരുങ്ങിയ വിവരണം പ്രസിദ്ധപ്പെടുത്തിക്കൊള്ളുന്നു.

നമ്മുടെ സെമിനാരിയുടെ നിലനില്പിനും പുരോഗമനത്തിനും വേണ്ടി ദൈവതിരുമുമ്പാകെ നിരന്തരമായി പ്രാർത്ഥിക്കണമെന്നും നിങ്ങളുടെ സ്നേഹത്തോടെ ഓർപ്പിക്കയും ചെയ്യുന്നു.

പ്രിൻസിപ്പാൾ,

**മാത്യൂസ് അത്താനാസ്യോസ് എപ്പിസ്ക്കോപ്പാ**

24–9–55,

കോട്ടയം

# 12

# ഉർവ്വശീശാപം ഉപകാരം

ഔഗേൻ മാർ തീമോത്തിയോസ് തിരുമേനി കോട്ടയത്ത് തിയോളജിക്കൽ സെമിനാരിയിൽ പ്രിൻസിപ്പാളായിരിക്കുമ്പോൾ പറഞ്ഞു:– "ഞാൻ മൂവാറ്റുപുഴ നിന്നു പോന്നതു നന്നായി. കണ്ടനാടിടവകക്കാർ എന്നെ മറന്നത് ഒരു തരത്തിൽ ഗുണമായിട്ടുണ്ട്. ഇപ്പോൾ എന്റെ ശ്രദ്ധ ആർക്കും എത്തിപ്പെടാതെ കൈയെഴുത്തിൽ മാത്രം കിടക്കുന്ന സുറിയാനിഗ്രന്ഥങ്ങൾ തർജ്ജമ ചെയ്യുന്നതിലാണ്. വളരെ മുമ്പേ ഞാൻ ആഗ്രഹിച്ചതാണ്. ഇപ്പോഴാണ് അതിനുള്ള സമയവും അച്ചടിപ്പിക്കുന്നതിനുള്ള ആളുകളുമുണ്ടായത്." പെരുനാൾപടിയുള്ള പെൻകീസാ നമസ്ക്കാരത്തിനും, പിതാക്കന്മാരുടെ ഓർമ്മയ്ക്കും ഉപയോഗിച്ചിരുന്നതും പണ്ഡിതന്മാരും ഭക്തന്മാരുമായ പിതാക്കന്മാർ രചിച്ചിട്ടുള്ളതും വേദവാക്യം കൊണ്ടും വർണ്ണനകൊണ്ടും പരിപുഷ്ടമാക്കപ്പെട്ടിട്ടുള്ളതുമായ പ്രുമിയോൻ പ്രാർത്ഥനകൾ എത്രയും നല്ല മലയാള ഭാഷാശൈലിയിൽ പരിഭാഷപ്പെടുത്തി അച്ചടിപ്പിച്ചിട്ടുള്ളത് സാഹിത്യപരമായും സഭയ്ക്ക് ഒരു മുതൽക്കൂട്ടാണ്. ആരാധനയെല്ലാം മലയാളത്തിലാക്കിയിരിക്കുന്ന ഇക്കാലത്ത് മേൽപ്പറഞ്ഞ സുറിയാനിഗ്രന്ഥങ്ങളിലെ അതിവിശേഷവും പണ്ഡിതോചിതവുമായ ആശയങ്ങൾ പുറത്തുകൊണ്ടുവരുന്നതിന്, ആർക്കും കഴിവില്ലാതെയും മനസ്സില്ലാതെയും കിടന്ന് എന്നേക്കുമായി നഷ്ടപ്പെടാതിരിക്കുന്നതിനു മെത്രാച്ചൻ ചെയ്തിട്ടുള്ള സേവനങ്ങൾ വിലതീരാത്തവയാണ്. പാമ്പാക്കുട പരേതനായ മല്പാനച്ചൻ തർജ്ജമ ചെയ്തുവച്ചിരുന്ന പുതിയനിയമം പരിശോധിച്ച് അച്ചടിപ്പിച്ചു. തർജ്ജമ തന്നെയല്ല അദ്ദേഹം ചെയ്തിട്ടുള്ളത്. സ്വതന്ത്ര ഗ്രന്ഥങ്ങൾ തന്നെ എഴുതിയിട്ടുണ്ട്. മതോപദേശസത്യങ്ങൾ, മരണാനന്തരാവസ്ഥ, വിശുദ്ധ സുന്നഹദോസുകൾ മുതലായവ തന്നെ. വി. കുർബ്ബാനയുടെ ഹൂത്തോമാ, മാർ തോമ്മായുടെയും, മാർ ഗീവറുഗീസ് സഹദായുടെയും ഓർമ്മദിവസങ്ങളിലെ പെൻകീസാ നമസ്ക്കാരം ഇവ പദ്യത്തിൽത്തന്നെ പരിഭാഷപ്പെടുത്തി അച്ചടിപ്പിച്ചു. കണ്ടനാട് ഇടവകക്കാർ ഭൂരിപക്ഷവും ഉപേക്ഷിച്ചതും മൂവാറ്റുപുഴ വിട്ടതും സെമിനാരിയിൽ വന്നതും ഉർവ്വശീശാപമുപകാരം എന്ന നിലയിൽ സഭയ്ക്കുപയോഗപ്പെടുകയാണ് ചെയ്തത്.

# 13

# ആഗോള ദൈവശാസ്ത്രജ്ഞനായ പ്രിൻസിപ്പൽ

1967 മുതൽ 1996 വരെ 29 വർഷം വൈദികസെമിനാരി പ്രിൻസിപ്പൽ സ്ഥാനത്തു പ്രവർത്തിച്ച് സെമിനാരിയുടെ ഇന്നത്തെ ശില്പികളിൽ ഒരാൾ എന്ന് പറയത്തക്കവിധത്തിലുള്ള സംഭാവനകൾ നൽകിയ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് വൈദികസെമിനാരിക്കു നൽകിയ നേതൃത്വവും സംഭാവവനകളും അദ്ദേഹത്തിന്റെ ജീവചരിത്രമായ 'പ്രകാശത്തിലേയ്ക്ക് ഒരു തീർത്ഥയാത്ര'യിൽ ഗവേഷകനും പത്രപ്രവർത്തകനും തിരുമേനിയുടെ 'വാത്സല്യവാനു'മായിരുന്ന ജോയ്സ് തോട്ടയ്ക്കാട് ഇങ്ങനെ വിവരിക്കുന്നു:

"അഞ്ചു വർഷത്തെ കാലാവധി പൂർത്തിയാകാറായപ്പോൾ വീണ്ടും അഞ്ചു വർഷം കൂടി സേവനം തുടരുവാൻ ഡബ്ലിയു. സി. സി. നേതൃത്വം രേഖാ മൂലം ഫാ. പോൾ വർഗീസിനോടാവശ്യപ്പെട്ടു. ആ ക്ഷണം നിരസിച്ചു കൊണ്ട് 1967 ഓഗസ്റ്റിൽ അദ്ദേഹം അവിടെ നിന്നു പിരിഞ്ഞു. 1967 ജനുവരി മൂന്നിനു ദേവലോകം കാതോലിക്കേറ്റ് അരമനയിൽ ചേർന്ന ഓർത്തഡോക്സ് സഭാ സുന്നഹദോസ് ഫാ. വർഗീസിനെ ഓർത്തഡോക്സ് സെമിനാരിയുടെ പ്രിൻസിപ്പലായി നിയമിച്ചിരുന്നു. സെമിനാരിയുടെ ചുമതല ഏറ്റെടുത്തു കൊണ്ട് അദ്ദേഹം കേരളത്തിലെത്തി.

ഫാ. പോൾ വർഗീസ് സെമിനാരിയുടെ നേതൃത്വം ഏറ്റെടുത്തതിനെക്കുറിച്ച് സീനിയർ അദ്ധ്യാപകനും പിന്നീട് വൈസ് പ്രിൻസിപ്പലുമായിരുന്ന ഫാ. റ്റി. ജെ. ജോഷ്വാ ഇപ്രകാരം എഴുതിയിരിക്കുന്നു: "1967-ൽ സഭകളുടെ ലോകകൗൺസിലിന്റെ അസോസിയേറ്റ് സെക്രട്ടറി സ്ഥാനം വഹിച്ചു കൊണ്ടിരുന്ന ഫാ. പോൾ വർഗീസിനെ സെമിനാരി പ്രിൻസിപ്പലായി നിയമിച്ചു. ലോകത്തിലെ അംഗീകൃത ദൈവശാസ്ത്രജ്ഞന്മാരിൽ ഒരാളും പൗരസ്ത്യ വേദശാസ്ത്രത്തിന്റെ മികവുറ്റ വക്താവുമായ അദ്ദേഹത്തിന്റെ സേവനവും നേതൃത്വവും സെമിനാരിക്ക് ഒരു വലിയ മുതൽക്കൂട്ടാണ്. ഇതര സഭകളിൽ നിന്നും രാജ്യങ്ങളിൽ നിന്നും പല വിദ്യാർത്ഥികളും അദ്ദേഹത്തിന്റെ കീഴിൽ ഇവിടെ വന്നു പഠനം നടത്തുവാൻ ആഗ്രഹം പ്രകടിപ്പിച്ചിട്ടുണ്ട്. അതിനുള്ള ഒരു പദ്ധതി ആവിഷ്ക്കരിച്ചു കൊണ്ടിരിക്കുകയാണ്."

ഫാ. പോൾ വർഗീസ് പ്രിൻസിപ്പലായി ചാർജ്ജെടുക്കുമ്പോഴത്തെ

സെമിനാരിയുടെ അവസ്ഥയെക്കുറിച്ച് ഇപ്പോഴത്തെ പ്രിൻസിപ്പൽ ഫാ. ഡോ. കെ. എം. ജോർജ്ജ് ഇങ്ങനെ പറയുന്നു: "അന്ന് സെമിനാരിക്കു നാലു കെട്ടും, അതിന്റെ തെക്കുവശത്ത് പുതിയ ബ്ലോക്കിന്റെ പൂർത്തിയായ ഒരു നിലയുമേ ഉണ്ടായിരുന്നുള്ളൂ. ആ ഒരു നിലയുടെ കൂദാശ നടന്നി രുന്നതു കൊണ്ട് പോൾ വർഗീസ് അച്ചൻ അവിടെ ഒരു മുറിയിലാണ് താമസം തുടങ്ങിയത്. പുതിയ ബ്ലോക്കിന്റെ പണി 1963ൽ തുടങ്ങിയിരുന്നു. അന്ന് പ്രിൻസിപ്പലായിരുന്ന ഫാ. ഡോ. കെ. ഫീലിപ്പോസും ഫാ. പോൾ വർഗീസും ചേർന്ന് അതിനായി വിദേശത്തു നിന്ന് പണം കണ്ടെത്താൻ പരിശ്രമിച്ചിരുന്നു. ഡബ്ലിയു. സി. സി. സ്റ്റാഫിൽ സേവനമനുഷ്ഠിച്ച സമയത്ത് ഫാ. പോൾ വർഗീസ് ഇതിനായി ജനീവയിൽ ഫണ്ട് ശേഖരണം നടത്തിയിരുന്നു."

സെമിനാരി പ്രിൻസിപ്പലെന്ന നിലയിലുള്ള പ്രവർത്തനം രണ്ടു കാരണങ്ങൾ കൊണ്ട് ഫാ. പോൾ വർഗീസിനു സന്തോഷം നൽകി. പൂർണ സമയമോ ഭാഗികമായോ പഠിപ്പിക്കുവാനുള്ള അവസരം ലഭിച്ചതിലും, പൗരോഹിത്യ ജീവിതം നയിക്കുവാനുള്ള വിദ്യാർത്ഥികളുടെ ജീവിതത്തിനും ചിന്തകൾക്കും രൂപം നൽകുവാനുള്ള അവസരം കിട്ടിയതി ലുമായിരുന്നു അദ്ദേഹം സന്തോഷിച്ചത്.

ഫാ. പോൾ വർഗീസ് 1967 നവംബർ 2-ന് നടന്ന പ. പരുമല തിരുമേനിയുടെ ഓർമ്മപ്പെരുന്നാളിൽ പങ്കെടുക്കുവാനായി പരുമലയിലെത്തി. അവിടെയുണ്ടായിരുന്ന വൃദ്ധനായ ഒരു പുരോഹിതൻ അദ്ദേഹത്തോട് ചോദിച്ചു: "താൻ എവിടെ നിന്നു വരുന്നു?".

"കോട്ടയത്തു നിന്ന്."

"തന്റെ പേരെന്താണ്?"

"പോൾ വർഗീസ്."

"ഓ, താനാണ് പോൾ വർഗീസ്. എടോ താനൊരു മണ്ടനാണ്. താനല്ലാതെ വേറെ വല്ലവരും അവിടെയുണ്ടായിരുന്നതൊക്കെ കളഞ്ഞിട്ട് ഇവിടെ വരുമോ?"

'ആദായവും ഭൗതികസുഖങ്ങളുമാണിന്ന് പൊതുവെ മനുഷ്യർക്ക് വേണ്ടത്. വിദേശത്തുണ്ടായിരുന്ന സൗകര്യങ്ങളെല്ലാം ഉപേക്ഷിച്ച് സഭയ്ക്കു വേണ്ടി പ്രവർത്തിക്കുവാൻ വന്ന എന്നെ മണ്ടനായിട്ടാണ് ചിത്രീകരിച്ചത്. അതുപോലൊരു മണ്ടനായി സഭയ്ക്കുവേണ്ടി പ്രവർത്തിക്കുവാൻ കഴിയണം' എന്നു പറഞ്ഞു കൊണ്ട് ഈ കഥയും ചൂണ്ടിക്കാ ണിച്ചാണ് മെത്രാപ്പോലീത്താ പലരേയും സഭാപ്രവർത്തനത്തിന് അനുഗ്രഹം നൽകി അയച്ചിരുന്നത്.


കെ. എം. മാത്യു

"1967 – ൽ ഞാൻ സെമിനാരിയിൽ വരുമ്പോൾ പ്രിൻസിപ്പൽ ആയിരുന്ന അഭിവന്ദ്യ ഫീലിപ്പോസ് മാർ തെയോഫിലോസ് തിരുമേനി എന്നെ ചാർജ്ജ് ഏൽപ്പിച്ചു. ആ സമയത്ത് ബാലൻസിൽ നീക്കിയിരുപ്പ് ഒന്നും ഇല്ലായിരുന്നു എന്നു മാത്രമല്ല, അടുത്ത ആഴ്ച സെമിനാരിയിലുള്ള കുട്ടികൾക്ക് ഭക്ഷണം കഴിക്കാനുള്ള അരിപോലും ഇല്ലായിരുന്നു. അതു കൊണ്ട് ഞാൻ പ്രിൻസിപ്പലായ ശേഷം ആദ്യം ചെയ്തത് പി. സി. ഏബ്രഹാമിനെയും ഉപ്പൂട്ടിൽ കുഞ്ഞച്ചനെയും കെ. എം. മാത്യുവിനെയും പോലെയുള്ള കുറെ ആളുകളുടെ വീടുകളിൽ പോയി അരി മേടിച്ചു കൊണ്ടു വരികയായിരുന്നു. ഇവർ മൂന്നുപേരും ധാരാളമായി തന്നതു കൊണ്ടാണ് അടുത്തയാഴ്ച സെമിനാരിയിലെ വിദ്യാർത്ഥികൾ ഭക്ഷണം കഴിച്ചത്. ആ നിലയിൽ നിന്ന് സെമിനാരി വളരെയധികം വളർന്നു കഴിഞ്ഞുവെന്നത് ദൈവത്തിന്റെ കരുണ കൊണ്ട് മാത്രമാണ്.

എനിക്ക് സെമിനാരിയെപ്പറ്റി ഒരു വീക്ഷണമുണ്ടായിരുന്നു. ആ വീക്ഷണം നടപ്പിൽ വരുത്തുവാൻ ഞാൻ വളരെയധികം ശ്രമിച്ചു. ഒരു അദ്ധ്യയന ആലയമായിട്ട് സെമിനാരിയെ ഞാൻ കണ്ടു. ഇതിനെ ഞാനൊരു കമ്മ്യൂണിറ്റിയാക്കിത്തീർത്തു. വിദ്യാർത്ഥികളും അദ്ധ്യാപകരും ഒറ്റ കുടുംബമായി, പരിപൂർണ്ണമായി പരസ്പരം തുറന്ന മനസ്സോടുകൂടി, പറയാനുള്ളതെല്ലാം തുറന്നു പറഞ്ഞ്, എന്നെ വിമർസിക്കേണ്ടവർ എന്നെ വിമർശിച്ച്, പരസ്പരം തെറ്റുകൾ ഉണ്ടെങ്കിൽ അങ്ങോട്ടും ഇങ്ങോട്ടും പറഞ്ഞ് ക്ഷമിച്ച്, വിദ്യാർത്ഥികളും അദ്ധ്യാപകരും ഒരു കുടുംബമായി കഴിഞ്ഞുപോന്നു. ഈ രീതിയിൽ സെമിനാരിയുടെ അടിസ്ഥാനം വളർത്തിക്കൊണ്ടു വന്നു. 1967 മുതൽ 1972 വരെയുള്ള കാലഘട്ടത്തിൽ അതാ യിരുന്നു സെമിനാരിയുടെ ഘടന – ഒരു സിംഗിൾ കമ്മ്യൂണിറ്റി. ഒരു വഴക്കും ഉണ്ടായിരുന്നില്ല. അദ്ധ്യാപകർ തമ്മിലും, അദ്ധ്യാപകരും വിദ്യാർത്ഥികളും തമ്മിലും, വിദ്യാർത്ഥികൾ തമ്മിലും വഴക്കുണ്ടായിരുന്നില്ല. ഉണ്ടാവുകയാണെങ്കിൽ ഞാൻ തന്നെ പോയി രണ്ടു വശവും കേട്ട് ഏതെങ്കിലും വിധത്തിൽ അത് രമ്യതപ്പെടുത്തി ഒരു സിംഗിൾ കമ്മ്യൂണിറ്റിയായി – ആരാധനയിലും പ്രാർത്ഥനയിലും ഉറ്റിരിക്കുന്ന ഒരു കമ്മ്യൂണിറ്റിയായി – ഇതിനെ വളർത്തിയെടുത്തു. പക്ഷേ അതിനുശേഷം 1972 മുതൽ സഭയിൽ അനേക പ്രശ്നങ്ങളും കലഹങ്ങളും വരുവാൻ തുടങ്ങി. ആ കലഹങ്ങളുടെ ഫലമായി സെമിനാരിയുടെ സിംഗിൾ കമ്മ്യൂണിറ്റിയ്ക്ക് വ്യത്യാസം വന്നപ്പോഴാണ് സെമിനാരിയുടെ ശക്തമായ ഒരു ആദ്ധ്യാത്മിക അടിത്തറ മുഴുവൻ നശിച്ചു പോയത്."

അത് വീണ്ടും തിരികെ കൊണ്ടു വന്നാൽ കൊള്ളാമെന്ന് തനിക്ക് ആഗ്രഹമുണ്ടെന്നും സാധിക്കുമെന്ന് വിശ്വസിക്കുന്നുവെന്നും, മെത്രാപ്പോലീത്താ എഴുപതാം ജന്മദിന സമ്മേളനത്തിൽ (1992) സെമിനാരിയിൽ ചെയ്ത മറുപടി പ്രസംഗത്തിൽ പറയുകയുണ്ടായി.

ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ ദൈവശാസ്ത്ര കലാലയത്തിന്റെ പ്രിൻസിപ്പലെന്ന നിലയിൽ ആ സ്ഥാപനത്തിന് അന്താരാഷ്ട്ര പ്രശസ്തി കൈവരുത്തുവാൻ മെത്രാപ്പോലീത്താ നടത്തിയ പരിശ്രമങ്ങൾ സ്തുത്യ ർഹങ്ങളാണ്. മെത്രാപ്പോലീത്താ ഈ സ്ഥാപനത്തിന്റെ ചുമതലയേറ്റ ശേഷം സെമിനാരിക്കു കൈവന്ന പുരോഗതി അത്ഭുതാവഹമാണ്. ഏതൊരു സമൂഹത്തിനും അഭിമാനിക്കാവുന്ന കെട്ടിടങ്ങൾ ഇന്നു സെമിനാരിക്കുണ്ട്. അവയോടു ചേർന്ന് വിവിധ തരത്തിലുള്ള പരിശീലനം വിവിധ തുറകളിൽ പെട്ടവർക്ക് നൽകുന്നതിന് വേദിയൊരുക്കുന്ന 'സോഫിയാ സെന്ററും' 'ശ്രുതിയും' സ്ഥാപിതമായി. ഇന്ന് ഓർത്തഡോക്സ് സെമിനാരി സെറാമ്പൂർ യൂണിവേഴ്സിറ്റിയോട് അഫിലിയേറ്റ് ചെയ്തിട്ടുള്ള ഫസ്റ്റ് ഗ്രേഡ് കോളജാണ്. ഇവിടെ നിന്നു വിദ്യാർത്ഥികൾക്ക് ബി. ഡി. യും എം. റ്റി. എച്ചും ഡി. റ്റി. എച്ചും നേടാൻ കഴിയുന്നു. ഇന്ത്യയിലെ വൈദിക സെമിനാരികളിൽ മുഖ്യ സ്ഥാനം ഇതിനുണ്ട്.

സെമിനാരിയിലെ പഠന വിഷയങ്ങൾ ക്രോഡീകരിച്ച് ഓർത്തഡോക്സ് വിശ്വാസത്തിനനുകൂലമായ പാഠ്യപദ്ധതി (കരിക്കുലം) ഉണ്ടാക്കിയത് മാർ ഗ്രീഗോറിയോസിന്റെ ഒരു വലിയ നേട്ടമാണ്. സെമിനാരിക്ക് ഒരു വലിയ നിയമാവലി എഴുതിയുണ്ടാക്കി പ. സുന്നഹദോസിൽ സമർപ്പിച്ച് ക്രമമായി ഗവേണിംഗ് ബോർഡ് കൂടി തീരുമാനങ്ങൾ ചെയ്തു സെമിനാരിയുടെ പുരോഗതി ഉത്തരോത്തരം ഉറപ്പാക്കുന്ന രീതിയും മെത്രാപ്പോലീത്തായുടെ സംഭാവനയാണ്. ഇത് സെമിനാരിയിൽ പഠിപ്പിക്കുന്ന മിക്ക അദ്ധ്യാപകരെയും പഠിപ്പിക്കുകയും, പ്രത്യേകം തിരഞ്ഞെടുത്ത് ഉപരി പരിശീലനത്തിനയച്ച് സുശക്തമായ ഒരദ്ധ്യാപക സമൂഹത്തെ സൃഷ്ടിക്കുകയും ചെയ്തതിൽ മാർ ഗ്രിഗോറിയോസ് നിർവ്വഹിച്ച പങ്ക് നിസ്തുലമാണ്.

ഫാ. പോൾ വർഗീസ്, ഡബ്ലിയു. സി. സി. കേന്ദ്രകാര്യാലയത്തിൽ പ്രവർത്തിച്ചിരുന്ന കാലഘട്ടത്തിലാണ് ലൈബ്രറി, ക്ലാസ്സ് മുറികൾ, ഓഡിറ്റോറിയം, താമസസ്ഥലം തുടങ്ങിയവ ഉൾക്കൊള്ളുന്ന തെക്കെ വിംഗ് പണിയുവാനുള്ള സാമ്പത്തിക സഹായം സഭാ കൗൺസിലിൽ നിന്ന് അനുവദിച്ചു കിട്ടിയത്. വിദ്യാർത്ഥികൾ വർദ്ധിച്ചു വന്നതോടെ കൂടുതൽ വലിപ്പമുള്ള കെട്ടിടങ്ങൾ ആവശ്യമായി വന്നപ്പോൾ അതിനായി ഫണ്ട് കണ്ടെത്തി വടക്കുവശത്ത് ഭക്ഷണശാലയും താമസ സൗകര്യവുമുൾക്കൊള്ളുന്ന മൂന്നു നിലകെട്ടിടം പണി കഴിപ്പിച്ചതും മെത്രാപ്പോ

ലീത്തായുടെ പ്രവർത്തനഫലമാണ്.

സഭയിലെ വൈദികരുടെ സംഘടനയായ സെന്റ് തോമസ് ഓർത്തഡോക്സ് വൈദിക സംഘത്തിന് നിയമാവലി രൂപപ്പെടുത്തി ക്രമമായി അഖില മലങ്കര അടിസ്ഥാനത്തിലും മേഖല - ഭദ്രാസന തലങ്ങളിലും സമ്മേളനങ്ങൾ നടത്തുന്നതിന് മെത്രാപ്പോലീത്താ രൂപരേഖ നൽകി. പ്രസ്ഥാനത്തിന്റെ സ്ഥാപക പ്രസിഡണ്ടായിരുന്ന അദ്ദേഹം, കാലം ചെയ്യുന്നതിന് ഏതാനും ആഴ്ചകൾക്കു മുമ്പും (അസുഖമായിരിക്കെ) പ്രസ്ഥാനത്തിന്റെ ഒരു മേഖലാ സമ്മേളനത്തിന് നേതൃത്വം നൽകുകയുണ്ടായി. സെമിനാരിയുടെ പൂർവ്വ വിദ്യാർത്ഥി സംഘടന പുന:സംഘടിപ്പിച്ച് ക്രമമായി സമ്മേളനങ്ങൾ നടത്തുവാൻ മെത്രാപ്പോലീത്താ നേതൃത്വം കൊടുത്തു.

വിവിധ പ്രത്യയശാസ്ത്രങ്ങളും മതങ്ങളും തമ്മിൽ ആരോഗ്യകരമായ സംവാദങ്ങൾ നടത്തുവാനും, ആഗോളവ്യാപകമായ വിവിധ പ്രശ്നങ്ങളെപ്പറ്റി ജനങ്ങളെ ബോധവൽക്കരിക്കുവാനുമുള്ള ഒരു വേദിയായിട്ടാണ് സെമിനാരിയോടനുബന്ധിച്ച് 'കേരളസ്റ്റഡി ഗ്രൂപ്പ്' മെത്രാപ്പോലീത്താ ആരംഭിച്ചത്.

"1970-കളിൽ കോട്ടയത്ത് പല ചർച്ചകളും നടത്തുന്ന പതിവുണ്ടായിരുന്നു. 'കേരളസ്റ്റഡി ഗ്രൂപ്പ്' എന്ന പേരിൽ പല പ്രധാനപ്പെട്ട വിഷയങ്ങളും ചിന്തിക്കുകയും പഠിക്കുകയും ചെയ്തു കൊണ്ടിരുന്നു. സോഫിയാ സെന്റർ ഉണ്ടാകുന്നതിനു മുമ്പു തന്നെ തുടങ്ങിയതാണ് കേരളസ്റ്റഡി ഗ്രൂപ്പ്. സെമിനാറുകളിൽ കേരളത്തിലെ പ്രതിഭാശാലികളായ പല വ്യക്തികളും വന്ന് സംബന്ധിച്ചിട്ടുണ്ട്. സി. അച്യുതമേനോൻ, കെ. എം. ചെറിയാൻ, പി. ഗോവിന്ദപ്പിള്ള, പി. ടി. ഭാസ്ക്കരപ്പണിക്കർ തുടങ്ങിയ അനേകം വ്യക്തികൾ അക്കാലത്ത് വന്ന് സെമിനാറുകളിൽ സംബന്ധിക്കുമായിരുന്നു. പലപ്പോഴും പല പുതിയ ആശയങ്ങളും കേരളത്തിൽ ഉദിച്ചിട്ടുള്ളത് ഈ സ്റ്റഡി ഗ്രൂപ്പിൽ നിന്നായിരുന്നു."

കേരള സ്റ്റഡി ഗ്രൂപ്പിന്റെ പിന്നീടുണ്ടായ വികസിതരൂപമാണ് സോഫിയാ സെന്റർ. സഭയിലെ അത്മായക്കാർക്കും വൈദീകർക്കും സ്ത്രീകൾക്കും സഭാംഗങ്ങളല്ലാത്ത മറ്റെല്ലാ മനുഷ്യർക്കും പരിശീലനം നൽകുകയും, ചിന്തിക്കുവാനും പഠിക്കുവാനും അവസരം നൽകുന്ന ഒരു കളരിയായി 'സോഫിയാ സെന്റർ' 1976-ൽ മെത്രാപ്പോലീത്താ സ്ഥാപിച്ചു. സെമിനാരിയുടെ കോൺഫ്രൻസ് സെന്ററും സഭയുടെ പ. സുന്നഹദോസ് സമ്മേളിക്കുന്ന കേന്ദ്രവും, ആത്മായരുടെ വേദശാസ്ത്ര പഠനത്തിനായി രൂപീകരിച്ച 'ദിവ്യബോധനം' പഠനപദ്ധതിയുടെ കേന്ദ്രകാര്യാലയവും കൂടിയാണ് സോഫിയ സെന്റർ.

സോഫിയ സെന്ററിന് ആ പേരു നൽകുമ്പോൾ തന്റെ മനസ്സിലുണ്ടായിരുന്ന ദർശനം മെത്രാപ്പോലീത്താ ഇങ്ങനെ വിവരിക്കുന്നു: "മുഴുവൻ സൃഷ്ടിയുടെയും പ്രതിരൂപമാണ് കന്യകമറിയം. സൃഷ്ടി എന്നു പറയുന്നത്, ദൈവം തന്റെ മുഖാഭിമുഖമായി സൃഷ്ടിച്ചിരിക്കുന്നത് Ochma (ദൈവവിജ്ഞാനത്തിന്റെ ദൃഷ്ടപ്രദർശനം) ആണ്. ഭൂമി, സൂര്യൻ, ചന്ദ്രൻ, നക്ഷത്രജാലം ഇവയെല്ലാം കൂടിയ സൃഷ്ടികർമ്മം ദൈവവിജ്ഞാനമാണ്. 'Ochma' എന്ന എബ്രായപദത്തിന്റെ ഗ്രീക്കു രൂപമാണ് സോഫിയ. എല്ലാ മനുഷ്യരാശിക്കുമായുള്ള ദൈവവിജ്ഞാനം എന്നാണിതിനർത്ഥം."

സി. അച്യുതമേനോൻ, ശർമ്മാജി, പി. ഗോവിന്ദപ്പിള്ള, കുമരകം ശങ്കുണ്ണി മേനോൻ തുടങ്ങിയ പല കമ്മ്യൂണിസ്റ്റ് നേതാക്കൾക്കും, തങ്ങളുടെ പാർട്ടിക്കു പുറത്തുള്ളവർ പറയുന്നതു കേൾക്കുവാനും മനസ്സിലാക്കുവാനും സോഫിയ സെന്ററിലെ സമ്മേളനങ്ങൾ ഉപകരിച്ചു. ലോക സമാധാനം, നിരായുധീകരണം, ബഹുരാഷ്ട്ര കുത്തകകളുടെ കടന്നു കയറ്റം തുടങ്ങിയ വിവിധ വിഷയങ്ങളെക്കുറിച്ച് മെത്രാപ്പോലീത്താ സെന്ററിൽ സമ്മേളനങ്ങൾ സംഘടിപ്പിച്ചു.

ഓർത്തഡോക്സ് സഭയുടെ ഹൃദയമായും, ആദ്ധ്യാത്മിക ശക്തിയുടെയും വിജ്ഞാനത്തിന്റെയും കേന്ദ്രമായും വൈദിക സെമിനാരിയെ മെത്രാപ്പോലീത്താ കണ്ടു. ഈ സ്ഥാപനത്തിന്റെ ഭാഗധേയമാണ് സഭയുടെ ഭാവി ശ്രേയസ്സിനെ കെട്ടിപ്പടുക്കേണ്ടത് എന്നദ്ദേഹം കരുതി. സെമിനാരിയെക്കുറിച്ചുള്ള മെത്രാപ്പോലീത്തായുടെ ദർശനം വെളിവാ ക്കുന്നതാണ് 1994-ലെ വാർഷിക റിപ്പോർട്ടിൽ അദ്ദേഹമെഴുതിയ ഈ വാചകങ്ങൾ: "സഭയുടെ ജീവനാഡിയാണ് വൈദിക സെമിനാരി. ഇവിടെ പഠിച്ചിറങ്ങി പട്ടമേൽക്കുന്ന വൈദികർക്ക് സമർപ്പണബോധവും ഭക്തിജീവിതവും ത്യാഗശീലവും വേണ്ടത്ര വേദവിജ്ഞാനവും സ്വഭാവ ശുദ്ധിയുമുണ്ടെങ്കിൽ നമ്മുടെ ഇടവകകളിൽ ആദ്ധ്യാത്മിക ഉണർവ്വ് പരിശുദ്ധാത്മ ശക്തിയാൽ ഉണ്ടാകും. സഭ ധന്യയാകും.

ഇത് ഒരു പഠനാലയമെന്നതിനേക്കാൾ കൂടുതലായി ദൈവാരാധനയിലും പരസ്പര സ്നേഹത്തിലും വസിക്കുന്ന ഒരു ക്രിസ്തീയ കുടുംബമായിട്ടാണ് ഇതിനെ ഞങ്ങൾ കരുതുന്നത്. അദ്ധ്യാപകരും വിദ്യാർത്ഥികളും മറ്റു ജോലിക്കാരും ഒരുപോലെ ഈ ക്രൈസ്തവ കുടുംബത്തിലെ അംഗങ്ങളാണ്."

മെത്രാപ്പോലീത്താ സ്ഥാനമേറ്റ ശേഷം, തന്റെ ജോലിത്തിരക്കുകൾ മൂലം സെമിനാരി പ്രിൻസിപ്പൽ സ്ഥാനമൊഴിയുവാൻ പല തവണ മാർ ഗ്രീഗോറിയോസ് ശ്രമിച്ചു. പ. സുന്നഹദോസിൽ ഇക്കാര്യം പല

പ്രാവശ്യം അദ്ദേഹം ഉന്നയിച്ചുവെങ്കിലും സുന്നഹദോസ് അത് അംഗീകരിക്കുകയുണ്ടായില്ല. 1991-ലാണ് അവസാനമായി അദ്ദേഹം ആ സ്ഥാനത്തു നിന്നു മാറുവാൻ ശ്രമിച്ചത്. ഇതെത്തുടർന്ന് മെത്രാപ്പോലീത്തായെ സെമിനാരി പ്രിൻസിപ്പൽ സ്ഥാനത്തു നിന്ന് മാറ്ററുതെന്ന് ആവശ്യപ്പെട്ട്, സെമിനാരി ഫാക്കൽറ്റി അംഗങ്ങൾ ഒരു നിവേദനം കാതോലിക്കാ ബാവായ്ക്കും, സുന്നഹദോസിനും, സെമിനാരി ഗവേണിംഗ് ബോർഡിനും സമർപ്പിച്ചു. സുന്നഹദോസ് അംഗീകരിക്കാത്തതിനാൽ ആ തവണയും മെത്രാപ്പോലീത്തായുടെ പ്രിൻസിപ്പൽ സ്ഥാനമൊഴിയുവാനുള്ള ശ്രമം നടന്നില്ല. പിന്നീട് 1992 - ലും 1995-ലും മെത്രാപ്പോലീത്താ രാജി വച്ചപ്പോൾ, അദ്ദേഹം മറ്റു പല സ്ഥാനങ്ങൾ വേണ്ട എന്നു വെച്ചെങ്കിലും സെമിനാരി പ്രിൻസിപ്പൽ സ്ഥാനം രാജിവയ്ക്കുകയുണ്ടായില്ല. സുന്നഹദോസ് പുതിയ പ്രിൻസിപ്പലിനെ നിയമിക്കുന്നതു വരെ പ്രിൻസിപ്പലായി തുടരാമെന്നും, അതിനുശേഷവും അദ്ധ്യാപനം തുടരാൻ അനുവദിക്കണമെന്നും രാജിയിൽ ആവശ്യപ്പെട്ടിരുന്നു.

ഡബ്ളിയു. സി. സി. സ്റ്റാഫിൽ സേവനമനുഷ്ഠിക്കുന്ന സമയത്തും പിന്നീടും മെത്രാപ്പോലീത്താ അനേകർക്ക് ഉപരിപഠനത്തിന് അവസരങ്ങൾ ഉണ്ടാക്കിക്കൊടുക്കുകയും സ്കോളർഷിപ്പുകൾ വാങ്ങിക്കൊടുക്കുകയും ചെയ്തിട്ടുണ്ട്. ഫാ. പോൾ വർഗ്ഗീസിന്റെ ശ്രമത്താൽ ഉപരിപഠനത്തിനു സ്കോളർഷിപ്പ് ലഭിച്ച ഫാ. റ്റി. ജി. സഖറിയ പറയുന്നു: "പ. ഗീവർഗീസ് ദ്വിതീയൻ ബാവാ കാലം ചെയ്തതോടെ അദ്ദേഹത്തിന്റെ സെക്രട്ടറിയായിരുന്ന എനിക്ക് ദേവലോകം അരമനയിൽ ഔദ്യോഗിക സ്ഥാനമില്ലാതായി. ഉപരിപഠനത്തിന് അമേരിക്കയ്ക്കു പോകാൻ ഒരു സ്കോളർഷിപ്പിന് ഞാൻ അപേക്ഷിച്ചിരുന്നു. അതിനെപ്പറ്റി ഈ അവസരത്തിൽ ഞാൻ അന്വേഷിച്ചു. ഏതാനും മാസങ്ങൾക്കകം അന്ന് ജനീവയിലായിരുന്ന ഫാ. പോൾ വർഗ്ഗീസിന്റെ ഒരു കത്തു കിട്ടി. അമേരിക്കയിൽ സെന്റ് വ്ളാഡിമർ ഓർത്തഡോക്സ് സെമിനാരിയിൽ മൂന്നു വർഷം പഠിക്കുന്നതിന് യാത്ര, ഫീസ്, താമസം, പോക്കറ്റുമണി എന്നിവയെല്ലാം ഉൾക്കൊള്ളിച്ചുകൊണ്ട് ഡബ്ലിയു. സി. സി. ഒരു സ്കോളർഷിപ്പ് എനിക്ക് അനുവദിച്ചിരിക്കുന്നു എന്ന്. 1964 സെപ്റ്റംബർ മാസത്തിൽ സെമിനാരിയിൽ ചേർന്ന് മൂന്നു വർഷം പഠിച്ച് ബി. ഡി. ഡിഗ്രിയും തുടർന്ന് ഒരു വർഷം വെർജീനിയായിലെ എപ്പിസ്കോപ്പൽ സെമിനാരിയിൽ ചേർന്ന് എസ്. റ്റി. എം. ഡിഗ്രിയും സമ്പാദിച്ചു."



**ഫാ. റ്റി. ജി. സഖറിയ**

പലരെയും പഠിക്കുവാൻ മെത്രാപ്പോലീത്താ പ്രോത്സാഹിപ്പിച്ചിരുന്നു. അവരുടെ കഴിവുകൾ സഭയ്ക്കും സമൂഹത്തിനും പ്രയോജന പ്പെടണ മെന്നും, അവർ അറിവിന്റെ പുതിയ ചക്രവാളങ്ങൾ കണ്ടെത്തുകയും മനസ്സിലാക്കുകയും ചെയ്യണമെന്നും അദ്ദേഹം ആഗ്രഹിച്ചിരുന്നു. ഫാ. റ്റി. ജെ. ജോഷ്വാ പറയുന്നത് കേൾക്കുക: "പുതിയനിയമ വിഷയങ്ങളിൽ കൂടുതലായ പഠനവും ഗവേഷണവും നടത്തുവാനുള്ള സാധ്യതകളെപ്പറ്റി സെമിനാരി പ്രിൻസിപ്പൽ ഫാ. പോൾ വർഗീസ് എന്നോടറിയിച്ചപ്പോൾ സന്തോഷപൂർവ്വം ഞാനത് സ്വാഗതം ചെയ്തു. പഠനം നടത്തുന്നത് യറുശലേമിലാണെന്ന് അറിഞ്ഞപ്പോൾ സന്തോഷം ശതഗുണീഭവിച്ചു. അങ്ങനെ 1974 സെപ്റ്റംബറിൽ യറുശലേമിലെ എക്യുമെനിക്കൽ ഇൻസ്റ്റി റ്റ്യൂട്ടിൽ ഗവേഷണ പഠനത്തിനെത്തി .... സൗഹൃദം നിറഞ്ഞ പ്രോത്സാ ഹനങ്ങളും ഉപദേശങ്ങളും നൽകി സഹായിച്ചു കൊണ്ടിരിക്കുന്ന പ്രിൻ സിപ്പൽ മാർ ഗ്രീഗോറിയോസ് തിരുമേനിയാണ് ആദ്യം സ്മരിക്ക പ്പെടേണ്ടത്. യെറുശലേമിൽ പഠിക്കുവാനുള്ള സ്കോളർഷിപ്പ് ലഭ്യമാക്കി ത്തീർത്തതും പോകുവാൻ എന്നെ പ്രേരിപ്പിച്ചതും അദ്ദേഹമാണ്. തിരു മേനിയോടുള്ള നന്ദി അവാച്യമാണ്."

# 14

# അതിരില്ലാത്ത ദൈവശാസ്ത്ര വിജ്ഞാന ചക്രവാളത്തിൽ

രണ്ടായിരത്തിരണ്ട് നവമ്പർ 25-നു വൈദികസെമിനാരി അങ്കണത്തിൽ ഉദ്ഘാടനം ചെയ്യപ്പെട്ടതും ഒന്നരക്കോടി രൂപ ചെലവു ചെയ്തു നിർമ്മിച്ചതുമായ സ്മൃതി മന്ദിര സമുച്ചയം പഴയസെമിനാരിക്ക് അതിസുന്ദരവും പ്രഭാതചൈതന്യം തുടിക്കുന്നതുമായ പുതുമുഖം നൽകുകയും നദീതീരത്തെ 'പഴയ' എന്ന വാക്കിന്റെ പ്രസക്തി ഏതാണ്ട് ഒഴുകിപ്പോകുകയും ചെയ്തു എന്നതാണു സർവ്വരും അംഗീകരിക്കുന്ന വസ്തുത. സെമിനാരി ചാപ്പലിന്റെ ഇരുവശങ്ങളിലും അന്ത്യവിശ്രമം കൊള്ളുന്ന പുണ്യസ്മരണാർഹരായ സമുന്നത സഭാസാരഥികളുടെ സ്പന്ദിക്കുന്ന ആത്മാക്കൾ അന്നു സന്തോഷാശ്രു പൊഴിച്ചിരിക്കും. കലഹകല്ലോലങ്ങൾ ആഞ്ഞടിക്കുന്നതിനിടയിൽ സെമിനാരിക്കപ്പലിന്റെ കപ്പിത്താന്മാരായിരുന്ന മാർത്തോമ്മാ മാത്യൂസ് പ്രഥമൻ, ഫീലിപ്പോസ് മാർ തെയോഫിലോസ്, ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് എന്നിവരുടെ ആത്മാക്കൾ ആനന്ദം കൊണ്ടു സന്തോഷസാഗരത്തിൽ ആറാടിക്കാണും. താഴത്തെ നിലയിലെ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ സ്മാരക ഓഡിറ്റോറിയവും, രണ്ടാം നിലയിലെ ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് സ്മാരക ഗവേഷണപഠനകേന്ദ്രവും രണ്ടും മൂന്നും നിലകളിലെ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് സ്മാരക ലൈബ്രറിയും ഉൾക്കൊള്ളുന്ന സുന്ദരസൗധങ്ങൾ ഒന്നും പ്രാരബ്ധത്തിലും പട്ടിണിയിലും കൂടി സെമിനാരിയെ ഏഴു ദശാബ്ദത്തിനു മുമ്പു നയിച്ച ത്യാഗധനന്മാരായ ആദ്യത്തെ രണ്ടു പിതാക്കന്മാർക്കും സ്വപ്നം കാണാൻ പോലും കഴിഞ്ഞിട്ടില്ലെന്ന് ഓർക്കണം. മലങ്കരസഭയുടെ രണ്ടു സഹസ്രാബ്ദക്കാലത്തെ അതിധന്യവും മഹത്തരവുമായ പാരമ്പര്യങ്ങളും, പരിരക്ഷിക്കേണ്ട ക്രിസ്തീയ സാക്ഷ്യവും തൊഴുതു നിൽക്കുന്ന വിസ്മയനിർഭര കാഴ്ചയാണ് സ്മൃതി മന്ദിര സവിധത്തിൽ ഉൾക്കുളിരോടെ നിൽക്കുമ്പോൾ ഏതൊരു സഭാസ്നേഹിയും ദർശിക്കുക. രണ്ടു ശതാബ്ദങ്ങൾക്കു മുമ്പ് മലയാളമണ്ണിൽ മുഴങ്ങിക്കേട്ട ധർമ്മനിഷ്ഠമായ സാംസ്ക്കാരിക പൈതൃകത്തിന്റെയും പുതുമയുണർത്തിയ ആംഗലഭാഷാഭ്യസനത്തിന്റെയും നവോത്ഥാന ശംഖനാദം ഉയർത്തിയ പഠനവീടായ പഴയസെമിനാരി പ്രബുദ്ധരായ കേരളീയ ജനസമൂഹത്തിന്റെ വളർച്ചയ്ക്കും പുരോഗതിക്കും ഊന്നൽ നൽകിക്കൊണ്ട് അസ്തിവാരമിട്ടു എന്നു പറഞ്ഞാൽ ചരിത്രം അത് അടിവരയിട്ട് ശരിവയ്ക്കും. ലോക

വിജ്ഞാന കേദാരമായ ഇംഗ്ലീഷ് ഭാഷാ പഠനവും അച്ചടി ലഭ്യമാക്കിയ വരമൊഴി സമാഹാരവും ആണ് നവകേരള സൃഷ്ടിക്ക് അടിസ്ഥാനമിട്ട തെന്നു പറയുന്നതാവും ഏറെ ശരി.

ഒരു കാലഘട്ടത്തിൽ അവിടവിടെ സഭാരംഗത്ത് സ്വാധീനം ചെലു ത്തിയ മല്പാൻ ഭവനങ്ങൾ വൈദികസെമിനാരിക്കു വഴിമാറിക്കൊടു ത്തപ്പോൾ ആശാൻ കുടിപ്പള്ളിക്കൂടങ്ങളെ അനുസ്മരിപ്പിക്കുന്ന മല്പാൻ ഭവനങ്ങൾ അപ്രത്യക്ഷമാകുന്ന ബിന്ദുവിൽ എത്തി എന്നതാണു ചരിത്ര സത്യം. ഇരുപതാം നൂറ്റാണ്ടിന്റെ രണ്ടാം പാദത്തിലും വിശ്വപ്രസിദ്ധമായ ദൈവശാസ്ത്ര പഠനത്തിലെ ഒരു വഴിവിളക്കായി പരിലസിച്ച സെറാമ്പൂരി നോട് വ്യവസ്ഥാപിതമായി ബന്ധപ്പെട്ടപ്പോൾ സെമിനാരി ക്രമീകൃത പാഠ്യപദ്ധതിയിലും പഠനനിലവാരത്തിലും വളരെയധികം ഉയർന്നു. ആ ഉയർച്ച ഹിമവൽസാനുവിൽ കാലു കുത്തിയത് അര നൂറ്റാണ്ടു മുമ്പ് ഒരു പാതിരാവിൽ പഴയസെമിനാരിയിൽ നടന്ന സഭാ സമാധാന സംബ ന്ധമായ പരസ്പര സ്വീകരണത്തിലൂടെയാണ്. ആ സംഭവം - അതേ പരസ്പര സ്വീകരണ കല്പനകൾ - പ. ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമൻ ബാവായും പാത്രിയർക്കീസിന്റെ പ്രതിനിധി ഏലിയാസ് മാർ യൂലിയോസും തമ്മിൽ കൈമാറിയത് നിർന്നിമേഷരായി കണ്ടുനിന്ന എന്നെപ്പോലെയുള്ള ശതക്കണക്കിനു സഭാംഗങ്ങൾ, എവറസ്റ്റിൽ കാലു കുത്തി ദൈവമഹത്വം ദർശിച്ചു പ്രഖ്യാപനം നടത്തിയ നീൽ ആംസ്ട്രോംഗിന്റെ ആത്മചൈതന്യധന്യമായ മനോഭാവത്തിലായിരുന്നു. ജീവിതത്തിൽ നിനച്ചിരിയാതെ വീണുകിട്ടിയ അത്യപൂർവ്വമായ ഒരാത്മാ നുഭൂതി അനുഭവിക്കുകയും ദർശിക്കുകയും ചെയ്ത ആ സൗഭാഗ്യ നിമി ഷങ്ങൾ ഇന്നും ഓർമ്മയിൽ പോലും ദൈവികശക്തി ഓളം തല്ലിക്കുന്നു. ആ ചരിത്ര മുഹൂർത്തത്തിനു സാക്ഷ്യം വഹിച്ച ദൈവ സ്തുതിസ്തോത്ര ഭവനമായ പഴയസെമിനാരീ നീ എത്രയോ ഭാഗ്യവതി! ആ കുരുക്ഷേത്ര ത്തിന്റെ അങ്കണത്തിൽ നൂറു വർഷം മുമ്പ് വീഴ്ത്തപ്പെട്ട നിണക്കറകൾ അഞ്ചു ദശാബ്ദങ്ങൾക്കു മുമ്പ് നടന്ന സമാധാന പുനഃസ്ഥാപനം വഴി കഴുകിക്കളഞ്ഞ സ്ഫടിക ജലവാഹിനിയായ മീനച്ചിലാറേ നീയും ഒരു ഭാഗ്യ തരംഗണി തന്നെ! ഒരു പുണ്യപുരുഷന്റെ രക്ഷയ്ക്കു വന്ന് ഒരു രക്തസാക്ഷിയുടെ പരിവേഷം ലഭിച്ച വർക്കി വറുഗീസെന്ന ആനപ്പാപ്പി യുടെ സഭാസ്നേഹം തിളപ്പിച്ച രക്തം ഞങ്ങളുടെ സിരകളിലും പ്രതീകാത്മകമായി ഇന്നും പതഞ്ഞൊഴുകുന്നുണ്ടെന്ന് ഞങ്ങൾ പറയു മ്പോൾ അങ്ങയുടെ ആത്മാവിൽ അത് അല്പം കുളിരു കോരിയിടുമെന്നു വിശ്വസിക്കട്ടെ. ക്വട്ടേഷൻ സംഘം തട്ടിത്തകർത്ത അങ്ങയുടെ ജീവൻ പഴയസെമിനാരിയെ വീണ്ടും ശാന്തിയുടെയും സമാധാനത്തിന്റെയും ശംഖധ്വനി മുഴങ്ങുന്ന ശ്രീകോവിലാക്കി മാറ്റാനുതകി എന്നും ഞങ്ങൾ

കൃതജ്ഞതാപൂർവ്വം ഇന്ന് അനുസ്മരിക്കുന്നു. അങ്ങയുടെ ആത്മാവും പ. വട്ടശ്ശേരിൽ തിരുമേനിയുടെ പുണ്യാത്മാവിന്റെ പിന്നിൽ – ആ പരിശുദ്ധന്റെ അന്ത്യവിശ്രമ രംഗമായ സെമിനാരി ചാപ്പലിന്റെ വിതാനത്തിൽ – പരിവർത്തിച്ചുകൊണ്ടിരിക്കുന്നു എന്നു ഞങ്ങളുടെ മനോനയനങ്ങൾ ഭാവനയിൽ ദർശിക്കുന്നു.

മുപ്പതു വർഷം മുമ്പ് സി. എസ്. ഐ., മാർത്തോമ്മാ സെമിനാരികളുമായി സഹകരിച്ചാരംഭിച്ച ഫെഡറേറ്റഡ് ഫാക്കൽറ്റിയും തുടർന്നുള്ള ലൈബ്രേറി വികസനങ്ങളും മറ്റും എക്യുമെനിക്കൽ ദിശയിലേക്കുള്ള ഒരു നല്ല കാൽവയ്പായി കണക്കാക്കപ്പെടുന്നു. ഈ സൗകര്യങ്ങൾക്കെല്ലാം അനുയോജ്യമായ രീതിയിലാണ് സ്മൃതി മന്ദിര സമുച്ചയം രൂപകൽപന ചെയ്തതും സഭാംഗങ്ങളുടെ സംഭാവന പ്രവാഹം കൊണ്ട് അതിന്റെ പണി അത്യാധുനിക രീതിയിൽ അതിവേഗം പൂർത്തിയാക്കിയതും. അതിന്റെ ഉദ്ഘാടനം നിർവഹിക്കുകയും വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനിയെ ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ രണ്ടാമത്തെ തദ്ദേശീയ പരിശുദ്ധനായി അദ്ദേഹത്തിന്റെ കർമ്മമണ്ഡലമായ ഈ പവിത്ര സ്ഥലത്തു വച്ചു തന്നെ പ്രഖ്യാപിക്കുകയും ചെയ്ത പ. മാത്യൂസ് ദ്വിതീയൻ ബാവാ അതിധന്യനും ആ ദിവ്യ ചടങ്ങുകളിൽ സംബന്ധിക്കാൻ ഭാഗ്യം ലഭിച്ച ഞങ്ങളെപ്പോലെയുള്ളവർ ധന്യരുമാണെന്നും ഒട്ടും അഹങ്കാര സ്പർശമില്ലാതെ അഭിമാനപൂർവ്വം ആലേഖനം ചെയ്യട്ടെ. ചരിത്രഗതി കണ്ടാൽ ഇവിടെ ഒരു ഓർത്തഡോക്സ് ക്രൈസ്തവ സർവ്വകലാശാല അധികം വൈകാതെ രൂപംകൊള്ളുകയില്ലെന്ന് ആർക്കും പറയാൻ സാധ്യമല്ല. എന്നാൽ അതുണ്ടാവുമെന്ന് ദർശനം കാണുന്നവർക്കു വിലങ്ങുവെയ്ക്കാൻ ആർക്കും കഴിയുകയില്ലെന്നുള്ളതിനും രണ്ടു പക്ഷമില്ല.

മലങ്കര മെത്രാപ്പോലീത്താമാരുടെയും പിന്നീട് കാതോലിക്കായുടെയും ആസ്ഥാനമായി വളർന്ന ഈ പഠിത്തവീട് കനകശിരോലങ്കാരമണിഞ്ഞ ഒരു ഗജവീരനുതുല്യം ഇന്നും എന്തുകൊണ്ടും ആ പഴയ പ്രതാപം അന്യൂനം നിലനിർത്തുന്നുണ്ടെന്നു കാണാം. പഴയസെമിനാരിയുടെ പാദസമാനമായ നദിയോരത്തെ നിത്യവും കഴുകി ഒഴുകി വെടിപ്പാക്കുന്നതിനാൽ മീനച്ചിലാറും ഗംഗയെപ്പോലെ ഒരു പുണ്യ നദിയാണെന്നു വിശേഷിപ്പിച്ചാൽ അതിനെ എതിർക്കാൻ അധികം ആരും ഉണ്ടാകുമെന്നു തോന്നുന്നില്ല.

സെമിനാരി സ്ഥാപകന്റെ അതുല്യ സേവനങ്ങളെപ്പറ്റി, നാട്ടുകാരനും സഭാചരിത്ര നിഷ്ണാതനുമായ ഫാ. ഡോ. ജോസഫ് ചീരൻ അരച്ചു കുറുക്കി എഴുതിയ *"ആനപ്പാപ്പി"* യുടെ അവതാരികയുടെ ആദ്യ ഖണ്ഡിക ഉദ്ധരിച്ചുകൊണ്ട് ഈ പ്രകരണത്തിനു തിരശീലയിടുകയാണ്: "കോട്ടയം

പഴയസെമിനാരിയുടെ ശിലാസ്ഥാപനം നടന്ന 1814 ഫെബ്രുവരി 15-നു മലങ്കര ഓർത്തഡോക്സ് സഭാചരിത്രത്തിലെ ആധുനിക ഘട്ടം ആരംഭിക്കുന്നു. ഒന്നര നൂറ്റാണ്ടോളം പ്രബലമായിരുന്ന പകലോമറ്റം മെത്രാന്മാരുടെ കുടുംബവാഴ്ച അപ്പോഴേക്കും അസ്തമിക്കാറായിരുന്നു. എട്ടാം മാർത്തോമ്മായുടെ അന്ത്യനാളുകളും 9-ാം മാർത്തോമ്മായുടെ നിശ്ശബ്ദ സാന്നിധ്യവും ഒരസ്തമന പ്രതീതിയാണ് മലങ്കര സഭാചരിത്രത്തിൽ ഉണർത്തുന്നത്. പഴയസെമിനാരിയുടെ ആവിർഭാവവും അതിന്റെ രാജശില്പി ഇട്ടൂപ്പ് റമ്പാനും (പില്ക്കാലത്തു പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് യൗസേഫ് ഒന്നാമൻ മലങ്കര മെത്രാപ്പോലീത്താ) ഒരു സൂര്യോദയത്തെ പ്രതിനിധാനം ചെയ്യുന്നു. മെത്രാന്മാരുടെ കുടുംബ പാരമ്പര്യാധിപത്യം നിറുത്തലാക്കിയതും വിദേശക്കോയ്മയോടുള്ള ആത്മീയ വിധേയത്വത്തിന് (ലൗകിക വിധേയത്വം ഒരിക്കൽപോലും ഉണ്ടായിരുന്നിട്ടില്ലല്ലോ) അറുതി വരുത്തിയതും ആർത്താറ്റ് - കണ്ടനാട്ട് പടിയോലകളിലൂടെ ഒരു പുതിയ ഭരണശൈലിയും സഭാസംസ്കാരവും സഭയിൽ സംക്രമിപ്പിച്ചതും വൈദികപരിശീലനത്തിനും ഇംഗ്ലീഷ് ഭാഷാഭ്യസനത്തിനും ആദ്യവേദികൾ സജ്ജീകരിച്ചതും മലങ്കരസഭയിലെ ആദ്യത്തെ പൊതുസ്ഥാപനമായും മലങ്കര മെത്രാപ്പോലീത്തായുടെ ഔദ്യോഗിക ആസ്ഥാനമായും പഴയസെമിനാരിയെ വിഭാവനം ചെയ്തു പ്രാവർത്തികമാക്കിയതും ശിഥിലമായിക്കിടന്നിരുന്ന ഇടവകകളെ സുശക്തവും ആസൂത്രിതവും ആയ ഒരു കേന്ദ്രീകൃത ഭരണസംവിധാനത്തിലേക്കു ഘടിപ്പിച്ചതും പുരുഷചേതനയുള്ള ഒരു സംക്രമപുരുഷന്റെയും വിപ്ലവബോധമുള്ള ഒരു സമുദായാചാര്യന്റെയും പ്രവാചകാത്മാവുള്ള ഒരു ക്രാന്തദർശിയുടെയും ചിത്രമാണ് നമുക്കു സമ്മാനിക്കുന്നത്. കേരളത്തിന്റെ സാംസ്കാരിക നവോത്ഥാനത്തെ സഫലമായി സ്വാധീനിച്ച മലയാളം ബൈബിൾ വിവർത്തനത്തിൽ ഫീലിപ്പോസ് റമ്പാനും സെമിനാരിസ്ഥാപകനും വഹിച്ച പങ്ക് ആ സൂര്യോദയത്തെ പരിപുഷ്ടമാക്കി.”

# 15

# വിദ്യാർത്ഥികളിൽ പ്രമുഖർ

## സെമിനാരിയിൽ പഠിച്ച രണ്ടാം കാതോലിക്കാ

മലങ്കരയിലെ രണ്ടാം കാതോലിക്കാ പ. ഗീവർഗീസ് ഒന്നാമനാണു പഴയസെമിനാരിയിൽ പഠിച്ചശേഷം നമ്മുടെ സഭാദ്ധ്യക്ഷനായി ഉയർന്ന ആദ്യത്തെ മേല്പട്ടക്കാരൻ. ബാല്യകാലത്തു തന്നെ വൈദികനായി സേവനം അനുഷ്ഠിക്കണമെന്നാഗ്രഹിച്ച കാരുചിറ ഗീവർഗീസിനെ വാകത്താനം പള്ളിയിൽ റശീശാ പിരിവിനു വന്ന കടവിൽ പൗലൂസ് മാർ അത്താനാസ്യോസ് തലയിൽ കൈവച്ച് പള്ളിനടയിൽ നിർത്തി പ്രാർത്ഥന കഴിച്ചു. സുറിയാനി പഠിക്കാൻ ആരംഭിച്ചുകൊള്ളാൻ കല്പിക്കുകയും, സുറിയാനി ആദ്യാക്ഷരം ചൊല്ലിക്കൊടുക്കുകയും ചെയ്തു. കളപ്പുരയ്ക്കൽ പൗലൂസ് അച്ചന്റെ കൂടെ താമസിച്ച് ഗീവർഗീസ് സുറിയാനി പഠനം തുടർന്നു. ഇതിനെല്ലാം ഉപരിയായി ഗീവർഗീസിന്റെ ജ്യേഷ്ഠൻ കൊച്ചുപുന്നന് ഒരുൾബോധ്യം ഉണ്ടായിരുന്നു, തന്റെ അനുജൻ ഒരു വൈദികശ്രേഷ്ഠനാകുമെന്ന്. പക്ഷേ, കുഞ്ഞനുജന് പട്ടം കിട്ടി കാണുവാൻ അദ്ദേഹത്തിന് ഭാഗ്യമുണ്ടായില്ല. ഒരു പനി പിടിച്ച് അത്യാസന്ന നിലയിൽ ആയി. അപ്പോൾ അനുജൻ ഗീവർഗീസിനെ വിളിച്ച് വേദപുസ്തകം വായിപ്പിക്കുകയും, കന്യാസ്ത്രീയമ്മയുടെ നമസ്കാരം ചൊല്ലിക്കുകയും ചെയ്തു. 1886 മകരം 23-ന് ജ്യേഷ്ഠൻ മരിച്ചു.

### ശെമ്മാശു പട്ടം

സുറിയാനി പഠനത്തിൽ ആവശ്യത്തിനു പുരോഗതി ആയപ്പോൾ 1886 ഇടവമാസത്തിൽ കളപ്പുരയ്ക്കൽ പൗലൂസ് കത്തനാരും ഗീവറുഗീസിന്റെ പിതാവുമായി ആലോചിച്ച് ഇടവക മെത്രാപ്പോലീത്തായെ വീണ്ടും പോയി കാണുവാൻ തീരുമാനിച്ചു. അന്നു കല്ലുങ്കത്ര പള്ളിയിൽ താമസമാക്കിയിരുന്ന പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായെ ഗീവറുഗീസിന്റെ പിതാവ് പോയി കണ്ടു. 1886 മിഥുനം 1-ന് അഥവാ പെന്തിക്കോസ്തി ഞായറാഴ്ച വാകത്താനത്തു പള്ളി



പ. ഗീവർഗീസ് പ്രഥമൻ ബാവാ

യിൽ വച്ച് പട്ടം കൊടുക്കാമെന്ന് കല്പിച്ചു.

വാകത്താനത്തു പള്ളിയിൽ പെന്തിക്കോസ്തി പെരുന്നാളിന് പട്ടം കൊടയിൽ സംബന്ധിക്കുവാൻ ധാരാളം ആളുകൾ ഉണ്ടായിരുന്നു. പൗലൂസ് മാർ അത്താനാസ്യോസ്, ഗീവറുഗീസിന് കോറൂയോപട്ടം നൽകി.

1886 ലെ ഹൈക്കോടതി വിധിയെ തുടർന്ന് സെമിനാരിയിൽ പഠനം പുനരാരംഭിക്കുന്നതിനെക്കുറിച്ചുള്ള ആലോചന സജീവമായി. അതിനായി കൂടിയ ആലോചനാ യോഗത്തിന്റെ തീരുമാനം അനുസരിച്ച് സെമിനാരി പഠനം പുനരാരംഭിക്കുന്നതിന് വേണ്ട നടപടികൾ എടുക്കുവാൻ പൗലൂസ് മാർ അത്താനാസ്യോസ്, കോനാട്ട് മാത്തൻ മല്പാൻ, വട്ടശ്ശേരിൽ ഗീവർ ഗീസ് മല്പാൻ എന്നിവരെ ചുമതലപ്പെടുത്തി. പൗലൂസ് മാർ അത്താനാ സ്യോസിന്റെ കല്പനപ്രകാരം ഗീവറുഗീസ് കോറൂയോയും സെമിനാരി യിൽ പഠിക്കുവാൻ എത്തി പഠനം തുടങ്ങി. നാലു മാസത്തെ പഠനം കഴിഞ്ഞ് അവധിക്ക് വീട്ടിൽ എത്തിയ ഗീവറുഗീസ് ശെമ്മാശൻ വളരെ ക്ഷീണിതനും രോഗം ബാധിച്ചവനുമായി കാണപ്പെട്ടു. ശെമ്മാശൻ കൂടു തൽ സമയവും കളപ്പുരയ്ക്കൽ അച്ചന്റെയടുത്തായിരുന്നു. രോഗപീഡ യുടെ ഒരു വിവരണം ശെമ്മാശന്റെ സ്വന്തം വാക്കുകളിൽ ഇപ്രകാരമാ യിരുന്നു:

"ദേഹം മുഴുവൻ നീരും മറ്റു സുഖക്കേടുകളും ഉണ്ടായി. കിടപ്പിലും ചികിത്സയിലും ആയി. ആരംഭം കളപ്പുരയ്ക്കൽ വച്ചായിരുന്നു. കുറെ ആശ്വാസമായപ്പോൾ കാരുചിറ കൊണ്ടുപോയി. അവിടെ വച്ച് സുഖ ക്കേട് വർദ്ധിക്കുകയും അത്യന്തം കൂടുതലാവുകയും ചെയ്തപ്പോൾ കള പ്പുരയ്ക്കൽ അച്ചന്റെ അടുത്ത് ആളയയ്ക്കുകയും വളരെ വ്യസന ത്തോടെ രോഗിയുടെ അടുക്കൽ അദ്ദേഹം വന്നുചേരുകയും ഉടനൊരു ആശ്വാസമുണ്ടാവുകയും ചെയ്തു."

അസുഖം ഭേദമായപ്പോൾ വീണ്ടും സെമിനാരിയിൽ പഠിക്കാൻ പോയി. അനാരോഗ്യത്തെ പരിഗണിച്ച് താമസം കോനാട്ട് മല്പാനച്ചന്റെ കുടും ബത്തോടു കൂടെ, ചുങ്കക്കടവിൽ ഒരു മാളിക വാടകയ്ക്ക് എടുത്ത് അതി ലായി. തന്റെ കൂടെ താമസിച്ച കൊച്ചുശെമ്മാശനോട് വാത്സല്യം തോന്നിയ കോനാട്ട് മാത്തൻ മല്പാൻ കൊച്ചുശെമ്മാശന് ഒരു ഓട്ടു വിളക്ക് സമ്മാനമായി കൊടുത്തു. ആ വിളക്ക് ശെമ്മാശൻ മരണം വരെയും ഒരു നിധിയായി സൂക്ഷിച്ചു. പക്ഷേ അധികം വൈകാതെ വ്യവ ഹാരങ്ങൾ നിമിത്തം സെമിനാരി പഠനം മുടക്കമായി. ശെമ്മാശൻ വീട്ടിൽ തിരിച്ചെത്തി, വീണ്ടും പൗലൂസ് കത്തനാരുടെ കൂടെ താമസിച്ച് വി. പൗലോസിന്റെ ലേഖനങ്ങളും മറ്റും പഠിച്ചു.

## "സെമിനാരി പ്രവേശ"ത്തിന്റെ സാക്ഷി

സെമിനാരിക്കേസിൽ റോയൽക്കോടതിയുടെ അന്തിമ വിധിയും അനുകൂലമായതോടെ പൂട്ടിക്കിടന്നിരുന്ന സെമിനാരി തുറന്ന് അതിൽ പ്രവേശിക്കുവാൻ പോയ യാത്ര സാഹസികമായിരുന്നു. അക്കൂട്ടത്തിൽ ഗീവറുഗീസ് ശെമ്മാശനും ഉണ്ടായിരുന്നു.

1889 കർക്കിടകം 2 ന് ഗീവർഗീസ് ശെമ്മാശൻ പുത്തനങ്ങാടി കുരിശുപള്ളിയിലെത്തി പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്, ശെമവൂൻ മാർ അത്താനാസ്യോസ് എന്നിവരെ കണ്ടു കൈമുത്തി അവിടെ താമസിച്ചു. പിറ്റെ ദിവസമായ കർക്കിടകം 3 ന് റോയൽ കോടതി അനുകൂലമായി വിധി പ്രസ്താവിച്ചതറിഞ്ഞ് തിരുമേനിമാർ സെമിനാരിയിലേക്ക് പോയി. കൂട്ടത്തിൽ ഗീവർഗീസ് ശെമ്മാശനും ഉണ്ടായിരുന്നു. ആ സംഭവത്തെക്കുറിച്ച് അദ്ദേഹം തന്നെ എഴുതുന്നു:

"വിധി നടത്തി സിമ്മനാരി കൈവശപ്പെടുത്തുന്നതിനായി തിരുമേനികൾ കുരിശുപള്ളിയിൽ നിന്ന് പുറപ്പെട്ടു പുത്തൻപള്ളിയിൽ പോയി പ്രാർത്ഥനയും കഴിച്ചു താഴത്തങ്ങാടി വഴി സിമ്മനാരിയിൽ എത്തി. അന്നു വലിയ വെള്ളപ്പൊക്കമായിരുന്നതിനാൽ ബോട്ട് സിമ്മനാരിയുടെ പടിഞ്ഞാറെ മിറ്റത്തു അടുത്തു. ഗീവറുഗീസ് ശെമ്മാശു തിരുമേനികളോടു കൂടെ സിമ്മനാരിയിലേക്ക് പോയി. സിമ്മനാരി മുഴുവൻ പൂട്ടി ഇട്ടിരിക്കുകയായിരുന്നു. ആദ്യമേ പടിഞ്ഞാറെ വലിയ വാതിലിന്റെ പൂട്ട് തല്ലിച്ചു. പിന്നീട് പള്ളിയുടെയും തല്ലിച്ചു. പള്ളിയുടെ ത്രോണോസിങ്കലും കബറിങ്കലും പ്രാർത്ഥനകൾ കഴിച്ചു. തിരുമേനികൾ പടിഞ്ഞാറെ കെട്ടിന്റെ തെക്കും വടക്കുമുള്ള വലിയ ഹാൾ മുറികളിൽ താമസിക്കയും ചെയ്തു. ടി. മാസം 4 ന് വാകത്താനത്തു നിന്നും മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായും സിമ്മനാരിയിൽ വന്നു താമസം തുടങ്ങി. ഗീവറുഗീസ് ശെമ്മാശു സിമ്മനാരിയിൽ നിന്നും കല്ലുങ്കത്രപ്പള്ളിയിലും മുപ്പാത്തിയിലും പോയി തിരിച്ചു വീട്ടിൽ എത്തി."

## ഗുരുക്കന്മാരെ തേടി

സെമിനാരി തുറന്നുവെങ്കിലും സെമിനാരി പഠനം ഉടനെയൊന്നും ആരംഭിക്കുന്ന സാദ്ധ്യത കാണായ്കയാൽ ഗീവറുഗീസ് ശെമ്മാശന് മുമ്പിൽ രണ്ട് സാദ്ധ്യതകളാണുണ്ടായിരുന്നത്. ഒന്ന്, പാമ്പാക്കുടയ്ക്കു പോയി മല്പാനച്ചന്റെയടുക്കൽ താമസിച്ചു പഠിക്കുക. രണ്ട്, ഇടവക മെത്രാപ്പോലീത്താ തിരുമേനിയോടൊപ്പം താമസിച്ചു പഠിക്കുക. ഇതിൽ ആദ്യത്തേതിനോട് കൂടുതൽ ആഗ്രഹമുണ്ടായിരുന്നുവെങ്കിലും പാമ്പാക്കുടയ്ക്ക് പുറപ്പെട്ടിട്ട് കോട്ടയത്തു വരെ പോയി തിരിച്ചു പോവുകയാണുണ്ടായത്.

അടുത്ത മാസം തന്നെ ഇടവക മെത്രാപ്പോലീത്താ പൗലൂസ് മാർ അത്താനാസ്യോസിന്റെയടുക്കൽ പോയി താമസിക്കുവാൻ തീരുമാനിച്ചു. തിരുമേനി അന്ന് പാമ്പാടി പള്ളിയിലായിരുന്നു. ശെമ്മാശൻ അവിടെ ചെന്ന് തിരുമേനിയോടൊപ്പം താമസിച്ചു കൊണ്ട്, സുറിയാനി ഭാഷയിലും ആരാധനാ സംബന്ധമായ മറ്റു വിഷയങ്ങളിലും പരിശീലനം നേടി. കൂടാതെ തിരുമേനിയോടൊപ്പം പല പള്ളികളും സന്ദർശിച്ചു. അങ്ങനെ ഏതാനും ആഴ്ചകൾക്കുള്ളിൽ വെളിയനാട്, അങ്കമാലി, പാമ്പാക്കുട, കുറിച്ചി പള്ളികൾ സന്ദർശിക്കുവാനിടയായി.

സുറിയാനിയിലും മറ്റും ആവശ്യത്തിനു പരിശീലനം ആയിയെന്നു മനസ്സിലാക്കിയ തിരുമേനി ഗീവറുഗീസ് കോറൂറോയ്ക്ക് അടുത്ത പട്ടം കൊടുക്കുവാൻ തീരുമാനിച്ചു. പരുമലയിൽ മാർ ഗ്രിഗോറിയോസിനോടൊപ്പം താമസിച്ചുവെന്നും സുറിയാനി ആദ്യപാഠങ്ങൾ പഠിച്ചുവെന്നും മനസ്സിലാക്കിയ കല്ലാശ്ശേരി കുടുംബത്തിലെ ഒരു ബാലനും കോറൂയോ പട്ടം കൊടുക്കുവാൻ തിരുമേനി തീരുമാനിച്ചു. അങ്ങനെ, 1065 ഇടവം 20 ന് കുറിച്ചി പള്ളിയിൽ വച്ച് പൗലൂസ് മാർ അത്താനാസ്യോസ്, ഗീവർഗീസ് കോറൂറോയ്ക്ക് യവ്പദിയക്നോ പട്ടവും, കുറിച്ചി കല്ലാശ്ശേരി ഉലഹന്നാന്റെ മകൻ പുന്നൂസിന് കോറൂയോ പട്ടവും നൽകി. അന്നാരും വിചാരിച്ചു കാണില്ല, ഇവർ രണ്ടുപേരും യഥാക്രമം മലങ്കരയുടെ രണ്ടാമത്തെയും മൂന്നാമത്തെയും കാതോലിക്കാമാരാകുമെന്ന്.

*(ജേക്കബ് കൊച്ചേരി ചീഫ് എഡിറ്ററായി 2005-ൽ ഔഗേൻ മാർ ദീവന്നാസ്യോസ് പ്രസിദ്ധീകരിച്ച "കാതോലിക്കേറ്റിന്റെ നിധി" എന്ന പ. ഗീവർഗീസ് പ്രഥമൻ കാതോലിക്കായുടെ ആത്മകഥ ഉൾപ്പെടുത്തിയ പഠനഗ്രന്ഥത്തിൽ നിന്ന് എടുത്തതാണിത്)*

## പാമ്പാടി തിരുമേനിയും പഴയസെമിനാരിയും

കോട്ടയം ഭദ്രാസന മെത്രാപ്പോലീത്താ ആയിരുന്ന കടവിൽ മാർ അത്താനാസ്യോസ് തിരുമേനി 1895-ൽ പാമ്പാടി പേഴമറ്റം വീട്ടിൽ ചാക്കോയുടെ പുത്രനായ കുര്യാക്കോസിന് (പിന്നീട് പാമ്പാടി തിരുമേനി) 14-ാമത്തെ വയസ്സിൽ 1895 ഫെബ്രുവരി അഞ്ചിനു ശെമ്മാശുപട്ടം നൽകി. പട്ടമേറ്റതിനെ തുടർന്ന് കോട്ടയത്തെ വൈദികസെമിനാരിയിൽ ചേർന്നു. അന്നു വൈദികരായ മല്പാന്മാരിൽ പ്രധാനി വട്ടശ്ശേരിൽ ഗീവർഗീസ് ആയിരുന്നു. ഓമല്ലൂർ ഇലവിനാമണ്ണിൽ സ്കറിയ, നിരണം മട്ടയ്ക്കൽ അലക്സന്ത്രയോസ്, ചക്കരക്കടവിൽ പി. പി. യൗസേഫ് എന്നിവരായിരുന്നു മറ്റു മല്പാന്മാർ. താഴത്തങ്ങാടിയിലെ ഒരു ബന്ധുവീട്ടിൽ താമസിച്ചുകൊണ്ടാണ് കുറിയാക്കോസ് സെമിനാരി പഠനം നടത്തിയത്. കുറിയാക്കോസിന്റെ മാതാമഹിയുടെ സഹോദരപുത്രിയും കുമരകത്ത് ഉമ്മാച്ചേരിൽ കുടുംബ ശാഖയായ വില്ലൂന്നിശ്ശേരിൽ കുടുംബാംഗവുമായ

ശോശാമ്മയെ വിവാഹം കഴിച്ചിരുന്നത് താഴത്തങ്ങാടി തൈപ്പറമ്പിൽ കുരുവിള ചാക്കോ ആയിരുന്നു. ഈ കുടുംബ പശ്ചാത്തലത്തിലാണ് കുറിയാക്കോസ് ശെമ്മാശൻ താഴത്തങ്ങാടിയിലെ ബന്ധുവീട്ടിൽ താമസിച്ചത്. അന്നു മറ്റു ചില വൈദിക വിദ്യാർത്ഥികളും കോട്ടയത്തുള്ള ബന്ധുവീടുകളിൽ താമസിച്ചുകൊണ്ട് പഠിച്ചിരുന്നു.

അക്കാലത്തു പഴയസെമിനാരിയിൽ താമസിച്ചിരുന്ന മല്പാന്മാരും പഠിച്ചിരുന്ന പല വിദ്യാർത്ഥികളും സ്വന്തം വീടുകളിൽ നിന്ന് അരിയും തേങ്ങയും മറ്റും സെമിനാരിയിൽ കൊണ്ടുവന്നാണ് ഭക്ഷണം പാകം ചെയ്തു കഴിച്ചത്. ഇവ കൊണ്ടുവരാൻ കഴിവുള്ളവർ മാത്രമാണ് സെമിനാരിയിൽ താമസിച്ചുകൊണ്ടിരുന്നത്. എന്നാൽ കുറിയാക്കോസ് ശെമ്മാശന്റെ കുടുംബം അക്കാലത്ത് സാമ്പത്തികശേഷി കുറഞ്ഞതായിരുന്നതുകൊണ്ടാണ് താഴത്തങ്ങാടി തൈപ്പറമ്പിൽ തറവാട്ടിൽ താമസിച്ചു പഠിച്ചത്. തിങ്കളാഴ്ച്ച തോറും കോട്ടയം സെമിനാരിയിലേക്ക് നടക്കും. വെള്ളിയാഴ്ച ഉച്ചകഴിഞ്ഞ് കോട്ടയത്തു നിന്ന് പാമ്പാടിയിലുള്ള വീട്ടിൽ തിരിച്ചെത്തും. ഒന്നിച്ചു നടക്കാൻ പാമ്പാടിക്കാരായ മറ്റു ചില ശെമ്മാശന്മാരും ഉണ്ടായിരുന്നു. ആത്മീയ ആവേശച്ചിറകിൽ കയറിയുള്ള ഒരുന്മേഷ യാത്ര! (ബന്ധുവീടിനെപ്പറ്റിയുള്ള വിവരം നൽകിയത് എന്റെ സുഹൃത്തും റിട്ട. ഡപ്യൂട്ടി തഹസീൽദാരും മണർകാടു സ്വദേശിയുമായ മാത്യൂസ് തൈപ്പറമ്പിലാണ്. ഇന്ന് ബസ്സു കയറാൻ പഴയസെമിനാരിയിൽ നിന്ന് ഒരു കിലോമീറ്റർ മാത്രം അകലെയുള്ള ചുങ്കത്ത് (നടക്കാൻ അഞ്ചു മിനിറ്റു മതി) എത്താൻ നല്ല ആരോഗ്യമുള്ള യുവാക്കളായ പല വൈദിക വിദ്യാർത്ഥികൾക്കും പത്തു രൂപാ കൂലിയുള്ള ഓട്ടോറിക്ഷാ വേണം!!).

## സെമിനാരിയുടെ സന്തോഷവും കിരീടവും

കുന്നംകുളം സ്വദേശിയായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് സ്ഥാപിച്ച പഴയസെമിനാരിയുടെ 20 ദശാബ്ദത്തെ ചരിത്രത്തിനിടയിൽ സെമിനാരിയിൽ പഠിച്ചവരിൽ സഭാദ്ധ്യക്ഷ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ട രണ്ടാമത്തെ മേല്പട്ടക്കാരനാണ് കുന്നംകുളത്തിന്റെയും സഭയുടെയും അഭിമാനമായിരിക്കുന്ന നമ്മുടെ ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലൂസ് മാർ മിലിത്തിയോസ്. ഈ ദൈവശാസ്ത്ര കേന്ദ്രത്തെയും ശരിക്കു ഭരിക്കാനും കൂടുതൽ ഉയർത്താനും ദൈവം നിയോഗിച്ചിരിക്കുന്ന തിരുമേനിയും അക്ഷരാർത്ഥത്തിൽ സെമിനാരിയുടെ 'സന്തോഷവും കിരീടവു'മാണെന്നു വിശേഷിപ്പിക്കുന്നതിലും സന്തോഷമുണ്ട്.



# 16

# പഴയസെമിനാരി ഇന്ന്

ഫാ. ഡോ. റ്റി. ജെ. ജോഷ്വ എഴുതുന്നു: രണ്ട് നൂറ്റാണ്ടിന്റെ ചരിത്രമുള്ള ഭാരതത്തിലെ അതിപുരാതന വൈദികപരിശീലന കേന്ദ്രമായ ഓർത്തഡോക്സ് സെമിനാരിയിൽ പഠിക്കുന്നതിനും, പിന്നീട് അൻപത്തഞ്ചു വർഷം അദ്ധ്യാപകനായി സേവനം അനുഷ്ഠിക്കാനുമുള്ള ഭാഗ്യം എനിക്കു ലഭിച്ചു. ഇതിന്റെ ഭരണപരമായ പല ഉത്തരവാദിത്തങ്ങളും വഹിക്കുന്നതിനവസരമുണ്ടായി. ഇപ്പോഴും അദ്ധ്യാപനത്തിൽ തുടരുന്നു. അറുപത്തഞ്ചാം വയസ്സിൽ വിരമിക്കണമെന്ന് സെമിനാരിയുടെ ഭരണഘടന അനുശാസിക്കുന്നെങ്കിലും എന്റെ ദീർഘകാല സേവനം കണക്കിലെടുത്ത് ഇപ്പോഴും തുടരുവാൻ ആവശ്യപ്പെട്ടിരിക്കുകയാണ്.

മറ്റുള്ള വൈദികാഭ്യാസ സ്ഥാപനങ്ങളിൽ നിന്ന് പല കാര്യങ്ങളിലും ഇതു വ്യത്യസ്തമാണ്. സഭയുടെ ഭരണകേന്ദ്രവുമായി അഭേദ്യമായ ഒരു ബന്ധം ഇതിനുണ്ട്. ഒരു കാലത്ത് സഭാതലവന്റെ ആസ്ഥാനം ഇതായിരുന്നു. സഭാചരിത്രത്തിലെ സുപ്രധാന പല സംഭവങ്ങളും അരങ്ങേറിയ വേദിയിതാണ്. ഉന്നതസമിതികളായ എപ്പിസ്ക്കോപ്പൽ സുന്നഹദോസും, സഭാമാനേജിംഗ് കമ്മിറ്റിയും ഇന്നും സമ്മേളിക്കുന്നത് ഇവിടെയാണ്. അദ്ധ്യാപകരിൽ പലരും സഭയുടെ സുപ്രധാന സമിതികളിലും, ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളിലും നേതൃത്വം നൽകുന്നു.

സഭാചരിത്രത്തിൽ സുപ്രധാന നേതൃത്വം വഹിച്ചിരുന്ന നാലു സഭാപിതാക്കന്മാർ കബറടങ്ങിയിരിക്കുന്നത് ഇവിടെയാണ്. അക്കാരണത്താൽ അനുദിനം അനവധി സഭാമക്കൾ സന്ദർശനം നടത്തുന്നു. ഈ പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാളുകളിൽ സംബന്ധിക്കുവാൻ നാടിന്റെ നാനാഭാഗത്തു നിന്നുമായി ഭക്തജനങ്ങൾ വന്നെത്തുകയും ചെയ്യുന്നു. ഇങ്ങനെ സഭാകേന്ദ്രവുമായും സഭാമക്കളുമായും സജീവബന്ധം പുലർത്തുന്ന സ്ഥാപനങ്ങൾ വേറെ കാണുകയില്ല.

അദ്ധ്യാപക സമൂഹത്തെപ്പറ്റി അഭിമാനത്തോടെ പ്രസ്താവിക്കാവുന്ന പല കാര്യങ്ങളുണ്ട്. പത്തു പേർ ഡോക്ടറേറ്റ് ഉള്ളവരാണ്. രണ്ടു പേർ ഡോക്ടറേറ്റ് പൂർത്തിയാക്കിക്കൊണ്ടിരിക്കുന്നു. എക്യുമെനിക്കൽ വേദികളിലും വേദശാസ്ത്ര രംഗത്തും പ്രാഗല്ഭ്യം തെളിയിച്ചിട്ടുള്ളവരുണ്ട്. ഇത്രയും ഉന്നത ബിരുദധാരികളും കഴിവുള്ളവരുമായ ഒരു അദ്ധ്യാപക വൃന്ദം ഭാരതത്തിലെ കത്തോലിക്കേതര സെമിനാരികളിൽ എങ്ങുംതന്നെയില്ല. സേവന മനോഭാവത്തിൽ ഇവർ പ്രവർത്തിക്കുന്നു. ഗവൺമെന്റിൽ

ഏറ്റവും താഴ്ന്ന ശമ്പളക്കാരനു ലഭിക്കുന്ന വേതനംപോലും ഇവർക്കില്ല എന്നുള്ളത് വെളിപ്പെടുത്തുവാൻ ആഗ്രഹിക്കുന്നു. വിദേശ സഹായം ഒന്നുമില്ലാതെ സഭാമക്കളുടെ സംഭാവനകൊണ്ട് നടത്തുന്ന ഒരു സ്ഥാപനമെന്ന പ്രത്യേകതയും ഇതിനുണ്ട്.

ഇവിടുത്തെ കോഴ്സുകളെപ്പറ്റി പൊതുജനങ്ങൾ അറിയേണ്ടതുണ്ട്. സെമിനാരിയിൽ ഇപ്പോൾ നാലര വർഷത്തെ അഭ്യസനമാണുള്ളത്. GST എന്നുള്ള സെമിനാരി ഡിപ്ലോമ നൽകുന്നതു കൂടാതെ സെറാമ്പൂർ യൂണിവേഴ്സിറ്റിയോട് അഫിലിയേറ്റു ചെയ്തിട്ടുള്ളതിനാൽ അവിടുത്തെ പരീക്ഷയും ഇവിടെ നടത്തി ബി. ഡി. ബിരുദം നൽകുന്നു. മാർത്തോമ്മാ വൈദികസെമിനാരി, കണ്ണമ്മൂല സെമിനാരി (തിരുവനന്തപുരം) എന്നിവയോടു ചേർന്ന് ഫെഡറേറ്റഡ് ഫാക്കൽറ്റി രൂപവൽക്കരിച്ച് ബിരുദാനന്തരബിരുദങ്ങളായ എം. റ്റി. എച്ച്.; ഡി. റ്റി. എച്ച്. (ഡോക്ടറേറ്റ്) എന്നിവ നൽകത്തക്കവണ്ണം അദ്ധ്യയനം ക്രമീകരിച്ചിട്ടുണ്ട്. ഈ കോഴ്സുകൾക്ക് ഇതര സഭകളിൽ നിന്നും ഇതര സംസ്ഥാനങ്ങളിൽ നിന്നും വിദ്യാർത്ഥികൾ ഇവിടെ എത്തുന്നു. അവർ ഈ മൂന്നു സെമിനാരികളിൽ കൂടി പഠനവും ഗവേഷണവും നടത്തുന്നു. ബാപ്റ്റിസ്റ്റ്, പെന്തിക്കോസ്ത്, സി. എൻ. ഐ. മുതലായ സഭാവിഭാഗങ്ങളിൽ നിന്നുള്ളവർ ഉൾപ്പെടുന്നു. അവരുടെ മുഴുവൻ ചെലവും അവർതന്നെ എടുക്കുകയാണ്. ഇവിടുത്തെ താമസവും അദ്ധ്യാപനവും ആകർഷകമായതുകൊണ്ട് വർഷംതോറും അവരുടെ സംഖ്യ വർദ്ധിക്കുന്നു.

### അവൈദികർക്കു വേണ്ടിയുള്ള പഠനപദ്ധതികൾ

കഴിഞ്ഞ കാലങ്ങളിൽ വൈദികരെ പരിശീലിപ്പിച്ച് അവരെ പ്രവർത്തന സജ്ജരാക്കുക എന്നുള്ളതായിരുന്നു സെമിനാരിയുടെ ഏക ലക്ഷ്യം. എന്നാൽ അവൈദികരെയും ആത്മീയ പ്രബുദ്ധരാക്കാനും അവരുടെ ക്രിസ്തീയ ജീവിതം അർത്ഥപൂർണ്ണമാക്കുവാനും ഉതകുന്നവിധത്തിൽ ചില പരിപാടികൾ ആധുനിക ഘട്ടത്തിൽ ആവിഷ്കരിക്കുകയുണ്ടായി. ദീർഘവീക്ഷണത്തോടെ ഇക്കാര്യത്തിന് മുൻകൈ എടുത്തത് സെമിനാരിയുടെ ആധുനിക ശില്പിയെന്നു വിശേഷിപ്പിക്കാവുന്ന പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായാണ്. അങ്ങനെ അദ്ദേഹത്തിന്റെ ഭാവനയിൽ രൂപംകൊണ്ടതാണ് “ദിവ്യബോധനം” എന്ന പഠന പദ്ധതി. ഇപ്പോൾ അത് 25 വർഷം പൂർത്തിയാക്കി ജൂബിലിയിൽ എത്തിനിൽക്കുന്നു. മൂന്നു കോഴ്സുകളാണ് അതിനുള്ളത്. പി. ഒ. സി. ഇ. (Proficiency in Orthodox Christian Education), ഡി. ഒ. സി. ഇ. (Diploma in Orthodox Christian Education), ജി. ഒ. സി. ഇ. (Graduate in Orthodox Christian Education) എന്നിങ്ങനെ ഈരണ്ടു വർഷം വീതം നീണ്ടുനിൽക്കുന്ന പദ്ധതി

യാണ്. ഓരോ കോഴ്സിനും പത്തു പുസ്തകങ്ങൾ പഠിക്കുവാനുണ്ട്. ആകെ 30 പുസ്തകങ്ങൾ. ഇവയെല്ലാം സെമിനാരി അദ്ധ്യാപകർ രചിച്ചിട്ടുള്ളവയാണ് എന്നു മാത്രമല്ല വിവിധ കേന്ദ്രങ്ങളിൽ അദ്ധ്യാപകർ തന്നെ എത്തി പഠന സെമിനാറുകളും നടത്തുന്നു. പഠന സംവിധാനം ചെയ്തിട്ടുള്ളത് ഏതു പ്രായത്തിലുള്ളവർക്കും ഇതിൽ ചേർന്നു പഠിക്കത്തക്കവിധത്തിലാണ്. ഈരണ്ടു വർഷം കഴിയുമ്പോൾ സെമിനാരിയിൽ നടത്തുന്ന "ദിവ്യബോധനം കോൺവോക്കേഷനിൽ" കോഴ്സ് പാസ്സാകുന്നവർക്കു സർട്ടിഫിക്കറ്റും സമ്മാനങ്ങളും നൽകുന്നു. പല സ്ഥലങ്ങളിൽ നിന്നും കോൺവോക്കേഷനിൽ പങ്കെടുക്കുവാൻ സ്പെഷ്യൽ ബസ്സിലും ജീപ്പിലും വന്നെത്തുന്നവരുടെ ഉത്സാഹവും തീക്ഷ്ണതയും ആരെയും പുളകംകൊള്ളിക്കും.

സഭയുടെ വിവിധ ഭാഗങ്ങളിൽ നിന്നും പതിനയ്യായിരത്തിൽ അധികം പേർ ദിവ്യബോധന കോഴ്സ് പൂർത്തിയാക്കിയിട്ടുണ്ട് എന്നത് തികച്ചും അഭിമാനാർഹമായ കാര്യം തന്നെ. കേരളത്തിനു വെളിയിൽ ഈ പദ്ധതി വളരെ വിജയകരമായി നടത്തുന്ന പല കേന്ദ്രങ്ങൾ ഉണ്ട്. കഴിഞ്ഞ മാസത്തിൽ ഞാൻ ദോഹ ഇടവകയിൽ ചെന്നപ്പോൾ അവിടെ എഴുപത്തഞ്ചു പേരുള്ള ഒരു യൂണിറ്റ് ഉത്സാഹപൂർവ്വം പ്രവർത്തിക്കുന്നതായി കണ്ടു. അമേരിക്കയിലും ഇപ്പോൾ ദിവ്യബോധനം യൂണിറ്റുകൾ സജീവമായിട്ടുണ്ട്. ദിവ്യബോധനം പാസ്സായിട്ടുള്ള എല്ലാവരെയും ഉൾപ്പെടുത്തി ഈ വരുന്ന ഒക്ടോബർ 24-നു പരുമല വച്ച് ഒരു ജൂബിലി മഹാസംഗമം നടത്തുവാൻ ഉദ്ദേശിക്കുന്നു.

സെമിനാരി സന്ദർശിച്ചിട്ടുള്ള ഇതര സഭാനേതാക്കൾ പലരും ദിവ്യബോധന പദ്ധതിയുടെ സിലബസും പ്രോസ്പെക്ടസും കണ്ടിട്ട്, മറ്റൊരു സെമിനാരിയും വിഭാവനം ചെയ്യാത്ത ഒരു ഉത്തമ പഠനപദ്ധതിയായി പ്രശംസിച്ചിട്ടുണ്ട്. ദിവ്യബോധനം പാസ്സായിട്ടുള്ളവരിൽ ഏതാണ്ട് അറുപത്തഞ്ച് ശതമാനവും വനിതകളാണെന്നുള്ളത് ശ്രദ്ധേയമാണ്. ജൂബിലിയോടനുബന്ധിച്ച് പ്രകാശനം ചെയ്യുന്ന ഗ്രന്ഥത്തിന്റെ എഡിറ്ററായി പ്രവർത്തിക്കുന്നത് കഴിവുറ്റ ഒരു വനിതയാണ്. ആദ്ധ്യാത്മിക രംഗത്തെ സ്ത്രീ ശക്തീകരണത്തിൽ ദിവ്യബോധനം സുപ്രധാനമായ പങ്കുവഹിക്കുന്നു.

## ശ്രുതി-ആരാധനാ സംഗീതവിദ്യാലയം

സെമിനാരിയുടെ മറ്റൊരു സംരംഭമാണ് "ശ്രുതി" എന്ന പേരിലുള്ള ആരാധന സംഗീത വിദ്യാലയം. ഇതും ശ്രേഷ്ഠനായ പൗലോസ് മാർ ഗ്രീഗോറിയോസിന്റെ മനസ്സിൽ തെളിഞ്ഞ ആശയം തന്നെ. സുറിയാനി സംഗീത പാരമ്പര്യം അമൂല്യമാണ്. അത് നഷ്ടമാക്കാതെയും കാലാനുസൃതമായ മാറ്റങ്ങൾ വരുത്തിയും, സഭ മുഴുവനും ഏകീകരണത്തിൽ

വരുത്തുക എന്നുള്ളതാണ് ലക്ഷ്യം. ഇതിന് അനുയോജ്യനായ ഒരു വ്യക്തിയെ അഭിവന്ദ്യ തിരുമേനി കണ്ടെത്തി (ഫാ. എം. പി. ജോർജ്ജ്) ആവശ്യമായ പരിശീലനം നൽകി അദ്ദേഹത്തെ പ്രാപ്തനാക്കുകയായിരുന്നു. അതിനായി കർണ്ണാടക സംഗീതത്തിലും, റഷ്യയിലും, ഇംഗ്ലണ്ടിലുമുള്ള ആരാധന സംഗീത വിദ്യാലയങ്ങളിലെ ഉപരിപഠനത്തിനും അദ്ദേഹത്തെ അയച്ചു. സുറിയാനി സംഗീതത്തിൽ പ്രാവീണ്യം നേടിയ ശേഷമാണ് മറ്റു പരിശീലനങ്ങൾ നടത്തിയത്. ഇന്ന് അദ്ദേഹം ഈ രംഗത്തെ അതുല്യനായ വ്യക്തിയായി മാറിയിരിക്കുന്നു. ഇതര സഭാവിഭാഗങ്ങളിൽപ്പെട്ടവരും അദ്ദേഹത്തിന്റെ കഴിവിനെ പ്രയോജനപ്പെടുത്തുന്നു. അന്തർദ്ദേശീയ തലത്തിൽ സംഘടിപ്പിച്ച ഓർത്തഡോക്സ് മ്യൂസിക്ക് ഫെസ്റ്റിവലിൽ പോയി പ്രശസ്തമാംവണ്ണം സമ്മാനങ്ങൾ കരസ്ഥമാക്കുന്ന "സൂമോറോ" ഗായകസംഘത്തെ വാർത്തെടുത്തത് എം. പി. ജോർജ്ജച്ചനാണ്.

ഇപ്പോൾ സെമിനാരിയിൽ ഒരു റെക്കോർഡിങ്ങ് സ്റ്റുഡിയോയും, സംഗീതത്തിനു മാത്രമുള്ള വിപുലമായ ഒരു ലൈബ്രറിയും സജ്ജമാക്കിയിട്ടുണ്ട്. സഭാംഗങ്ങൾക്കു പ്രത്യേകമായ സംഗീതക്ലാസ്സുകൾ ഇവിടെ ക്രമീകരിക്കുന്നു. കൂടാതെ ഇടവകതോറും ഏകീകൃത സ്വഭാവത്തോടെയുള്ള ഗായകസംഘങ്ങളും ശുശ്രൂഷകസംഘങ്ങളും സംഘടിപ്പിക്കുന്നതിൽ "ശ്രുതി" പ്രത്യേകം താല്പര്യമെടുക്കുന്നു. ആരാധനാഗീതങ്ങൾ ഉൾക്കൊള്ളുന്ന സി. ഡി. കളും ശ്രുതി പ്രസിദ്ധപ്പെടുത്തുന്നു. നമ്മുടെ സംഗീതത്തെക്കുറിച്ച് വിമർശനം നടത്തുന്നവർ ഇപ്പോൾ പ്രകീർത്തിക്കുവാൻ തക്കവണ്ണം മാറ്റങ്ങൾ വന്നിട്ടുണ്ട്. അതിൽ "ശ്രുതിക്കും" സെമിനാരിക്കും അഭിമാനിക്കാൻ കഴിയും.

## ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്ക്

ശ്രുതി ഡയറക്ടർ ഫാ. എം. പി. ജോർജ്ജ് പ്രസ്ഥാനത്തിന്റെ ഉദ്ദേശ്യലക്ഷ്യങ്ങളെക്കുറിച്ച് എഴുതുന്നു:

1. മലങ്കരസഭയുടെ ആരാധനാ സംഗീതത്തിന് ഐകരൂപ്യം വരുത്തുക. 2. സുറിയാനി സംഗീതത്തിന്റെ തനിമ നഷ്ടപ്പെടാതിരിക്കാൻ ശ്രമിക്കുക. 3. വൈദികതലങ്ങളിൽ മാത്രം ഒതുങ്ങിനിന്നിരുന്ന സംഗീതത്തെ സാധാരണജനങ്ങളിലേക്കും എത്തിക്കുക. 4. സുറിയാനി സംഗീതത്തിന്റെ സൗന്ദര്യം ലോകത്തിനു കാണിച്ചു കൊടുക്കുക. 5. സുറിയാനി രാഗങ്ങളെക്കുറിച്ചും ഉപയോഗത്തെക്കുറിച്ചും കുടുതൽ ഗവേഷണ പഠനങ്ങൾ നടത്തുക.

6. ഇടവകതലങ്ങളിൽ ജനങ്ങൾക്ക് ഒരേ ശ്രുതിയിൽ പാടുവാൻ വേണ്ടി

നല്ല ഗായകസംഘങ്ങൾക്ക് രൂപംകൊടുക്കുക. 7. പുതിയ രാഗങ്ങളെക്കുറിച്ചും ഗീതങ്ങളെക്കുറിച്ചും പഠിക്കുകയും അതിന് പുതുമയുടെ സാദ്ധ്യതകളുണ്ടോ എന്ന് പരീക്ഷണാർത്ഥം ഉപയോഗിച്ചു നോക്കുകയും ചെയ്യുക. 8. സംഗീതത്തിലെ മറ്റു ശാഖകളെപ്പറ്റിയും (പാശ്ചാത്യ, കർണാട്ടിക്) പഠിപ്പിക്കുക. 9. വയലിൻ, ഗിത്താർ, കീബോർഡ് മുതലായവ മതഭേദമില്ലാതെ പഠിപ്പിക്കുക. 10. നഷ്ടപ്പെട്ടുപോയ രാഗങ്ങൾ തിരിച്ചുകൊണ്ടുവരിക.

11. പുതിയ സംഗീതത്തിനുള്ള സാധ്യത ഉണ്ടോ എന്ന് ആരായുക. ഉണ്ടെങ്കിൽ അത് പ. സുന്നഹദോസിന്റെ അനുവാദത്തോടെ റിക്കാർഡ് ചെയ്ത് ഇടവകകളിൽ എത്തിക്കുക. 12. ഗായകസംഘങ്ങളെ പഠിപ്പിക്കുവാൻ വേണ്ട സംഗീത അധ്യാപകരെ പരിശീലിപ്പിക്കുക. 13. സുറിയാനി രാഗങ്ങളുടെ കലവറയായ 'എക്കാറ' റിക്കാർഡ് ചെയ്ത് ഇടവകകളിൽ എത്തിക്കുക. 14. സുറിയാനി സംഗീതത്തിന്റെ ശാസ്ത്രീയ വശം കൂടുതലായി ഗവേഷണ പഠനങ്ങൾ നടത്തി പ്രചരിപ്പിക്കുക. 15. സുറിയാനി സംഗീതത്തിനു വേണ്ടി പ്രവർത്തിച്ച പിതാക്കന്മാരെ ക്കുറിച്ച് ജനങ്ങളെ കൂടുതലായി ബോധവാന്മാരാക്കുക.

മേല്പറഞ്ഞ കാര്യങ്ങൾ കഴിഞ്ഞ വർഷങ്ങളിൽ ചെയ്യുവാൻ ശ്രുതിക്ക് സാധിച്ചിട്ടുണ്ട്. ഇന്ന് ജനങ്ങൾ പെരുന്നാളുകൾ, വിവാഹം, ശവസംസ്കാരം, ഭവനകൂദാശ, പള്ളികൂദാശ, പട്ടംകൊട മുതലായ ശുശ്രൂഷകളിൽ സജീവമായി പങ്കെടുക്കുന്നുവെന്ന് സധൈര്യം പറയുവാൻ സാധിക്കും.

### പ്രവർത്തനം

വൈദികസെമിനാരി ഫാക്കൽറ്റിയുടെ നിയന്ത്രണത്തിലാണ് ഈ സ്ഥാപനം പ്രവർത്തിക്കുന്നത്. എന്നാൽ ഇതിന്റെ സുഗമമായ നടത്തിപ്പിന് ഫാക്കൽറ്റിയിൽ നിന്നും പുറത്തു നിന്നുമായി പത്തു പേരുള്ള 'ശ്രുതി ബോർഡ്' ഫാക്കൽറ്റി തന്നെ തെരഞ്ഞെടുത്തിട്ടുണ്ട്. ഇതിന്റെ പ്രവർത്തന റിപ്പോർട്ട്, കണക്ക് എന്നിവ ഫാക്കൽറ്റി പരിശോധിച്ച് ആണ്ടുതോറും സഭാകേന്ദ്രത്തിലേക്ക് കൊടുക്കുന്നു.

### ഫ്രണ്ട്സ് ഓഫ് ശ്രുതി

'ശ്രുതി'യുടെ മൂലധനം ഫ്രണ്ട്സ് ഓഫ് ശ്രുതി എന്ന ഈ സ്ഥാപനത്തിന്റെ അംഗങ്ങളുടെ സംഭാവനയാണ്.

### അധ്യാപകർ

പ്രിൻസിപ്പാൾ - ഫാ. ഡോ. കെ. എം. ജോർജ്ജ്

സുറിയാനി സംഗീതം - ഫാ. എം. പി. ജോർജ്ജ്, ഫാ. മാത്യു വർഗീസ്, ഫാ. ജിബി പോൾ

കർണ്ണാടക സംഗീതം - അജിത്ത് കിടങ്ങറ

ഓർഗൻ - തോമസ് ജേക്കബ് കൈതയിൽ

വയലിൻ, ഗിത്താർ - കെ. ജോസഫ്

**ലൈബ്രറി**

ലോക സംഗീതത്തെ കുറിച്ചും ഭാരതീയ സംഗീതത്തെക്കുറിച്ചും, സുറിയാനി സംഗീതത്തെക്കുറിച്ചുമുള്ള ഗ്രന്ഥങ്ങൾ അടങ്ങുന്ന ഒരു ലൈബ്രറി ഇതിലുണ്ട്. കോട്ടയം മാളിയേക്കൽ എം. സി. മാണി പരേതനായ തന്റെ പിതാവ് എം. എം. ചാക്കോയുടെ ഓർമ്മയ്ക്കായി നൽകിയ തുക കൊണ്ട് തുടങ്ങിയതാണ് പുതിയ ലൈബ്രറി.

**സ്റ്റുഡിയോ**

പാട്ടുകൾ റിക്കാർഡ് ചെയ്യുവാനായി ആധുനിക രീതിയിലുള്ള ഒരു ഡിജിറ്റൽ സ്റ്റുഡിയോ ഇതിൽ പ്രവർത്തിക്കുന്നു. ബിജോ കളീക്കൽ പരേതനായ സ്വപിതാവ് ഫാ. ജോർജ്ജ് കളീക്കലിന്റെ നാമത്തിൽ സംഭാവന ചെയ്തതാണ് ഈ സ്റ്റുഡിയോ.

**ഓഡിയോ വീഡിയോ ലൈബ്രറി**

പാട്ടുകൾ കേൾക്കുവാനും സഭാസംബന്ധമായ പ്രധാനപ്പെട്ട കാര്യങ്ങൾ കാണുവാനും ഒരു വീഡിയോ - ഓഡിയോ ലൈബ്രറി പ്രവർത്തിച്ചു വരുന്നു. 2003-ൽ കെ. ജെ. യേശുദാസ് ഇതിന്റെ ഉദ്ഘാടനം നടത്തി.

**ഗായക സംഘങ്ങൾ - സൂമോറോ ഗായകസംഘം**

ഓർത്തഡോക്സ് സഭയുടെ അംഗങ്ങൾ അടങ്ങുന്ന വിശ്വപ്രസിദ്ധമായ സൂമോറോ ഗായകസംഘം എല്ലാ വെള്ളിയാഴ്ചയും പരിശീലനം നടത്തുന്നു. 2000, 2009 വർഷങ്ങളിൽ പോളണ്ടിലും, റഷ്യയിലെ ബെലാറസിലും നടന്ന അഖിലലോക ഓർത്തഡോക്സ് സഭാ സംഗീത മത്സരത്തിൽ ഈ ഗായകസംഘം ഒന്നാം സ്ഥാനം നേടി സഭയ്ക്കും രാജ്യത്തിനും അഭിമാനമുണ്ടാക്കി. 1996 മുതൽ ഇത് പ്രവർത്തിച്ചുവരുന്നു.

**എക്യുമെനിക്കൽ ഗായക സംഘം**

എല്ലാ സഭകളിലേയും നല്ല ഗായകർ ഉൾപ്പെടുന്ന എക്യുമെനിക്കൽ ഗായകസംഘം ശനിയാഴ്ച തോറും പരിശീലനം നേടുന്നു. വിവിധ സ്ഥലങ്ങളിൽ ഇവർ ഗാനങ്ങൾ അവതരിപ്പിച്ചു വരുന്നു.

## കൗൺസലിങ്ങ് പരിശീലനം

ഇന്ന് വളരെ പ്രചാരവും പ്രസക്തിയും വർദ്ധിപ്പിച്ചിട്ടുള്ള ഒരു വിഷയ മാണ് കൗൺസലിങ്ങ്. സാമൂഹ്യജീവിതത്തിൽ വന്നിട്ടുള്ള മാറ്റങ്ങൾ വ്യക്തിജീവിതത്തിൽ സംഘർഷങ്ങളും പിരിമുറുക്കങ്ങളും വരുത്തുന്ന അവസ്ഥയാണ് ഇന്നുള്ളത്. കുടുംബജീവിതത്തിലും പടലപിണക്കങ്ങളും അസ്വാരസ്യങ്ങളും വർദ്ധിക്കുന്നു. ഈ സാഹചര്യങ്ങൾ കൗൺസലി ങ്ങിന്റെ ആവശ്യകത വർദ്ധിപ്പിക്കുകയാണ്. സെമിനാരിയിൽ കൗൺസ ലിങ്ങ് കോഴ്സ് കൈകാര്യം ചെയ്യുന്ന ഡോ. ഒ. തോമസച്ചന്റെ നേതൃത്വ ത്തിൽ സഭയിലെ സ്ത്രീ–പുരുഷന്മാർക്ക് കൗൺസലിങ്ങ് പരിശീലനം നൽകുന്നു. നേതൃത്വ വരമുള്ളവരും, കൗൺസലിങ്ങിൽ അഭിരുചിയും താല്പര്യവുമുള്ളവരുമായ വ്യക്തികൾക്കാണ് പരിശീലനം നൽകുന്നത്. ഇപ്രകാരം ഇവിടെ പരിശീലനം നേടിയിട്ടുള്ള പലർ വിവിധ കേന്ദ്രങ്ങ ളിൽ പ്രവർത്തിക്കുന്നു. പ്രീമാരിറ്റൽ കൗൺസലിങ്ങ് മിക്ക ഭദ്രാസനങ്ങ ളിലും നിർബന്ധമാക്കിയിട്ടുള്ളതുകൊണ്ട്, ഭദ്രാസന കേന്ദ്രങ്ങളിൽ ഈ പ്രോഗ്രാം ക്രമീകരിക്കുന്നതിന് ഇപ്പോൾ അറിവും കഴിവുമുള്ള വ്യക്തി കൾ ഉണ്ട്.

## സേവനത്തിന്റെ പാതയിൽ

സെമിനാരിയിൽ നിന്നു പഠിച്ചിറങ്ങുന്നവർ, ആരാധന നടത്തി സംതൃ പ്തി അടയുന്ന അവസ്ഥയിൽ ആകരുതെന്നു കരുതി സേവനപരമായ കാര്യങ്ങളിൽ താല്പര്യവും പങ്കാളിത്തവും വളർത്തുവാൻ തക്ക പരി പാടി സെമിനാരിയിലുണ്ട്. "സ്റ്റുവേർഡ്ഷിപ്പ് ഫണ്ട്" എന്ന പേരിൽ പ്രവർ ത്തിക്കുന്ന പ്രസ്ഥാനം, സാമ്പത്തികമായി ക്ലേശിക്കുന്നവരെ സഹായി ക്കാനുള്ള പല പദ്ധതികളും നടപ്പാക്കുന്നു. തയ്യൽ മെഷീൻ വാങ്ങിച്ചു കൊടുക്കുക, ഭവനനിർമ്മാണത്തിൽ സഹായിക്കുക, ചികിത്സാ സഹായം നൽകുക ഇങ്ങനെ പലതും പ്രവർത്തനത്തിൽ ഉൾപ്പെടുന്നു. വിദ്യാർത്ഥി കൾ തന്നെ അതിനുള്ള ധനം സമാഹരിക്കുകയാണ് ചെയ്യുന്നത്. കഴി ഞ്ഞവർഷം രണ്ടു ഭവനങ്ങൾ നിർമ്മിച്ചു കൊടുക്കുന്നതിനും മുപ്പത് തയ്യൽ മെഷീനുകൾ വാങ്ങിച്ചുകൊടുക്കുന്നതിനും കഴിഞ്ഞു. ഏതാണ്ട് അഞ്ചു ലക്ഷം രൂപായുടെ സഹായം ചെയ്യാൻ സാധിച്ചു.

സെമിനാരിയുടെ ആധുനികഘട്ടം അഭിമാനാർഹമായ നേട്ടങ്ങളുടെയും വളർച്ചയുടെയും അവസരമാണ്. പൗലോസ് മാർ ഗ്രീഗോറിയോസ് തിരു മേനിയുടെ കാലം മുതലാണ് ഈ പുതിയ കുതിപ്പ് തുടങ്ങുന്നത്. ഫാ. ഡോ. വി. സി. സാമുവേൽ, ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, മലങ്കര മല്പാൻ എൻ. കെ. കോരത് മല്പാൻ, ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് എന്നിവർ ഒരേസമയം ഇവിടെ പ്രവർത്തിച്ചിരുന്നു. അവി


**പോൾ സി. വർഗീസ്**


**എം. പി. ചാക്കോ**


**സി. വി. ഏലിയാസ്**

സ്മരണീയമായ ഘട്ടമായിരുന്നു അതെന്നു പറയാം. അവരോടൊപ്പം പ്രവർത്തിക്കുവാൻ എനിക്കും ഭാഗ്യം ലഭിച്ചു. വലിയ മത്സ്യങ്ങളുടെ ഇടയിൽ ചലിക്കുന്ന ഒരു ചെറിയ മത്സ്യം.

സഭയുടെ ഭാവി നിർണ്ണയിക്കുന്നത് സെമിനാരിയുടെ പ്രവർത്തനത്തിലാണ്. അതിന്റെ പ്രവർത്തനം സുഗമവും, ഫലപ്രദവുമാക്കാൻ അവിടെ പ്രവർത്തിക്കുന്നവർ മാത്രമല്ല സഭ മുഴുവന്റെയും ശ്രദ്ധയും ശ്രമവും ആവശ്യമാണ്."

### പഴയസെമിനാരിയിലെ മല്പാന്മാർ

പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ, കോനാട്ട് യോഹന്നാൻ മല്പാൻ, പാലക്കുന്നത്ത് ഏബ്രഹാം മല്പാൻ, കൈതയിൽ ഗീവറുഗ്ഗീസ് മല്പാൻ, കോനാട്ട് ഗീവറുഗ്ഗീസ് മല്പാൻ, വട്ടശ്ശേരിൽ ഗീവറുഗീസ് മല്പാൻ, കോനാട്ട് മാത്തൻ മല്പാൻ, മട്ടയ്ക്കൽ അലക്സന്ത്രയോസ് മല്പാൻ, പൂതക്കുഴിയിൽ ഏബ്രഹാം മല്പാൻ, ചെറിയമഠത്തിൽ സ്കറിയാ മല്പാൻ, നരിമറ്റത്തിൽ യോഹന്നാൻ മല്പാൻ, ഞാർത്താങ്കൽ കോരത് മല്പാൻ, ടി. ജി. ഏബ്രഹാം മല്പാൻ തുടങ്ങിയവർ സെമിനാരിയിൽ വിവിധ കാലങ്ങളിൽ അധ്യാപനം നിർവഹിച്ച സുറിയാനി മല്പാന്മാർ ആയിരുന്നു.

### പഴയസെമിനാരി മാനേജർമാർ

വട്ടശ്ശേരിൽ ഗീവറുഗീസ് റമ്പാൻ, കൊച്ചുപറമ്പിൽ പൗലൂസ് റമ്പാൻ, മട്ടയ്ക്കൽ അലക്സന്ത്രയോസ് മല്പാൻ, വാളക്കുഴി യൗസേഫ് കത്തനാർ, ചുണ്ടേവാലിൽ ജേക്കബ് കത്തനാർ, ടി. സി. ജേക്കബ് കത്തനാർ, ഫാ. കെ പീലിപ്പോസ്, ഫാ. ടി. വി വർഗീസ്, ഫാ. പി. എ. കുറിയാക്കോസ്, റമ്പാൻ ഫാ. പി. എം. ഗീവറുഗീസ്, കെ. വി. ജോസഫ് റമ്പാൻ എന്നിവർ പഴയസെമിനാരിയിൽ വിവിധ കാലങ്ങളിൽ മാനേജർ സ്ഥാനം വഹിച്ചിട്ടുണ്ട്. ഫാ. എം. സി. കുറിയാക്കോസാണ് ഇപ്പോഴത്തെ മാനേജർ.

## പാരീഷ് മിഷൻ

വൈദികവിദ്യാർത്ഥികളെ അദ്ധ്യാപകരുടെ മേൽനോട്ടത്തിൽ ചെറു ഗ്രൂപ്പുകളായി തിരിച്ച് ആവശ്യാനുസരണം വിവിധ ഇടവകകളിൽ അവധിക്കാലങ്ങളിൽ ക്യാമ്പ് ചെയ്ത് വിശ്വാസ വിഷയങ്ങളിൽ പ്രസംഗങ്ങളും ക്ലാസ്സുകളും നടത്തുകയും ഭവന സന്ദർശനം, കൗൺസിലിംഗ് തുടങ്ങിയവ നടത്തുകയും ഇടവകകളുടെ പ്രവർത്തനരംഗങ്ങൾ വൈദിക വിദ്യാർത്ഥികളെ പരിചയപ്പെടുത്തുകയും ചെയ്യുന്ന വൈദികസെമിനാരിയുടെ ഒരു സംരംഭം.

## എഫ്. എഫ്. ആർ. ആർ. സി.

കേരളത്തിലെ ഓർത്തഡോക്സ് – മാർത്തോമ്മാ – സി. എസ്. ഐ. സെമിനാരികളുടെ സംയുക്ത ആഭിമുഖ്യത്തിൽ ദൈവശാസ്ത്രത്തിൽ ഗവേഷണപഠനത്തിന് അവസരമൊരുക്കുന്ന പ്രസ്ഥാനം. ഡോക്ടർ ഓഫ് തിയോളജി, മാസ്റ്റർ ഓഫ് തിയോളജി എന്നീ ബിരുദങ്ങൾക്കായി വിദ്യാർത്ഥികൾ ഈ കേന്ദ്രത്തിൽ പഠിക്കുന്നു. മാർത്തോമ്മാ വൈദികസെമിനാരിയിൽ ഓഫീസ് പ്രവർത്തിക്കുന്നു. മൂന്നു വൈദികസെമിനാരികളിലുമായി വിദ്യാർത്ഥികൾ താമസിക്കുന്നു. സെറാമ്പൂർ യൂണിവേഴ്സിറ്റിയുടെ കീഴിലുള്ള ഗവേഷണ പഠനകേന്ദ്രങ്ങളിൽ പ്രമുഖ സ്ഥാനം അലങ്കരിക്കുന്നു.

## പഴയസെമിനാരി കോഴ്സുകൾ

ഇടവകയുടെയോ ഭദ്രാസന മെത്രാപ്പോലീത്തായുടെയോ ശുപാർശയുടെ അടിസ്ഥാനത്തിൽ പ്രവേശന പരീക്ഷ പാസ്സായവരെ ചേർക്കുന്നു. പ്രീഡിഗ്രി വിദ്യാഭ്യാസം നേടിയവർക്കായി ജി. എസ്. ടി. കോഴ്സും ബിരുദധാരികൾക്കായി ബി. ഡി. ബിരുദകോഴ്സും നടത്തുന്നു (ഇപ്പോൾ ഡിഗ്രിയുള്ളവർക്കു മാത്രമേ പ്രവേശനം നൽകുന്നുള്ളു). സിലബസ്സും പരീക്ഷയും നടത്തുന്നതും ബിരുദം നൽകുന്നതും സെറാമ്പൂർ യൂണിവേഴ്സിറ്റിയാണ്. ജി. എസ്. റ്റി. പാസ്സായവർക്ക് ഏതാനും പേപ്പർ കൂടി എഴുതിയാൽ ബി. ഡി. ലഭിക്കുവാൻ സൗകര്യമുണ്ട്. നിഷ്ഠയോടു കൂടിയ ആരാധനാജീവിതം പരിശീലിക്കുവാൻ സൗകര്യമുണ്ട്. വിപുലമായ ലൈബ്രറി സൗകര്യവും പഠനാനുബന്ധ പ്രവർത്തനങ്ങളും ക്രമീകരിച്ചിട്ടുണ്ട്.

## പഴയസെമിനാരി അദ്ധ്യാപകർ

ഫാ. ഡോ. കെ. എം. ജോർജ് (പ്രിൻസിപ്പൽ), ഫാ. ഡോ. ജേക്കബ് കുര്യൻ (വൈസ് പ്രിൻസിപ്പൽ), ഡോ. ഗീവർഗീസ് മാർ ഒസ്താത്തി

യോസ്, ഗീവർഗീസ് മാർ ഈവാനിയോസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്, ഡോ. മാത്യൂസ് മാർ തീമോത്തിയോസ്, ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ്, ഫാ. ഡോ. ടി. ജെ ജോഷ്വാ, ഡീക്കൻ ഡോ. കെ. എ. ജോർജ്ജ്, ഫാ. ഡോ. വി. പി. വർഗീസ്, ഫാ. ഡോ. ടി. ഐ. വർഗ്ഗീസ്, ഫാ. ഡോ. ഒ. തോമസ്, ഫാ. ഡോ. ജോൺ മാത്യൂസ്, ഫാ. എം. പി. ജോർജ്ജ്, ഫാ. ഡോ. ജോൺസ് ഏബ്രഹാം, ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ, ഫാ. ഡോ. ജോർജ്ജ് പുലിക്കോട്ടിൽ, ഫാ. ഡോ. സാബു കുറിയാക്കോസ്, ഫാ. ജേക്കബ് മാത്യു, ഫാ. തോമസ് വർഗീസ്, ഫാ. ജോസ് ജോൺ, യൂഹാനോൻ റമ്പാൻ (വാർഡൻ), ഫാ. ഏബ്രഹാം തോമസ് (അസി. വാർഡൻ) തുടങ്ങിയവർ അധ്യാപനം നിർവഹിക്കുന്നു.

## പഴയസെമിനാരി മുൻ അധ്യാപകർ

സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ (മാർ ദീവന്നാസ്യോസ് പുലിക്കോട്ടിൽ), റവ. തോമസ് നോർട്ടൺ, പീറ്റ്, ബെഞ്ചമിൻ ബെയ്ലി, ഹെൻറി ബേക്കർ, കൈതയിൽ ഗീവറുഗീസ് മല്പാൻ, പാലക്കുന്നത്ത് ഏബ്രഹാം മല്പാൻ, കോനാട്ട് ഗീവർഗീസ് മല്പാൻ (ഗീവർഗീസ് മാർ യൂലിയോസ്), പനയ്ക്കൽ യാക്കോബ് മല്പാൻ, വട്ടശ്ശേരിൽ ഗീവറുഗീസ് മല്പാൻ (പ. വട്ടശ്ശേരിൽ തിരുമേനി), കോനാട്ട് മാത്തൻ മല്പാൻ, കല്ലാശ്ശേരി പുന്നൂസ് റമ്പാൻ (ഗീവർഗീസ് ദ്വിതീയൻ ബാവാ), ഇലവിനാമണ്ണിൽ കുറിയാക്കോസ് മല്പാൻ, മട്ടയ്ക്കൽ അലക്സന്ത്രയോസ് മല്പാൻ, ഫാ. ഇ. പി. ജേക്കബ്, ഫാ. കെ. ഡേവിഡ്, ഫാ. കെ. ഫീലിപ്പോസ് (ഫീലിപ്പോസ് മാർ തെയോഫിലോസ്), സി. ജെ. സ്കറിയ മല്പാൻ, വി. കെ. മാത്യൂസ് റമ്പാൻ (മാത്യൂസ് പ്രഥമൻ ബാവാ), ഔഗേൻ മാർ തീമോത്തിയോസ് (ഔഗേൻ ബാവാ), ഫാ. ഡോ. കെ. എം. സൈമൺ, എ. എം. വർക്കി, ഡീക്കൻ ഒ. ജെ. മോസ്സസ്, സി. ഇ. ജോർജ്ജ്, ഫാ. ഇ. മാത്യൂസ് (മാത്യൂസ് ദ്വിതീയൻ ബാവാ), സഭാകവി സി. പി. ചാണ്ടി, ഫാ. പി. വി. വർഗീസ്, ഫാ. പി. എസ്. സാമുവേൽ, ഫാ. എൻ. എ. യോഹന്നാൻ മല്പാൻ (യൂഹാനോൻ മാർ സേവേറിയോസ്), ഫാ. എം. വി. ജോർജ്ജ് (ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്), ഫാ. ടി. ജെ. ഏബ്രഹാം മല്പാൻ, ഫാ. കെ. എം. അലക്സാണ്ടർ, ഫാ. ഡോ. കെ. സി. തോമസ് (തോമസ് മാർ മക്കാറിയോസ്), ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്, ഫാ. കെ. കെ. മാത്യൂസ് (മാത്യൂസ് മാർ ബർണബാസ്), ഫാ. ഫീലിപ്പോസ് തോമസ് (ഫീലിപ്പോസ് മാർ യൗസേബിയോസ്), ഫാ. ഡോ. കെ. എൽ. മാത്യു വൈദ്യൻ, ഫാ. ഡോ. വി. സി. ശാമുവേൽ, ഫാ. ഡോ. എം. ഒ. ജോൺ, ഫാ. ജോസഫ് വെണ്ടറപ്പിള്ളി, ഫാ. സഖറിയ ഒ. ഐ. സി., സി. വി. ഏലിയാസ് ചെമ്പ

കശ്ശേരിൽ, ഡോ. എം. പി. ചാക്കോ, ഡോ. പോൾ സി. വർഗീസ്, പ്രൊഫ. ഏബ്രഹാം പി. സാമുവേൽ തുടങ്ങിയവർ വിവിധ കാലങ്ങളിൽ പഴയ സെമിനാരിയിൽ അദ്ധ്യാപകരായി പ്രവർത്തിച്ചിട്ടുണ്ട്.

## മ്യൂസിയം

പഴയസെമിനാരിയിലെ പ്രസിദ്ധമായ കമ്മിറ്റി മാളികയിൽ ഒരു സഭാ ചരിത്ര മ്യൂസിയം പ്രവർത്തനം തുടങ്ങിയിട്ടുണ്ട്. എം. ഡി. സ്ക്കൂൾ സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിന്റെ നാമത്തിലാണ് ഈ മ്യൂസിയം ആരംഭിച്ചിരിക്കുന്നത്.

## പരിസ്ഥിതി പ്രവർത്തനങ്ങൾ

പ്രിൻസിപ്പലിന്റെ പ്രത്യേക താല്പര്യത്തിൽ, സെമിനാരിയിൽ ഏതാനും വർഷങ്ങളായി പ്രവർത്തിക്കുന്ന ഇക്കോസൊസൈറ്റി, പരിസ്ഥിതി സൗഹൃദപരമായ പല കാര്യങ്ങളും കാമ്പസിൽ ആരംഭിക്കയും, സഭയിൽ പരിസ്ഥിതി സംബന്ധിച്ച അവബോധം വളർത്താൻ ശ്രമിക്കയും ചെയ്യുന്നു.

എ. ഡി. രണ്ടായിരത്തിൽ കോൺസ്റ്റാന്റിനോപ്പിളിലെ ഗ്രീക്ക് ഓർത്തഡോക്സ് പാത്രിയർക്കീസ് ബർത്തലോമിയോ ഒന്നാമൻ സെമിനാരിയിൽ മതചിത്രകല (Iconography) പഠിപ്പിക്കാനുള്ള Saroopya School of Sacred Art ഉദ്ഘാടനം ചെയ്തു.

പ്രിൻസിപ്പൽ ഫാ. ഡോ. കെ. എം. ജോർജിന്റെ ഉത്സാഹത്തിൽ ഫിൻലണ്ടിലെ ഓർത്തഡോക്സ് സഭയിൽ നിന്ന് Anja Blomstedt എന്ന ഐക്കണോഗ്രഫർ സെമിനാരിയിൽ മൂന്നു വർഷം ചിത്രകല പഠിപ്പിച്ചു. കലാഭിരുചിയുള്ള പല വിദ്യാർത്ഥികൾക്കും ഓർത്തഡോക്സ് ചിത്രകലയിൽ പ്രാവീണ്യം നേടാൻ അവസരമുണ്ടായി. ബ്രഹ്മവാർ മിഷനിൽപ്പെട്ട അശ്വിൻ ഫെർണാണ്ടസിനെ ഗ്രീസിൽ അയച്ചു രണ്ടു വർഷത്തെ പരിശീലനം നൽകി. അദ്ദേഹം ഇപ്പോൾ ബോംബെ ഭദ്രാസനത്തിൽ പ്രവർത്തിക്കയും വൈദികസെമിനാരിയിലെ ഐക്കണോഗ്രാഫി പരിശീലനത്തിന് സഹായിക്കുകയും ചെയ്യുന്നു. ഫാ. തോമസ് സഖറിയാ (പുതുപ്പള്ളി), ഫാ. ജോസ്സി ജോൺ എന്നിവരെ ഫിൻലൻഡിൽ അയച്ചു പ്രത്യേകം പരിശീലനം നൽകി. സെമിനാരി ലൈബ്രറിയുടെ ആർട്ട് ഗാലറിയിലെ പ്രശസ്തമായ പള്ളിച്ചിത്രങ്ങൾ തുടങ്ങിയവ സാരൂപ്യ സ്കൂൾ ഓഫ് സേക്രഡ് ആർട്ടിന്റെ ഉദ്യമങ്ങളാണ്.

# മാർ ഗ്രീഗോറിയോസ് സ്മൃതി ലൈബ്രറി

ഫാ. സി. സി. ചെറിയാൻ (ചീഫ് ലൈബ്രറിയൻ) എഴുതുന്നു: ചരിത്രം ഉറങ്ങുന്ന "പഴയസെമിനാരി" പഴയതായത് 200 വർഷത്തോളം പഴക്കമുള്ളതുകൊണ്ട് മാത്രമല്ല; കോട്ടയത്ത് പല പുതിയ സെമിനാരികളും പിന്നീട് വന്നതുകൊണ്ടു കൂടിയാണ്. സഭാകേന്ദ്രമായി ദീർഘകാലം പ്രവർത്തിച്ചു വന്ന ഇവിടം പലപ്പോഴും സമര ഭൂമിയായും മാറി. എന്നാൽ ആധുനിക സൗകര്യങ്ങളോടെ ഇന്ന് ഒരു ഓർത്തഡോക്സ് യൂണിവേഴ്സിറ്റി എന്നു തന്നെ വിളിക്കപ്പെടുവാൻ തക്ക ഉന്നത നിലവാരത്തിലേക്ക് "സെമിനാരി" വളർന്നുവരുവാൻ ദൈവം കരുണ ചെയ്തു. ഡോക്ടറേറ്റ് തലത്തിൽ ഗവേഷണ പഠനങ്ങൾ നിർവ്വഹിക്കുവാൻ വേണ്ട സംവിധാനങ്ങൾ ഏർപ്പെടുത്തുന്നതിനു പല പരിമിതികളും കണക്കിലെടുത്തുകൊണ്ടു തന്നെ അതത് കാലങ്ങളിൽ നേതൃത്വം നൽകിയവർ പരിശ്രമിച്ച കാര്യം നന്ദിയോടെ ഓർക്കുന്നു.

1815-ൽ പ്രവർത്തനം ആരംഭിച്ച ഈ സെമിനാരി "പഠിത്തവീട്" എന്ന് വിളിക്കപ്പെട്ടപ്പോഴും അതിന് വൈദികരെ മാത്രം പഠിപ്പിക്കുക എന്നതിലുപരി സഭാവിശ്വാസികൾക്ക് പൊതുവെ വേദപരിജ്ഞാനവും സുവിശേഷ ദൗത്യബോധവും ഭാഷാപാണ്ഡിത്യവും നൽകുക എന്ന മഹത്തായ ലക്ഷ്യവുമുണ്ടായിരുന്നു. ക്രിസ്തീയ സമുദായത്തിന്റെ സാമൂഹിക-സാംസ്കാരിക വളർച്ചയിലൂടെ ഭാരതജനതയെ സുവിശേഷ പ്രകാശത്തിലേക്ക് നയിക്കുവാനുള്ള ഒരു നീക്കമായിട്ടാണ് ഈ സ്ഥാപനം തുടങ്ങിയത്. ഇംഗ്ലീഷ് മിഷണറിമാരുടെ പൂർണ്ണ ഒത്താശയോടെ പുലിക്കോട്ടിൽ ജോസഫ് റമ്പാൻ നേതൃത്വം നൽകി സ്ഥാപിച്ച ഈ വിദ്യാലയത്തിലാണ് ഇംഗ്ലീഷ് വിദ്യാഭ്യാസം കേരളത്തിൽ ആദ്യമായി ആരംഭിച്ചത്. പൊതു വിദ്യാഭ്യാസത്തിന്റെ ഭാഗമായി വിവിധ വിഷയങ്ങളും ഭാഷകളും ഇവിടെ പഠിപ്പിച്ചിരുന്നു. മിഷണറിമാർ ഇതിനെ "കോട്ടയം കോളജ്" എന്നാണു വിളിച്ചിരുന്നത്.

സെമിനാരി ലൈബ്രറിയുടെ ചരിത്രവും ലഘു വിവരണവുമാണ് ഈ ലേഖനത്തിൽ വിവരിക്കുന്നത്. ഒരു വിദ്യാലയമെന്ന നിലയിൽ ആദ്യം മുതലേ ഇവിടെ ഒരു "ഗ്രന്ഥപ്പുര" ഉണ്ടായിരുന്നു. എന്നാൽ അന്നുണ്ടായിരുന്ന ഗ്രന്ഥങ്ങളും പൗരാണിക രേഖകളും 1817-ൽ സി. എം. എസ്. കോളജ് സ്ഥാപനത്തോടെ മിഷണറിമാർ അങ്ങോട്ട് മാറ്റിയത്രെ. ശേഷിച്ച ഗ്രന്ഥങ്ങൾ കേസിന്റെ പശ്ചാത്തലത്തിൽ എം. ഡി. സെമിനാരിയിലേക്കും ദേവലോകം അരമനയുണ്ടായ ശേഷം അവിടേയ്ക്കും മാറ്റപ്പെട്ടുകാണും. ഈ പുസ്തകങ്ങൾ തന്നെ വേണ്ടവിധം സംരക്ഷിക്കുവാൻ കഴിയാതെ വന്നതിനാൽ ചിലതെങ്കിലും നഷ്ടപ്പെടുവാനും ഇടയായി എന്നു കരുതാം.

പഴയസെമിനാരിയുടെ നാലുകെട്ടിന്റെ മുകളിൽ തെക്കുവശത്തെ മുറിയിലാണു വളരെക്കാലം ആദ്യത്തെ ലൈബ്രറി പ്രവർത്തിച്ചത്.

1965–ലാണ് "ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി" എന്ന പേരിൽ കൽക്കട്ടയിലെ സെറാമ്പൂർ ദൈവശാസ്ത്ര കോളജുമായി അഫിലിയേറ്റ് ചെയ്യപ്പെട്ടത്. അതോടെ "സിറിയൻ സെമിനാരി" എന്ന പേരിൽ ഗുരുകുല വിദ്യാഭ്യാസം നടത്തപ്പെട്ടിരുന്ന ഇവിടെ സുറിയാനി സഭയുടെ വേദപഠന പരിശീലനത്തിന് ഒരു പുതിയ "അക്കാദമിക് ശൈലി" കൈവന്നു. മല്പാന്മാർ എന്ന് അറിയപ്പെട്ടിരുന്ന സെമിനാരി അദ്ധ്യാപകർ "പ്രൊഫസർ" പദവിയിലേക്ക് ഉയർത്തപ്പെട്ടു. ഒരു യൂണിവേഴ്സിറ്റി ബിരുദം നൽകത്തക്കവിധം പാഠ്യപദ്ധതികൾ പുനസംവിധാനം ചെയ്തു. സഭയുടെ പ്രത്യേക താല്പര്യമനുസരിച്ച് 28 വിഷയങ്ങളും പൊതുവായി 5 വിഷയങ്ങൾ സെറാമ്പൂർ നിർദ്ദേശമനുസരിച്ചും പഠിപ്പിച്ച് സെമിനാരിയിൽ നിന്നും നടത്തുന്ന വിഷയങ്ങളിലെ പരീക്ഷകൾ പാസാകുന്നവർക്ക് ജി. എസ്. ടി. ഡിപ്ലോമയും 5 വിഷയങ്ങൾക്ക് സെറാമ്പൂർ നടത്തുന്ന പരീക്ഷകൾ കൂടി പാസാകുന്നവർക്ക് ജി. എസ്. ടി. യ്ക്ക് പുറമെ ബി. ഡി. ഡിഗ്രിയും നൽകിവന്നു. പിന്നീട് അതതു കാലങ്ങളിൽ ഉണ്ടായ പരിഷ്കാരങ്ങൾ മൂലം നമ്മുടേതായി നടത്തിവന്നിരുന്ന ജി. എസ്. ടി. കോഴ്സുകൾ വേണ്ടത്ര പരിഗണിക്കാതെ സെറാമ്പൂർ നിർദ്ദേശിക്കുന്ന വിഷയങ്ങളും അവർ നടത്തുന്ന പരീക്ഷകളും വിജയകരമായി പൂർത്തിയാക്കുന്നവർക്ക് മാത്രമായി ബി. ഡി. ബിരുദദാനം. സെറാമ്പൂർ ശൃംഖലയിൽ ആകെയുള്ള 48 കോളജുകളിൽ ഓർത്തഡോക്സ് വിശ്വാസം പഠിപ്പിക്കുന്ന നമ്മുടെ രണ്ടും പാത്രിയർക്കീസ് പക്ഷത്തെ ഒന്നുമായി ആകെ മൂന്ന് സെമിനാരികൾ മാത്രമേ ഉള്ളൂ. ബാക്കി 45 സ്ഥാപനങ്ങളും പ്രൊട്ടസ്റ്റന്റ് ബൈബിൾ കോളജുകളാണ്. ഓർത്തഡോക്സ് തനിമ നിലനിർത്തുവാൻ ഈ സംവിധാനം പ്രയോജനകരമോ അതോ ഹാനികരമോ എന്ന് സഭാനേതൃത്വം ആലോചിക്കേണ്ടതുണ്ട്. നമുക്ക് സ്വന്തമായി ബിരുദം നൽകത്തക്കവിധം ഒരു ഓർത്തഡോക്സ് യൂണിവേഴ്സിറ്റിയായി പ്രഖ്യാപിച്ച് മേൽനടപടികൾ സ്വീകരിക്കുവാൻ സഭാനേതൃത്വത്തോട് അപേക്ഷിക്കുന്നു. അതിലേക്കുള്ള പ്രാരംഭ നടപടിയായി സെറാമ്പൂർ ശൃംഖലയിൽ "ഓട്ടോണമസ് കോളജ്" പദവി ആവശ്യപ്പെട്ട് സ്വയംപര്യാപ്തത നേടാൻ ശ്രമിക്കാവുന്നതാണ്.

ഒരു സ്വതന്ത്ര ഓർത്തഡോക്സ് സഭയും അതിന് ഒരു സ്വതന്ത്ര ഓർത്തഡോക്സ് യൂണിവേഴ്സിറ്റിയും എന്ന സ്വപ്ന സാക്ഷാത്കാരത്തിന്റെ ഭാഗമായി സെമിനാരി ലൈബ്രറി ഘട്ടംഘട്ടമായി വികസിപ്പിച്ചു വരുന്നു. സെറാമ്പൂർ ശൃംഖലയുടെ പ്രയോജനം മറന്നു കൂടാത്തതാണ്. വ്യവസ്ഥാപിതമായ സിലബസും അതിനാവശ്യമായ ഗ്രന്ഥശേഖരവും അഫി

ലിയേഷന് ആവശ്യമായതിനാലാണ് ഈ സെമിനാരി ഇത്രത്തോളം വള രുവാൻ ഇടയായത്. ദൈവശാസ്ത്ര രംഗത്തെ പ്രധാന ഗ്രന്ഥങ്ങളുടെയും ആനുകാലിക പ്രസിദ്ധീകരണങ്ങളുടേയും ശേഖരം വിപുലപ്പെടുത്തുവാൻ നാം നിർബന്ധിതരാവാൻ കാരണം അഫിലിയേഷനാണ്. ലൈബ്രറി സയ ൻസ് ഡിഗ്രിയും ബി. ഡി. ഡിഗ്രിയും യോഗ്യത നിശ്ചയിച്ച് "പ്രൊഷ ണൽ ലൈബ്രറേറിയനെ" നിയമിക്കാൻ നിർദ്ദേശിച്ചതും സെറാമ്പൂർ അധി കാരികളാണെന്നും ഓർക്കണം.

സെമിനാരി പഠനം പൂർത്തിയാക്കി 1973-ൽ ബി. ഡി. നേടിയ എന്നെ സെമിനാരി ലൈബ്രേറിയനായി നിയമിക്കാൻ ഫാ. പോൾ വർഗീസ് (ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ്) തലവനായുള്ള സെമിനാരി ഫാക്കൽട്ടി തീരുമാനിക്കുകയും 1974-75 ൽ കേരള യൂണിവേഴ്സിറ്റിയിൽ നിന്ന് ലൈബ്രറി സയൻസ് ഡിഗ്രി സമ്പാദിച്ച് ഇവിടെ ലൈബ്രേറിയ നായി നിയമിതനാകുകയും ചെയ്തു. സെമിനാരിയുടെ സൗത്ത് വിങ്ങിലെ ഒന്നാം നിലയിലായിരുന്നു ലൈബ്രറി 1967 മുതൽ പ്രവർത്തിച്ചിരുന്നത്. ഏഴായിരത്തോളം ഗ്രന്ഥങ്ങളും ഏതാനും ആനുകാലിക പ്രസിദ്ധീകര ണങ്ങളും മാത്രമുണ്ടായിരുന്ന അക്കാലങ്ങളിൽ ലൈബ്രേറിയനു പുറമെ വിദ്യാർത്ഥികളുടെ സ്ക്വാഡും സജീവമായി പ്രവർത്തിച്ചിരുന്നു. പിന്നീട് ഒരു ലൈബ്രറി സഹായിയെ കൂടി ലഭിച്ചു. ആനുകാലിക പ്രസിദ്ധീക രണ വിഭാഗം ആരംഭിച്ചത് വളർച്ചയുടെ തുടക്കമായിരുന്നു. ഡൽഹിയിലെ നാഷണൽ ആർക്കൈവ്സിൽ പുരാരേഖ സംരക്ഷണത്തിൽ ഹ്രസ്വകാല പരിശീലനം നേടി തിരിച്ചുവന്ന് 1984-ൽ വട്ടശ്ശേരിൽ ദീവന്നാസ്യോസ് തിരുമേനിയുടെ പേരിൽ എം. ജി. ഡി. എം. ആർക്കൈവ്സ് (പുരാരേഖാ കേന്ദ്രം) ആരംഭിച്ചു. ഡൽഹിയിലെ തോമസ് മത്തായി എ. സി. സംവി ധാനം സംഭാവന ചെയ്തു. 1990-ൽ സെമിനാരിയുടെ 175-ാം ജൂബിലി യോടനുബന്ധിച്ച് സെമിനാരി സ്ഥാപകന്റെ പേരിൽ എം. ജെ. ഡി. എം. മൈക്രോഫിലിം ലൈബ്രറി എന്ന പേരിൽ ഒരു പ്രത്യേക വിഭാഗം ക്രമീ കരിച്ചു. കേരളത്തിലെ വിവിധ കേന്ദ്രങ്ങളിൽ നിന്ന് സുറിയാനിയിലും മലയാളത്തിലും മറ്റ് ഭാഷകളിലുമുള്ള പുരാതന ഗ്രന്ഥങ്ങളും രേഖകളും മൈക്രാഫിലിമിൽ പകർത്തുന്ന സംവിധാനം മൂലം രേഖകൾ നഷ്ടപ്പെ ടാതെ സൂക്ഷിക്കുവാൻ സഹായിക്കുന്നു. 2000-ൽ ഈ ശേഖരം ആധു നിക സംരക്ഷണമാർഗ്ഗങ്ങളായ സി. ഡി., ഡി. വി. ഡി. തുടങ്ങിയവ കൂടെ ഉൾപ്പെടുത്തി മൈക്രോ ഇലക്ട്രോണിക് ലൈബ്രറി ആയി വിപുലീക രിച്ചു. ബോംബെയിലെ എം. സി. മാത്തൻ മൈക്രോഫിലിം ചെയ്യാൻ ആവശ്യമായ എല്ലാ കാര്യങ്ങളും സൗജന്യമായി ചെയ്തുതന്ന കാര്യം നന്ദിയോടെ സ്മരിക്കുന്നു. പാമ്പാക്കുട കോനാട്ട് ലൈബ്രറി, തൊഴിയൂർ സഭാകേന്ദ്ര ലൈബ്രറി, തൃശൂർ കൽദായ ലൈബ്രറി, കോട്ടയം സീരി,

വടവാതൂർ സെമിനാരി ലൈബ്രറി തുടങ്ങിയവയിലെ പൗരാണിക രേഖ കൾ ശേഖരിക്കുവാൻ അനുവാദം നൽകിയതിൽ അവയുടെ ചുമതല ക്കാരോട് പ്രത്യേകം നന്ദിയുണ്ട്.

പുതിയ സ്മൃതിസമുച്ചയം 2002 നവംബർ 25-നാണ് ഉദ്ഘാടനം ചെയ്യ പ്പെട്ടത്. പ്രിൻസിപ്പൽ ഫാ. ഡോ. കെ. എം. ജോർജ്ജ് നേതൃത്വം നൽകുന്ന സെമിനാരി ഫാക്കൽട്ടിയുടെ ദീർഘവീക്ഷണത്തിന്റേയും അശ്രാന്തപരി ശ്രമത്തിന്റേയും ഫലമാണ് ഈ സ്മൃതി മന്ദിരം. സെമിനാരി അദ്ധ്യാപ കരും അഭ്യുദയകാംക്ഷികളും അകമഴിഞ്ഞ് അധ്വാനിച്ചതിന്റെ സ്മാരക മാണിത്. സെമിനാരിയുടെ ആധുനിക മുഖച്ഛായ രൂപപ്പെടുത്തുന്നതിന് നേതൃത്വം നൽകിയ പ്രഗത്ഭ പ്രിൻസിപ്പൽമാർ ആയിരുന്ന മൂന്ന് പിതാ ക്കന്മാരുടെ സ്മാരകമാണിത്. താഴത്തെ നിലയിൽ മാനേജിംഗ് കമ്മിറ്റി ഹാൾ പ. ബസ്സേലിയോസ് മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായു ടേയും, ഒന്നാം നിലയിലെ എക്യുമെനിക്കൽ ഹാൾ ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസിന്റെയും ഒന്നാം നില ലൈബ്രറി റഫറൻസ് വിഭാ ഗവും രണ്ടാം നിലയിലെ മുഖ്യഗ്രന്ഥശേഖരവും ഉൾപ്പെടുന്ന ആധുനിക ലൈബ്രറി ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസിന്റെയും സ്മാരകമായി നിലകൊള്ളുന്നു.

പഴയസെമിനാരിയിലെ ചെറിയ ഒരു മുറിയിൽ ക്രമീകരിച്ചിരുന്ന 'ഗ്രന്ഥ പ്പുര' 1967-ൽ 'സൗത്ത്‌വിങ്ങ്' ഒന്നാം നിലയിലേയ്ക്ക് മാറ്റപ്പെട്ടു. ഏക ദേശം 2000 ചതുരശ്ര അടി മാത്രം വിസ്താരമുണ്ടായിരുന്ന അവിടെനിന്നു 2002-ൽ "സ്മൃതി" സമുച്ചയത്തിലേക്ക് മാറ്റി. മൂന്നു നിലകളിലായി പ്രവർ ത്തിക്കുന്ന ആധുനിക ലൈബ്രറിക്ക് 16,000 ച. അടി വിസ്തീർണ്ണത്തിൽ വിവിധ വിഭാഗങ്ങൾ സംവിധാനം ചെയ്തിരിക്കുന്നു. ഒന്നാം നിലയിൽ ക്രമീകരിച്ചിരിക്കുന്ന ചരിത്ര ആർട്ട് ഗാലറി കടന്ന് ലൈബ്രറി റഫറൻസ് ഗ്രന്ഥശേഖരത്തിലേക്ക് പ്രവേശിക്കുന്നു. അവിടെ ലൈബ്രറി അന്വേഷണ കൗണ്ടർ, ആനുകാലിക പ്രസിദ്ധീകരണങ്ങൾ, ലൈബ്രേറിയന്റെ ഓഫീസ്, കമ്പ്യൂട്ടർ ലാബ്, കാറ്റലോഗ് കാബിനറ്റ് എന്നിവ സ്ഥിതിചെ യ്യുന്നു. റഫറൻസ് വിഭാഗത്തിൽ 140 പേർക്ക് ഇരിക്കാനാവുന്ന "റീഡിംങ്ങ് റൂം" ക്രമീകരിച്ചിട്ടുണ്ട്. കിഴക്കും പടിഞ്ഞാറുമായി ഇരുവശങ്ങളിൽ റഫ റൻസ് ഗ്രന്ഥങ്ങൾ തരംതിരിച്ച് 30 അലമാരകളിൽ വച്ചിരിക്കുന്നു. ആനു കാലിക പ്രസിദ്ധീകരണങ്ങളുടെ പഴയ ലക്കങ്ങൾ ബയണ്ടു ചെയ്തതും അല്ലാത്തതും തെക്കുവശത്ത് എട്ട് അലമാരകളിൽ സൂക്ഷിച്ചിരിക്കുന്നു. മൂവായിരത്തോളം റഫറൻസ് ഗ്രന്ഥങ്ങളും ഇംഗ്ലീഷിലും മലയാളത്തിലു മായി 200-ൽപരം ആനുകാലിക പ്രസിദ്ധീകരണങ്ങളും ഇവിടെയുണ്ട്. രാവിലെ 7.30 മുതൽ രാത്രി 9.30 വരെ ഇവിടം തുറന്നു പ്രവർത്തിക്കുന്നു.

കമ്പ്യൂട്ടർ ലാബിൽ വിദ്യാർത്ഥികൾക്ക് ഗവേഷണ പഠനങ്ങൾ നട

ത്തുന്നതിനായി ദൃശ്യ-ശ്രാവ്യ സംവിധാനം ഉണ്ട്. പത്തു കമ്പ്യൂട്ടറുകൾ ഇതിനായി ക്രമീകരിച്ചിട്ടുണ്ട്. വിവിധ വിഷയങ്ങളിൽ ലോകോത്തര നിലവാരത്തിലുള്ള പഠന കോഴ്സുകൾ സി. ഡി, ഡി. വി. ഡി. എന്നിവയിലൂടെ ആവശ്യക്കാർക്ക് നടത്തുവാൻ സാധിക്കും. ലൈബ്രറിയോടനുബന്ധിച്ച് ക്രമീകരിച്ചിരിക്കുന്ന ഹോംതീയേറ്ററിൽ എൽ. സി. ഡി. സംവിധാനത്തോടെ ക്ലാസ്സുകൾ ക്രമീകരിക്കുവാനും സൗകര്യപ്പെടുത്തിയിട്ടുണ്ട്. ഇന്റർനെറ്റ് വഴി ഏറ്റവും പുതിയ അറിവു ലഭിക്കുവാനും ലൈബ്രറിയിൽ സൗകര്യമൊരുക്കിയിരിക്കുന്നു.

രണ്ടാം നിലയിലാണ് പ്രധാന ഗ്രന്ഥശേഖരം. അര ലക്ഷത്തിൽപരം ഗ്രന്ഥങ്ങൾ തരംതിരിച്ച് (D. C. Classification) 100 അലമാരകളിലായി ക്രമീകരിച്ചിരിക്കുന്നു. വിദ്യാർത്ഥികൾക്ക് നേരിട്ട് ഷെൽഫിൽ നിന്നു ഗ്രന്ഥം എടുക്കാവുന്നതാണ്.

എല്ലാ ഗ്രന്ഥങ്ങളുടെയും വിവരങ്ങൾ കമ്പ്യൂട്ടറിൽ ലഭ്യമാണ്. ലൈബ്രറി സോഫ്റ്റ്‌വെയർ (Nirmal-Bangalore) വഴി ഏറ്റവും ഫലപ്രദമായി ലൈബ്രറി ഉപയോഗിക്കുവാൻ വിദ്യാർത്ഥികൾക്ക് കഴിയുന്നു. ഗ്രന്ഥങ്ങളിലെല്ലാം "ബാർകോഡിങ്" ഏർപ്പെടുത്തിയിരിക്കുന്നതിനാൽ അവ വായനക്കാർക്ക് കൊടുക്കുന്നതിനും തിരികെ വാങ്ങുന്നതിനും വളരെ എളുപ്പമാണ്. നിശ്ചിത തീയതി കഴിഞ്ഞ് തിരിച്ചേൽപ്പിക്കുന്നവർ "പിഴ" അടയ്ക്കേണ്ടതുണ്ട്.

രണ്ടാം നിലയിൽ തന്നെ ഹാളിന്റെ വടക്കുവശത്തായി പ. വട്ടശ്ശേരിൽ തിരുമേനിയുടെ നാമധേയത്തിലുള്ള എം. ജി. ഡി. എം. ആർക്കൈവ്സ് (പുരാരേഖ സംരക്ഷണകേന്ദ്രം) എയർകണ്ടീഷൻ ചെയ്ത് പ്രവർത്തിക്കുന്നു. സഭാസംബന്ധമായ നിരവധി പഴയ ഗ്രന്ഥങ്ങൾ, താളിയോലകൾ, കല്പനകൾ, പത്രമാസികകൾ, ചരിത്ര രേഖകൾ എന്നിവ ഇവിടെ ശേഖരിച്ച് 15 അലമാരകളിലായി സൂക്ഷിച്ചിരിക്കുന്നു. ഇതിനോട് ചേർന്ന് ദിവംഗതനായ പ. ഔഗേൻ കാതോലിക്കാ ബാവായുടെ സ്മാരകമായി ഒരു ലൈബ്രറി ക്രമീകരിച്ചിട്ടുണ്ട്. MAMB Syriac Library എന്ന പേരിൽ ഒരു സുറിയാനി ലൈബ്രറി ക്രമീകരിച്ചിട്ടുണ്ട്. സുറിയാനി ഗ്രന്ഥങ്ങൾ സൂക്ഷിക്കുവാൻ ആദ്യമായി വലിയ ഒരു അലമാര സംഭാവന നൽകിയത് ഇന്നും ഇവിടെ കാണാം. ദേവലോകം അരമനയിൽ നിന്നും ചില വൈദികരുടെ സ്വകാര്യ ലൈബ്രറിയിൽ നിന്നും ലഭിച്ച സുറിയാനി ഗ്രന്ഥങ്ങൾ അച്ചടിച്ചവയും കൈഎഴുത്തു പ്രതികളും ഇവിടെ ഭദ്രമായി സൂക്ഷിച്ചിട്ടുണ്ട്. ഗവേഷണ പഠനങ്ങൾ നടത്തുന്നവർക്ക് മാത്രമായി മേല്പറഞ്ഞ ഗ്രന്ഥങ്ങൾ പരിമിതപ്പെടുത്തിയിരിക്കുകയാണ്; നേരിട്ടുള്ള പ്രവേശനം അനുവദിക്കുന്നില്ല. അഞ്ച് അലമാരകൾ ഈ മുറിയിൽ ക്രമീകരിച്ചിട്ടുണ്ട്.

രണ്ടാം നിലയിൽ ഹാളിന്റെ തെക്കുവശത്തായി സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് തിരുമേനിയുടെ സ്മാരകമായി എം. ജെ. ഡി. എം. മൈക്രോ ഇലക്ട്രോണിക് ലൈബ്രറി ക്രമീകരിച്ചിട്ടുണ്ട്. കേരളത്തിലെ പുരാരേഖകളുടെ മൈക്രോഫിലിമുകളും, നിരവധി സി. ഡി., ഡി. വി. ഡി. കളും വേദപുസ്തകം, സഭാചരിത്രം തുടങ്ങിയവയും സംഭരിച്ച് വച്ചിരിക്കുന്നു. ചിക്കാഗോയിലെ ഫാ. എം. കെ. തോമസ് നിരവധി സി. ഡി. കൾ സംഭാവന നൽകിയിട്ടുണ്ട്. കമ്പ്യൂട്ടർ ലാബ് വഴി ഈ പഠന മാദ്ധ്യമങ്ങൾ ഉപയോഗിക്കാവുന്നതാണ്. ഇതിനോട് ചേർന്ന് ലൈബ്രറി ബൈണ്ടിംഗ് വിഭാഗവും അടുത്തായി ഫോറിൻ ലാംഗ്വേജ് വിഭാഗവും ഉണ്ട്.

മൂന്നാം നില (Magazine floor) ഭിത്തിയോട് ചേർന്ന് 32 അലമാരികളിലായി ആനുകാലിക പ്രസിദ്ധീകരണങ്ങൾ ബൈണ്ട് ചെയ്തും അല്ലാതെയും ക്രമീകരിച്ചിട്ടുണ്ട്. എ. എം. വർക്കി സാറിന്റെ (ആലുവാ യു. സി. കോളജ് മുൻ പ്രിൻസിപ്പലും സെമിനാരി എം. ഡി. സെമിനാരിയിൽ ആരംഭിക്കുവാൻ മുൻകൈയെടുത്ത വ്യക്തികളിലൊരാളും മുൻ സഭാ സെക്രട്ടറിയും) സ്മാരകമായി നൽകിയ അലമാരകളും ഇവിടെ സൂക്ഷിച്ചിട്ടുണ്ട്. 16 പേർക്ക് ഇരുന്ന് വായിക്കുവാനുള്ള സൗകര്യം വടക്കു വശത്തുണ്ട്.

ലൈബ്രറിയോടനുബന്ധിച്ച് ചെറിയ തോതിൽ ആരംഭിച്ച 'മിനി മ്യൂസിയം' പഴയസെമിനാരിയിലെ നാലുകെട്ടിലെ മൂന്നാം നിലയിൽ പടിഞ്ഞാറുവശത്തെ പഴയ മാനേജിംഗ് കമ്മറ്റി ഹാളിൽ വിപുലമായ ക്രമീകരണങ്ങളോടെ പുനഃസംവിധാനം ചെയ്തു വരുന്നു. പരുമല സെമിനാരി, എം. ഡി. സെമിനാരി എന്നിവയുടെ സ്ഥാപകനായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമന്റെ (ദീവന്നാസ്യോസ് അഞ്ചാമൻ) ചരമ ശതാബ്ദിയോടനുബന്ധിച്ച് 2009 ജൂലൈ 13-ന് "ദീവന്നാസ്യോസ് പഞ്ചമൻ സ്മാരക ചരിത്ര മ്യൂസിയം" ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ് ഉദ്ഘാടനം ചെയ്തു.

സംഗീത വിഭാഗത്തിലെ ഗ്രന്ഥങ്ങൾ പ്രത്യേകം വേർതിരിച്ച് "ശ്രുതി ലൈബ്രറിയിൽ" സൂക്ഷിച്ചിരിക്കുന്നു.

ഈ ലൈബ്രറിയുടെ ഇതുവരെയുള്ള വളർച്ചയിൽ പ്രധാന നേതൃത്വം നൽകിയ മുൻ പ്രിൻസിപ്പൽമാരായ പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ, ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ്, ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് എന്നിവരെ പ്രത്യേകം അനുസ്മരിച്ച് പ്രണമിക്കുന്നു. ഈ അത്യാധുനിക ലൈബ്രറി വിഭാവനം ചെയ്ത് പ്രവർത്തനം സജ്ജമാക്കിയ പ്രിൻസിപ്പൽ ഫാ. ഡോ. കെ. എം. ജോർ

ജ്ജിന്റെ പ്രയത്നത്തെ അത്യന്തം ആദരത്തോടും നന്ദിയോടും അഭിന ന്ദിക്കുന്നു. ഗ്രന്ഥങ്ങൾ ശേഖരിക്കുന്നതിൽ സഹായിച്ച W. C. C. യുടെ Theological Education Fund, London SPCK, Feed the Minds, വത്തിക്കാനിലെ SPCU തുടങ്ങിയ പ്രസ്ഥാനങ്ങളിലെ ചുമതലക്കാരെയും നന്ദി യോടെ ഓർക്കുന്നു.

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ഗ്രന്ഥശേഖരം മുഴുവനും (3000-ൽപരം ഗ്രന്ഥങ്ങൾ) ഈ ലൈബ്രറിക്ക് നൽകി. പ. മാത്യൂസ് പ്രഥ മൻ ബാവാ വിവിധ വ്യക്തികളിൽ നിന്നും പണം കൊടുത്തു വാങ്ങിയ പഴയ ഗ്രന്ഥങ്ങളുടെ ശേഖരവും, തന്റെ മുൻഗാമികളുടെ ഗ്രന്ഥശേഖര ങ്ങളും പ്രമുഖ സഭാചരിത്രകാരനായ ഇസ്സഡ്. എം. പാറേട്ടിന്റെ ഗ്രന്ഥ ശേഖരവും കൂടി സമാഹരിച്ച് ദേവലോകം അരമനയുടെ ഭൂമിക്കടിയി ലുള്ള നിലയിൽ 'കാതോലിക്കേറ്റ് ലൈബ്രറി' എന്ന പേരിൽ ഒരു ലൈബ്രറി സംവിധാനം ചെയ്തിരുന്നു. ബാവായുടെ കാലശേഷം അനാ ഥമായ ഈ ലൈബ്രറിയിലെ ഗ്രന്ഥങ്ങൾ പ. മാത്യൂസ് ദ്വിതീയൻ ബാവാ യുടെ കാലത്ത് സെമിനാരി ലൈബ്രറിക്ക് ലഭിച്ചു. കാലം ചെയ്ത പ. ഔഗേൻ ബാവാ (കോടനാട് ആശ്രമത്തിലെ ഗ്രന്ഥശേഖരം), ഫിലിപ്പോസ് മാർ തെയോഫിലോസ്, ഡോ. തോമസ് മാർ മക്കാറിയോസ് എന്നിവ രിൽ നിന്നും ആയിരത്തോളം ഗ്രന്ഥങ്ങൾ ലഭിച്ചു. അബുദാബിയിൽ നിന്നും ചെങ്ങന്നൂർ മെത്രാപ്പോലീത്താ അഭിവന്ദ്യ തോമസ് മാർ അത്താ നാസിയോസ് മുഖേന 1974-ൽ കുറെ ഗ്രന്ഥങ്ങൾ ലഭിച്ചു. ഫാ. ടി. ജി. സഖറിയ, ടി. കെ. തോമസ് തോട്ടുമുഖം, പുളിയേരിൽ പി. എം. കുര്യൻ എന്നിവർ നൽകിയ ഗ്രന്ഥങ്ങൾക്കും നന്ദി അറിയിക്കുന്നു.

എന്നോടൊപ്പം ലൈബ്രേറിയനായി 2002 മുതൽ പ്രവർത്തിച്ചുവരുന്ന ഫാ. മാത്യൂസ് ജോൺ ആർക്കൈവ്സ്, മ്യൂസിയം, കമ്പ്യൂട്ടർ എന്നിവ യുടെ പ്രധാന ചുമതല വഹിക്കുന്നു. ഫിലിപ്പോസ്, സാജൻ, സരിത, മനോജ് എന്നിവരും പ്രത്യേക സഹായികളായി പ്രവർത്തിക്കുന്നു.

# 17

# സെമിനാരിയുടെ സാമ്പത്തിക ഭദ്രത

പഴയസെമിനാരി ആരംഭിച്ചതു മുതൽ ഇന്നുവരെയും സംഭാവനകളും സഹായങ്ങളും കൊണ്ടാണ് സെമിനാരിയുടെ പ്രവർത്തനം നടന്നുവരുന്നത്. സെമിനാരിക്കുള്ള 16 ഏക്കർ സ്ഥലം മീനച്ചിലാറിന്റെ തീരത്ത് തിരുവിതാംകൂർ സർക്കാർ കരമൊഴിവായി നൽകി. സുറിയാനിക്കാരുടെ സുഹൃത്തും ദിവാനും റസിഡന്റുമായിരുന്ന കേണൽ മൺട്രോ ഇക്കാര്യത്തിൽ സുറിയാനി ക്രിസ്ത്യാനികൾക്കുവേണ്ടി ഗവൺമെന്റിൽ സ്വാധീനം ചെലുത്തിയിരുന്നു. വട്ടിപ്പണത്തിന്റെ നാലു വർഷത്തെ പലിശയായ 3360 രൂപയും തിരുവല്ലാ പാലിയേക്കരപള്ളി ചില അക്രൈസ്തവർ നശിപ്പിച്ചതിനെ തുടർന്നുണ്ടായ കേസിൽ നഷ്ടപരിഹാരമായി ലഭിച്ച 8000 രൂപയുമാണ് 1813-ൽ സെമിനാരി പണിക്കുവേണ്ടി ആദ്യം ഉപയോഗിച്ചത്. തുടർന്ന് സഭയുടെയും അംഗങ്ങളുടെയും ചെറിയ സംഭാവന കൊണ്ടാണ് സെമിനാരി മുന്നോട്ടു പോയത്.

ഇരുപതാം നൂറ്റാണ്ടിൽ വട്ടിപ്പണക്കേസുണ്ടായപ്പോൾ പലിശ വാങ്ങാൻ കഴിഞ്ഞില്ല. തർക്കങ്ങൾ മൂത്ത് സെമിനാരി പൂട്ടി. പിന്നീട് 1933-ൽ എം. ഡി. സെമിനാരിയിൽ പഠനം തുടരുന്നതിനു വേണ്ടി അദ്ധ്യാപകർ പണം പിരിച്ചാണ് നിത്യചെലവുകളും കെട്ടിട നിർമ്മാണവും നിർവഹിച്ചത്. 1937-ൽ സെമിനാരി വീണ്ടും പഴയ തറവാട്ടിൽ ചെന്നെങ്കിലും കേസു മൂലം വൈകാതെ തിരിച്ചുപോരേണ്ടി വന്നു. അന്ന് സെമിനാരിയുടെ ഒരു വർഷത്തെ ബജറ്റ് 2000 രൂപയിൽ താഴെയായിരുന്നു. അന്യത്ര ചേർത്തിട്ടുള്ള ചെറിയമഠത്തിൽ മല്പാനച്ചന്റെ 1943-ലെ റിപ്പോർട്ട് സ്വയം സംസാരിക്കുന്നു. ബസേലിയോസ് രണ്ടാമനു കേസു കാലമാകയാൽ ചക്രം ഇല്ല. ചക്രം ചോദിക്കരുതെന്നും പണം പിരിച്ചു സെമിനാരി നടത്തുന്നതിന് എതിരില്ലെന്നും പറഞ്ഞപ്പോഴാണ് ഡീക്കൻ കെ. ഫീലിപ്പോസും, എ. എം. വർക്കിയും മറ്റും പണം പിരിച്ചു സെമിനാരി വീണ്ടും നടത്തിയത്. കാതോലിക്കാ ദിനപ്പിരിവ് പ്രധാനമായും അന്ന് സെമിനാരിക്കുള്ളതായിരുന്നു. തുക കൂടിയപ്പോൾ വക മാറ്റി ചെലവാക്കാനുള്ള വാസനയും കൂടി. ഇങ്ങനെ സെമിനാരി ആധുനിക യുഗത്തിൽ പ്രവേശിച്ചു.

1958-നു ശേഷം സെമിനാരിയുടെ സുവർണ്ണയുഗ സഞ്ചാരം ആരംഭിച്ചു. തുടർന്ന് സഭയും സഭാംഗങ്ങളും ഗണ്യമായ തുക സംഭാവനകളായി നൽകി. മീനച്ചിലാറ്റിലെ ജലപ്രവാഹംപോലെ സംഭാവനകളും ഒഴുകി എത്തിത്തുടങ്ങി എന്നു പറയാം. കൂടാതെ സെമിനാരി സ്റ്റാഫിന്റെ നല്ല വൈദേശിക ബന്ധം മൂലം വിദേശത്തു നിന്നു ഡോളറും ദിനാറും

പവനും മറ്റു പറന്നുവന്നു. സെമിനാരിയിൽ പുതിയ കെട്ടിടങ്ങൾ തല പൊക്കി. പഴയസെമിനാരി അക്ഷരാർത്ഥത്തിൽതന്നെ പുതിയ സെമിനാരിയായി രൂപംപ്രാപിച്ചു. പ്രശസ്തരായ അദ്ധ്യാപകരും സമർത്ഥരായ വിദ്യാർത്ഥികളും വർദ്ധിച്ചു. നൂറ്റമ്പതാം വർഷ ജൂബിലി 1965–ൽ സമുചിതമായി കൊണ്ടാടി. അന്ന് സെറാമ്പൂരുമായി ബന്ധത്തിൽ ഏർപ്പെട്ടു.

മാർത്തോമ്മാ ശ്ലീഹായുടെ 19–ാം ചരമ ശതാബ്ദി 1972–ൽ കൊണ്ടാടിയപ്പോൾ സെമിനാരിക്കുവേണ്ടി അഞ്ചു ലക്ഷം രൂപായുടെ ഫണ്ടുണ്ടാക്കി സ്ഥിരനിക്ഷേപമാക്കാൻ സാധിച്ചത് ഒരു വലിയ നേട്ടമാണ്. ഇതിനുവേണ്ടി ഒട്ടധികംപേർ പ്രവർത്തിച്ചു. ബോംബെയിലെ പ്രമുഖ വ്യവസായികളും നമ്മുടെ സഭാംഗങ്ങളുമായിരുന്ന മത്തായി മാത്യൂസും പി. ജെ. കോശിയും വൻ തുക ശേഖരിച്ചതുകൊണ്ടാണ് ലക്ഷ്യത്തിൽ എത്തിയത്. അവരുടെ നല്ല സേവനത്തെ അഭിനന്ദിച്ചുകൊണ്ട് സഭാധ്യക്ഷനായ ഔഗേൻ ബാവാ അവർക്ക് 'സഭാഭൂഷൺ' എന്ന ബഹുമതി സമ്മാനിച്ചു. ഇപ്പോൾ സെമിനാരി ദിനത്തിലെ കാണിക്കയും പ്രത്യേക കവർ പിരിവുമാണ് സെമിനാരിയുടെ മുഖ്യ വരുമാനങ്ങൾ. വർഷംതോറും ഈ പിരിവു തുക വർദ്ധിച്ചുകൊണ്ടിരിക്കുന്നു എങ്കിലും സെമിനാരിയുടെ മിതമായ ആവശ്യങ്ങൾക്കുപോലും തികയുന്നില്ല. അതുകൊണ്ട് സഭാംഗങ്ങൾ കൂടുതൽ പണം നൽകിയേ തീരൂ. സെമിനാരിയിൽ സേവന ലക്ഷ്യത്തെ മുൻനിർത്തി പഠിക്കാൻ വരുന്നവരോടു പണം വാങ്ങുന്നതും ത്യാഗമനോഭാവത്തോടെ പഠിപ്പിക്കുന്ന മികച്ച അദ്ധ്യാപകർക്കു തുഛമായ വേതനം നൽകുന്നതും പ്രബുദ്ധമായ മലങ്കരസഭയ്ക്ക് ഒട്ടും ചേരുന്നതല്ല. ശമ്പളത്തിനു പുറമേ നാട്ടിൽ റബറും പണവും ഉള്ളവർ ഒട്ടും കുറവല്ല. ദൈവിക പ്രവർത്തനങ്ങൾക്കു സംഭാവന ചെയ്യാൻ അവരെ പഠിപ്പിക്കുകയും പണം വാങ്ങുകയും ചെയ്യണം. സഭയ്ക്കുവേണ്ടി നിലകൊള്ളുന്ന സെമിനാരി സഭാംഗങ്ങളുടെ വകയാണ്. പണം നൽകി സംരക്ഷിക്കുകയും വളർത്തുകയും ചെയ്യേണ്ടത് നമ്മുടെ ഒഴിച്ചുകൂടാൻ പാടില്ലാത്ത കടമയാണ്. വിദേശത്തു ശമ്പളമുള്ളവരും സ്വദേശത്തുള്ളവരും ഒത്തൊരുമിച്ച് സഹായിച്ചാൽ സെമിനാരി സഭയുടെ പവിത്ര ഹൃദയമായിത്തീരും.

# 18

# 'നസ്രാണി സിംഹം' വിടവാങ്ങിയത് പഴയസെമിനാരിയിൽ വച്ച്

ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യദശകങ്ങളിലെ മലങ്കരസഭാ നേതാക്കന്മാരിൽ മുന്നണിയിൽ നിന്ന 'നസ്രാണി സിംഹ'മെന്ന് വിശേഷിപ്പിക്കപ്പെടുന്ന എം. എ. ചാക്കോ പാത്രിയർക്കീസിനെതിരായി വട്ടശ്ശേരിൽ തിരുമേനിയുടെ പിന്നിൽ പാറപോലെ ഉറച്ചുനിന്ന പ്രമുഖ വ്യക്തിയായിരുന്നു. കോട്ടയം കോടതിയിൽ സമുദായക്കേസിൽ മൊഴിനൽകാനായി പ. ഗീവർഗീസ് രണ്ടാമൻ ബാവാ മണലിൽ യാക്കോബു കത്തനാരെ തൃശ്ശൂർക്ക് അയച്ച് ചാക്കോയെ വരുത്തുകയായിരുന്നു. സന്തോഷത്തോടെ പഴയസെമിനാരിയിൽ എത്തിയ അദ്ദേഹം കോടതിയിൽ മൊഴി നൽകേണ്ട ദിവസം രണ്ടാം നിലയിൽ നിന്ന് ഒരുങ്ങി സ്റ്റെയർകേസ് ഇറങ്ങവെ പെട്ടെന്ന് അസ്വാസ്ഥ്യം ഉണ്ടായി മരിച്ചു. 1941 ഓഗസ്റ്റ് 25-നു വി. കുർബാനയിൽ പങ്കെടുത്തു കുർബാന സ്വീകരിക്കുകയും പ്രഭാത ഭക്ഷണം കഴിക്കുകയും ചെയ്തശേഷമാണ് വടിയൂന്നി സ്റ്റെയർകേസ് ഇറങ്ങാൻ വന്നത്. പെട്ടെന്ന് ആലസ്യവിധേയനായ അദ്ദേഹത്തിന്റെ കൈയിൽ നിന്നും വടി താഴെ വീണു. ഒരു വശത്തേയ്ക്ക് മറിയാൻനേരം മണലിൽ യാക്കോബ് കത്തനാർ താങ്ങിപ്പിടിച്ചതിനാൽ നിലത്തു വീണില്ല. ഇതിനിടയിൽ കാതോലിക്കാബാവാ തൈലാഭിഷേക ശുശ്രൂഷ നടത്തി. ഉടൻതന്നെ, പ്രഗല്ഭനായ ഡോ. തളിയത്തിനെ വരുത്തി. അദ്ദേഹം വരുന്നതിന് മുമ്പ്, മുൻ കൊച്ചി പോലീസ് സൂപ്രണ്ടായ എം. എ. ചാക്കോ അന്തരിച്ചു.



**എം. എ. ചാക്കോ**



**മണലിൽ യാക്കോബ് കത്തനാർ**

തൃശ്ശൂരിൽ അദ്ദേഹത്തെ വിളിക്കാൻചെന്ന മണലിലച്ചനോട് ചാക്കോയുടെ ഭാര്യ ഭർത്താവിന്റെ കോട്ടയം യാത്ര നല്ല പ്രായമുള്ള അദ്ദേഹത്തിനു താങ്ങാൻ പ്രയാസമാണെന്നും ഒഴിവാക്കണമെന്നും പറഞ്ഞതാണ്. അദ്ദേഹത്തെ വേണ്ടവിധം നോക്കിക്കൊള്ളാമെന്നും മണലിൽ അച്ചൻ പറഞ്ഞിട്ടും ഭാര്യക്ക് സ്വീകാര്യമായിരുന്നില്ല. പിറ്റേദിവസം വൈകിട്ട് മൃതദേഹം തൃശ്ശൂർ പള്ളിയിൽ സംസ്ക്കരിച്ചു. അങ്ങനെ പഴയസെമിനാരിയിൽ വച്ചു മരിച്ച ഏറ്റവും പ്രമുഖ അവൈദികനാണ് എം. എ. ചാക്കോ.

# 19

# രണ്ടു പ്രഗത്ഭ അദ്ധ്യാപകർ

## ഫീലിപ്പോസ് മാർ യൗസേബിയോസ്

തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്തായും ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ പ്രസിഡന്റും കോയമ്പത്തൂർ തടാകം ക്രിസ്തുശിഷ്യാശ്രമത്തിന്റെ താങ്ങും തണലും സുപ്പീരിയറും ആയിരുന്ന ഫിലിപ്പോസ് മാർ യൗസേബിയോസ് ഏതാനുംവർഷം പഴയസെമിനാരിയിൽ ചരിത്രാദ്ധ്യാപകനായി സേവനം അനുഷ്ഠിച്ചു. സെറാമ്പൂരിൽ നിന്നു ബി. ഡി.; എം. റ്റി. എച്ച്. ബിരുദങ്ങൾ നേടിയശേഷം കൽക്കട്ടാ ബിഷപ്സ് കോളജിലും അദ്ധ്യാപകനായിരുന്നു. മിഷൻ ബോർഡ് വൈസ് പ്രസിഡന്റ്, മലങ്കരസഭാ മാസികയുടെ പത്രാധിപസമിതി പ്രസിഡന്റ് എന്നീ നിലകളിലും അർത്ഥവത്തായി പ്രവർത്തിച്ച അദ്ദേഹം 2009 ജനുവരി 21 –ന് അന്തരിച്ചു. മരണം മൂലം സഭയ്ക്കും സെമിനാരിക്കും വൻ നഷ്ടമാണു നേരിട്ടിരിക്കുന്നത്.

## സഭാകവി സി. പി. ചാണ്ടി

നിത്യവും പഴയസെമിനാരിയിലും നമ്മുടെ എല്ലാ പള്ളികളിലും ഞായറാഴ്ചയും മറ്റും നടത്തുന്ന ആരാധനാവേളകളിൽ ആലപിക്കുന്ന ഭക്തിനിർഭരവും ഭാവദീപ്തവുമായ ഗാനങ്ങൾ രചിച്ചത് പരിപാവനമായ പഴയസെമിനാരിയിലെ പരിമിതമായ സാഹചര്യങ്ങളിൽ കുറെ വർഷം ഭാഷാദ്ധ്യാപകനായി കഴിഞ്ഞ സഭാകവി സി. പി. ചാണ്ടിയാണെന്ന് എന്നും ഗാനങ്ങൾ പാടുന്ന മിക്കവർക്കും അജ്ഞാതമാണ്. അന്ന് ഇരുപത്തേഴു വയസ്സു മാത്രം ഉണ്ടായിരുന്ന ഋഷിതുല്യനായ അദ്ദേഹത്തിന്റെ ക്രൈസ്തവജീവിത മൂല്യദർശനങ്ങൾക്കും സ്വർഗ്ഗീയ കാവ്യഭാവനകൾക്കും നദിനനയ്ക്കുന്ന – സ്രഷ്ടാവ് എന്നും നടന്നിരുന്ന – ഏദൻതോട്ട സമാനമായ പഴയസെമിനാരിയിലെ അനുപമ ആദ്ധ്യാത്മിക അന്തരീക്ഷമാണ് ചിറകു മുളപ്പിച്ചത്. തുട്ടും പട്ടും ഒന്നും ആഗ്രഹിക്കാതെ, അല്ല കിട്ടാതെ (ഭക്ഷണം മാത്രം കിട്ടിയിരുന്നു) പ. ഗീവർഗീസ് രണ്ടാമന്റെ കല്പനപ്രകാരമാണ് സി. പി. ചാണ്ടി ആരാധനാക്രമങ്ങൾ സംഗീതനിർഭരമായ സുറിയാനിയിൽ നിന്നു മലയാളത്തിലേക്ക്



വാർന്നിട്ടത്. തർജ്ജമ ചെയ്തപ്പോൾ സുറിയാനിയിൽ ലഭ്യമായിരുന്ന അലങ്കാരഭംഗി ചോരാതിരിക്കാൻ ശ്രദ്ധിച്ചു. വട്ടക്കുന്നേൽ ഫാ. വി. കെ. മാത്യൂസും (പ. മാത്യൂസ് പ്രഥമൻ ബാവാ) കോനാട്ട് അബ്രഹാം മല്പാനും ഗദ്യത്തിൽ തർജ്ജമ ചെയ്തുകൊടുത്ത ആരാധനാക്രമങ്ങളിലെ ഗാനങ്ങൾ ചാണ്ടി മലയാളത്തിൽ മനോഹരമായ ഗീതങ്ങളാക്കി മാറ്റി.

മലയാള ഭാഷയിൽ വൃത്തഭംഗി, അർത്ഥശുദ്ധി, താളം, ലയം എന്നിവയിൽ പ്രത്യേകം ശ്രദ്ധിക്കുകയും ചെയ്തു. 'നിർമ്മല' (നിർമ്മലമാമുദരെ നിർമ്മലമായ് എന്ന ഗാനത്തിലെ) എന്ന പദവും കാതോലിക്കാ മംഗള ഗാനത്തിന്റെ ഒടുവിലുള്ള 'നെടുനാൾ' എന്ന പദവും വളരെയധികം മനനത്തിനുശേഷം കിട്ടിയാതാണെന്ന് ചാണ്ടി പറഞ്ഞിട്ടുണ്ട്. സാമ്പത്തിക സ്ഥിതി മോശമായ കാലമായിരുന്നതിനാൽ ചാണ്ടിക്കു വേണ്ട ചക്രം പ. ബാവാ കൊടുത്തില്ലെങ്കിലും അദ്ദേഹത്തെപ്പറ്റി ചാണ്ടി എഴുതി.

കർമ്മേൽ മലപോൽ ഉന്നതനെ
ഹെർമ്മോനിൻ പനി നിർമ്മലനെ

പ. ബാവായുടെ ഔന്നത്യവും വിശുദ്ധിയും ഇതിൽപരം അന്വർത്ഥമായി ആർക്കു കുറിക്കാനാകും! ആ കവി ഭാവനയ്ക്കു മുമ്പിൽ ആരാണു ശിരസ്സ് നമിക്കാത്തത്.

ഇവിടെ അപ്രസക്തമാണെങ്കിലും രസകരവും ചിന്താർഹവുമായ മറ്റൊരു ഭാവന വായനക്കാരെ ഒന്നു ചിരിപ്പിക്കാൻ ചേർക്കുകയാണ്.

റഷ്യൻ ഓർത്തഡോക്സ് സഭയിൽ നിന്ന് പണ്ട് ചാവേഴ്സ്കി, ബലവാൻസ്കി എന്നു പേരുള്ള രണ്ടു ഉന്നത വ്യക്തികൾ പഴയസെമിനാരിയിൽ വന്ന് പ. ബാവായെ കണ്ടശേഷം ഉണ്ട് അവിടെ അന്തിഉറങ്ങി. വേണ്ടത്ര കട്ടിലും മെത്തയും കുളിരുമുറിയും ഒന്നും ഇല്ലാത്ത കാലം. സെമിനാരിയുടെ തട്ടിൻപലകയിൽ അല്പം പഴകിയ പായിൽ കിടന്നുറങ്ങി. ഈ സുപ്രധാന സന്ദർശനത്തെ അവിസ്മരണീയമാക്കുന്നതിനാണ് നമ്മുടെ ഞായറാഴ്ചത്തെ പ്രഭാത നമസ്കാരത്തിൽ "ചാവേകീഴാക്കി ബലവാൻസ്കീ പായിലുറങ്ങി" എന്ന വരികൾ ചേർത്തതെന്നാണ് ചാണ്ടിയുടെ മതം. എന്തായാലും പവിത്രമായ പഴയസെമിനാരിയിൽ "ധ്യാനം കൊണ്ടാത്മാവെ ആത്മാവിൽ കണ്ടുകൊണ്ടാനന്ദലീനയായ്" ചാണ്ടി രചിച്ചതാണ് ആരാധനാ ഗാനങ്ങൾ എന്നു ചുരുക്കം. സഭയ്ക്കു വേണ്ടവിധത്തിൽ ആദരിക്കാൻ കഴിയാതെപോയ എന്റെ സീനിയർ സുഹൃത്തു കൂടിയായ സി. പി. ചാണ്ടി സാറിനെപ്പറ്റി കൂടുതൽ അറിയാൻ ആഗ്രഹിക്കുന്നവർ മാങ്ങാനം കോട്ടയ്ക്കൽ പബ്ളിഷേഴ്സിന്റെ "സഭാകവി സി. പി. ചാണ്ടി: മലങ്കരസഭയുടെ സ്വർഗ്ഗീയ കിന്നരം" എന്ന പേരിൽ ഞാനും ജോയ്സ് തോട്ടയ്ക്കാടും ചേർന്നു രചിച്ച പുസ്തകം വായിക്കുക.

# 20

# ചില പഴയ വിദ്യാർത്ഥികളുടെ മറവി സ്പർശിക്കാത്ത സ്മരണകൾ

കഴിഞ്ഞ ഒരു നൂറ്റാണ്ടിനിടയിൽ നമ്മുടെ സെമിനാരിയിൽ പഠിച്ച പട്ടന്മാരിൽപെട്ട ഏതാനും പ്രശസ്തരായ റമ്പാന്മാരുടെയും ഏതാനും പ്രമുഖ മുത്തച്ഛന്മാരുടെയും ഒരു വലിയ ഇടവകയിലെ ചെറുപ്പംവിടാത്ത പ്രവർത്തനനിരതനായ ഒരു കൊച്ചച്ചന്റെയും സ്മരണകൾ ഇവിടെ ചേർക്കുന്നത് ഇന്നത്തെ സെമിനാരിയുടെ വളർച്ച, മഹത്തായ സേവനം എന്നിവയും മുൻകാല നടപടികളും യുവതലമുറയ്ക്ക് കണ്ണാടിയിൽ കാണുന്നതുപോലെ മനസ്സിലാക്കാനാണ്.

### ഫാ. സി. വി. ജോൺ കോർഎപ്പിസ്കോപ്പാ

എന്റെ അന്വേഷണത്തിൽ നമ്മുടെ സെമിനാരിയിൽ പണ്ടു പഠിച്ചവരും ഇന്നു ജീവിച്ചിരിക്കുന്നവരുമായ വൈദികരിൽ ഏറ്റവും പ്രായം കൂടിയ രണ്ടു വ്യക്തികളിൽ ഒരാൾ ഇലന്തൂർ സ്വദേശിയായ സി. വി. ജോൺ കോർഎപ്പിസ്ക്കോപ്പായാണ്. ഇക്കഴിഞ്ഞ ജൂലൈ 12-ന് തൊണ്ണൂറ്റിഏഴു കാരനായ ജോണച്ചനെ തന്റെ മരുമകനും എന്റെ സുഹൃത്തും പ്രശസ്ത സാഹിത്യകാരനുമായ ഡോ. സി. ജെ. റോയിയുടെ പുതുപ്പള്ളിയിലെ ഭവനത്തിൽ വച്ച് കണ്ടപ്പോൾ എന്നെ പുത്രനിർവിശേഷം സ്നേഹിക്കുന്ന എന്റെ നാട്ടുകാരനും 1931-ൽ ആരംഭിച്ച പത്തനംതിട്ട കാതോലിക്കേറ്റ് ഹൈസ്ക്കൂളിലെ പ്രഥമ ബാച്ച് വിദ്യാർത്ഥിയുമായ സി. വി. ജോണച്ചൻ എന്റെ ചോദ്യങ്ങൾക്ക് താഴെപ്പറയുംപ്രകാരം മറുപടി നൽകി.


ഫാ. സി. വി. ജോൺ

എഴുപതിൽപരം വർഷം മുമ്പ് കോട്ടയം എം. ഡി. സെമിനാരിയിൽ പഠിച്ചു. അന്ന് ചെറിയമഠത്തിൽ സ്കറിയാ മല്പാൻ, കെ. ഡേവിഡ് കത്തനാർ, വട്ടക്കുന്നേൽ വി. കെ. മാത്യൂസ്, തേവലക്കര കോശി വൈദ്യൻ, ഏലിയാ ചാപ്പൽ വികാരി ഓണക്കൂർ വാളനടിയിൽ തോമസ് കത്തനാർ എന്നിവരായിരുന്നു അധ്യാപകർ. ഞങ്ങൾ 20 വിദ്യാർത്ഥികളാണുണ്ടായിരുന്നത്. പഠനവും ഭക്ഷണവും ശിക്ഷണവും താമസ സൗകര്യവും അന്നത്തെ രീതിയിൽ ഒട്ടും മോശമെന്നു പറ

യാനാവില്ല. അന്ന് പഠിച്ചതിനാൽ ഞാൻ സുറിയാനി പണ്ഡിതൻ അല്ലെങ്കിലും എനിക്ക് ആ ഭാഷയിൽ നല്ല അവഗാഹമുണ്ട്. ഓരോ ദിവസവും രാവിലെ അഞ്ചു മണിക്ക് പ്രഭാത പ്രാർത്ഥനയ്ക്കായി ഓരോരുത്തരെ തവണ വച്ച് മണി അടിക്കുന്ന ചുമതല ഏല്പിച്ചിരുന്നു. തന്റെ കൂടെ പഠിച്ച ആരും ഇന്ന് ജീവിച്ചിരിപ്പില്ലെന്നാണ് അച്ചന്റെ വിശ്വാസം.

ഒരു വർഷം കഴിഞ്ഞപ്പോൾ പുത്തൻകാവ് മാർ പീലക്സിനോസ് തിരുമേനി എന്നെ കണ്ടപ്പോൾ പത്തനംതിട്ടയിലെ ബേസിൽ അരമനയിൽ വൈദികപരിശീലനം ആരംഭിച്ചിട്ടുണ്ടെന്നും താൻ ദൂരെയുള്ള കോട്ടയത്തു തങ്ങാതെ അവിടെച്ചെന്ന് പഠിക്കുക എന്നും പറഞ്ഞ് എന്നെ അങ്ങോട്ടാകർഷിച്ചു. അനുസരണമുള്ള ഞാൻ തിരുമേനി പറഞ്ഞത് അനുസരിച്ചു. അന്നവിടെ തിരുമേനിക്കു പുറമേ കാതോലിക്കേറ്റ് ഹൈസ്ക്കൂൾ ഹെഡ്മാസ്റ്റർ മാവേലിക്കര എൻ. ജി. കുര്യൻ (പിന്നീട് വൈദികൻ), ഹൈസ്ക്കൂൾ അധ്യാപകൻ ഓമല്ലൂർ വടക്കേടത്ത് വി. ജി. തോമസ്, പത്തനംതിട്ട തെങ്ങുംതറയിൽ ഗീവർഗീസ് കോർഎപ്പിസ്കോപ്പാ എന്നിവരാണ് ഞങ്ങളെ പ്രധാനമായും പഠിപ്പിച്ചത്. നല്ല രീതിയിൽ ആരാധന നടത്തുന്നതിനും പ്രസംഗിക്കുന്നതിനും ഇടവകകളെ നയിക്കുന്നതിനും സെമിനാരി പഠനം എന്നെ വളരെയധികം സഹായിച്ചു. ഇപ്പോഴും വി. കുർബാന ചൊല്ലാൻ സാധിക്കും. എന്നാൽ ഒരു മണിക്കുറിലധികം നിന്നു ശുശ്രൂഷ നടത്തുന്നതിനു വേദനയുള്ള കാൽമുട്ടുകൾ അനുവദിക്കുന്നില്ല. ഞാറാഴ്ചകളിൽ കല്ലുമല ചാപ്പലിൽ ആണു പോകുന്നത്. ഓർമ്മക്കുറവില്ല. മകളും മാവേലിക്കര ബിഷപ്പ് മൂർ കോളജ് പ്രൊഫസറുമായ വത്സ, ഭർത്താവ് ജോൺ തോമസ് എന്നിവരോടൊപ്പം മാവേലിക്കരയിൽ വിശ്രമജീവിതം നയിക്കുന്ന വല്യച്ചന്റെ മുഖത്ത് ദീർഘായുസ്സും സംതൃപ്തമായ വൈദികജീവിതവും പ്രതിഫലിച്ചു കണ്ടു. “അന്നു വീടുകാവൽക്കാർ വിറയ്ക്കും, ബലവാന്മാർ കുനിയും, അരയ്ക്കുന്നവർ ചുരുക്കമാകയാൽ അടങ്ങിയിരിക്കും. കിളിവാതിലുകളിൽ കൂടി നോക്കുന്നവർ അന്ധരാകും. തെരുവിലെ കതകുകൾ അടയും. അരയ്ക്കുന്ന ശബ്ദം മന്ദമാകും. പക്ഷികളുടെ ശബ്ദത്തിൽ ഉണർന്നുപോകും” എന്ന് വാർദ്ധക്യകാലത്തെ പ്രയാസങ്ങളെപ്പറ്റി സഭാപ്രസംഗി പറയുന്ന (സഭാപ്രസംഗി 12:3) കാര്യങ്ങൾ സി. വി. ജോണച്ചനെ സംബന്ധിച്ചിടത്തോളം ഏതാണ്ട് അന്വർത്ഥമായി വരുന്നു. ഉന്നത നിലവാരത്തിൽ എത്തിയിട്ടുള്ള മക്കളുടെയും കൊച്ചുമക്കളുടെയും അവരുടെ സന്താനങ്ങളുടെയും സാന്നിധ്യം ജനിപ്പിച്ച സന്തോഷത്തിന്റെ നിറഞ്ഞ പുഞ്ചിരി കണ്ടുകൊണ്ട് ഞാൻ വിടപറയുന്നതിനു മുമ്പ് ശതാബ്ദിക്കു കാണാമെന്ന് പറഞ്ഞു.

## ഫാ. കെ. കെ. ജോർജ്ജ്

എഴുപത് വർഷം മുമ്പ് കോട്ടയം എം. ഡി. സെമിനാരിയിൽ നടന്ന വൈദിക പരിശീലന കോഴ്സിൽ പങ്കെടുത്ത മറ്റൊരുത്തമ വൈദികനാണ് 97-ൽ കടന്നിരിക്കുന്ന പ്രശസ്തമായ തോട്ടയ്ക്കാട് പ്ലാപ്പറമ്പിൽ കുടുംബത്തിലെ ഫാ. കെ. കെ. ജോർജ്ജ്. തന്റെ സഹപാഠിയായ ഇലന്തൂർ സി. വി. ജോൺ കോർഎപ്പിസ്ക്കോപ്പാ ആരോഗ്യവാനായി കഴിയുന്ന കാര്യം ഞാൻ പറഞ്ഞപ്പോഴാണ്, അദ്ദേഹം അക്കരെ കടന്നതായി കരുതിയിരുന്ന കെ. കെ. ജോർജ്ജ് അച്ചൻ അത്ഭുതം കൂറിയത്. മറവി ഒട്ടുമില്ലാത്ത ഫാ. കെ. കെ. ജോർജ്ജ് എന്റെ അന്വേഷണങ്ങൾക്കു വ്യക്തമായ മറുപടി നൽകി.

ജൂലൈ 19-ന് ഞായറാഴ്ച്ച 11 മണിക്ക് തോട്ടയ്ക്കാട്ടുള്ള ബ. അച്ചന്റെ വീട്ടുവരാന്തയിൽ കയറി അവിടെയിരുന്ന അച്ചന്റെ സമീപത്തു ചെന്ന് "ഞാൻ കെ. വി. മാമ്മനാണെന്നു" പറഞ്ഞ ഉടൻ "മനോരമയിലെ കെ. വി. മാമ്മൻ" എന്ന് ബ. അച്ചൻ പ്രതിവചിച്ചു. ഞങ്ങൾ തമ്മിൽ ഏഴെട്ടു വർഷം മുമ്പ്, ഞാൻ ഒരു മിഷൻ സൺഡേയിൽ തോട്ടയ്ക്കാട് പള്ളിയിൽ പ്രസംഗിക്കാൻ ചെന്നപ്പോൾ ബ. അച്ചൻ എന്നെ ഇടവകക്കാർക്കു പരിചയപ്പെടുത്തിയതാണ്. കുറച്ചുനാളായി നടക്കാനുള്ള പ്രയാസം മൂലം ബ. അച്ചൻ ഞായറാഴ്ച പള്ളിയിൽ പോകുന്നില്ല.

1913-ൽ ജനിച്ച ബ. അച്ചന് 1934-ൽ പാമ്പാടി മാർ ഗ്രീഗോറിയോസ് തിരുമേനിയാണ് കോറൂയോ പട്ടം നൽകിയത്. നേരത്തെ അച്ചൻ കോട്ടയം എം. റ്റി. സെമിനാരി ഹൈസ്ക്കൂളിലും ചങ്ങനാശ്ശേരി എസ്. ബി. എച്ച്. എസിലും പഠിച്ചു. ഇ. എസ്. എൽ. എൽ. സി. പൂർത്തിയാക്കുന്നതിനു മുമ്പ് വൈദികപദവിയുടെ പ്രാരംഭ പടി ചവിട്ടി. നേരത്തെ കുഴിമറ്റം പട്ടശ്ശേരിൽ അലക്സന്ത്രയോസ് കോർഎപ്പിസ്കോപ്പാ, വല്യമണ്ണിൽ യോഹന്നാൻ കത്തനാർ എന്നിവരുടെ കീഴിൽ സുറിയാനി പഠനം ആരംഭിച്ചിരുന്നു.

സെമിനാരിയിൽ പ്രിൻസിപ്പൽ ചെറിയമഠത്തിൽ സ്കറിയാ മല്പാൻ, നിരണം ഇലഞ്ഞിക്കൽ ഫാ. ഇ. പി. ജേക്കബ്, ചന്ദനപ്പള്ളി ഫാ. കെ. ഡേവിഡ്, തേവലക്കര റ്റി. ഒ. കോശിവൈദ്യൻ എന്നിവരാണ് റഗുലർ ക്ലാസ് എടുത്തത്. 70 വർഷം മുമ്പ് കുണ്ടറ സെമിനാരിയിൽ വച്ച് പ. ഗീവർഗീസ് രണ്ടാമൻ കാതോലിക്കാബാവാ പൂർണ്ണ ശെമ്മാശുപട്ടവും വൈദികപട്ടവും നൽകി. സെമിനാരി


ഫാ. കെ. കെ. ജോർജ്

യിലെ സഹപാഠികളിൽ പരുമല സെമിനാരിയിൽ ഉണ്ടായിരുന്ന ഫാ. കുറിയാക്കോസ്, മാനേജർ മട്ടയ്ക്കൽ ഫാ. കെ. ബി. മാത്യൂസ്, ചേപ്പാട്ട് ഏവരത്തു കിഴക്കേതിൽ ഐ. ഡാനിയേൽ കോർഎപ്പിസ്കോപ്പാ, ഫാ. സി. വി. ജോൺ കോർഎപ്പിസ്കോപ്പാ മുതലായവർ ഉൾപ്പെടുന്നു. എം. ഡി. സെമിനാരിയിലെ ജീവിതത്തിനിടയിൽ അവിടെയുണ്ടായിരുന്ന തെങ്ങിൽനിന്നു തേങ്ങ ഇട്ടെടുക്കുന്നതിൽ നിന്നു സെമിനാരിയെ തടയണമെന്നും സെമിനാരി പഴയസെമിനാരിയിലേക്ക് മാറ്റണമെന്നും ഹൈസ്ക്കൂൾ ഹെഡ്മാസ്റ്റർ വള്ളക്കാലിൽ ഇട്ടിച്ചെറിയാ പ. ഗീവർഗീസ് രണ്ടാമൻ ബാവായോടാവശ്യപ്പെടുകയും ബാവാ അത് സമ്മതിക്കുകയും ചെയ്തതിനെ തുടർന്ന്, സെമിനാരി മാറ്റത്തിനു എതിരായിരുന്ന, സ്കറിയ മല്പാനച്ചൻ സെമിനാരി പ്രിൻസിപ്പൽ സ്ഥാനം രാജി വെയ്ക്കുകയാണുണ്ടായത്. അതുപോലെ തന്നെ താൻ വാങ്ങിയ എബനേസർ പള്ളിയും സ്ഥാപിച്ച ദയറായും സംബന്ധിച്ചുള്ള ചില വ്യവസ്ഥകൾ സ്കറിയാ മല്പാൻ ലംഘിച്ചു എന്ന് പറഞ്ഞ് സ്ഥലം നൽകിയ പാറേക്കുളം പുന്നച്ചൻ കേസു കൊടുത്തു. കേസിൽ ബ. അച്ചൻ ജയിച്ചു എങ്കിലും അദ്ദേഹം എബനേസർ പള്ളിയും ദയറായും വേണ്ടെന്നു വച്ച് ഇടവക സേവനത്തിനായി പോവുകയാണുണ്ടായത്. ഇത്രയധികം ജീവിതവിശുദ്ധിയും കൃത്യനിഷ്ഠയും, സത്യസന്ധതയുമുള്ള മറ്റൊരു വൈദികനെ ഞാൻ കണ്ടിട്ടില്ല. ക്ലാസ്സിൽ പഠിപ്പിക്കുന്ന ഭാഗങ്ങൾ ആർക്കെങ്കിലും മനസ്സിലായില്ലെങ്കിൽ നിശ്ചിത സമയങ്ങളിൽ തന്റെ മുറിയിൽ ചെന്നു ചോദിച്ചു സംശയനിവാരണം നടത്താൻ വിദ്യാർത്ഥികളെ അനുവദിച്ചിരുന്നു. വട്ടക്കുന്നേൽ ബാവായെപ്പറ്റിയും വലിയ മതിപ്പാണച്ചനുള്ളത്. സമുദായക്കേസ് ജില്ലാക്കോടതിയിലും ഹൈക്കോടതിയിലും നടക്കുമ്പോൾ ബാവായോടൊപ്പം ചെറിയമഠത്തിൽ അച്ചനും (5–ാം പ്രതി) ഫാ. കെ. കെ. ജോർജ്ജും (6–ാം പ്രതി) കൂട്ടുപ്രതികളായിരുന്നു. അവസാനം സുപ്രീംകോടതിയിൽ കേസ് ചെന്നപ്പോൾ (1958) കെ. കെ. ജോർജ്ജ് അച്ചൻ കൂട്ടുവാദിയായി മാറി. ഹൈക്കോടതിയിൽ കേസ് തോറ്റപ്പോൾ പ. ബാവായുടെ കാർ ജപ്തി ചെയ്യാൻ നീക്കം ഉണ്ടായപ്പോൾ "തനിക്കു വല്ല സ്വത്തും ഉണ്ടെങ്കിൽ മാറ്റിക്കോ" എന്ന് പ. ബാവാ അച്ചനോട് പറഞ്ഞതായും അച്ചൻ ഓർക്കുന്നു. കേസ് അപ്പീൽ പോകയാൽ ജപ്തി ഒന്നും ഉണ്ടായില്ല. സുപ്രീംകോടതിയിലെ അന്നത്തെ വാദികളിൽപെട്ട മറ്റു വൈദികർ ആരും ഇന്ന് ജീവിച്ചിരിപ്പില്ല.

വിവാഹം ചെയ്യാത്തതെന്തുകൊണ്ടാണെന്ന് ചോദിച്ചപ്പോൾ കാരണവന്മാർ എന്നോട് ചോദിക്കാതെയും ഞാനറിയാതെയും തോട്ടയ്ക്കാട്ടുള്ള ഒരു പെൺകുട്ടിയെ കണ്ട് ആലോചന നടത്തി (അക്കാലത്ത് അങ്ങനെയായിരുന്നു). പക്ഷേ ഒരാഴ്ച കഴിഞ്ഞ് പനി മൂലം ആ പെൺകുട്ടി മര

ണമടഞ്ഞു. പിന്നീട് ഒരാലോചനയും നടത്തരുതെന്ന് പിതാവിനോടഭ്യർത്ഥിച്ചുവെന്നും താൻ അവിവാഹിത പട്ടക്കാരനായി സേവനം ചെയ്യാനാണുദ്ദേശിക്കുന്നതെന്നും പറഞ്ഞുവെന്നും പിതാവ് അത് സ്വീകരിച്ചെന്നും അച്ചൻ പ്രതിവചിച്ചു. തന്റെ പേരിലുള്ള സ്വത്തെല്ലാം അമേരിക്കയിലുള്ള സഹോദരപുത്രനു സസന്തോഷം എഴുതിക്കൊടുത്തു എന്നും തനിക്കിപ്പോൾ ഒരിഞ്ചു മണ്ണു പോലും ഇല്ലെന്നും താൻ എല്ലാവിധത്തിലും ഇന്ന് തികച്ചും സൗഭാഗ്യവാനായി കഴിയുന്നുവെന്നും പറഞ്ഞു. എന്റെ കരം ഗ്രഹിച്ചുകൊണ്ട് സ്നേഹപൂർവ്വമാണ് അച്ചൻ സംസാരം ആരംഭിച്ചതും അവസാനിപ്പിച്ചതും. ആ തിളങ്ങുന്ന കണ്ണുകളും ചിരിയും മുഖത്തെ ആത്മചൈതന്യ ധന്യമായ പ്രഭാവലയവും മായാതെ മനസ്സിൽ നിറഞ്ഞു നില്ക്കുകയാണ്.

## ദൈവത്തിന്റെ മുന്തിരിത്തോട്ടത്തിൽ വേല ചെയ്തു; ഇന്നും ഗാർഡനിൽ

(വൈദികനാകാൻ ഒട്ടും ആഗ്രഹമില്ലാതിരുന്ന ഒരു യുവാവ് തന്റെ പിതാവിനു ഇടവക മെത്രാപ്പോലീത്താ തോമ്മാ മാർ ദീവന്നാസ്യോസ് അയച്ച കല്പന ദൈവവിളിയായി കണക്കാക്കി ഏഴു ദശാബ്ദങ്ങൾക്ക് മുമ്പ് കോട്ടയം എം. ഡി. സെമിനാരിയിൽ വേണ്ടവിധം പഠിച്ച് ഉത്തമനായ ഒരു വൈദികനായി. തിരുവനന്തപുരത്തും മറ്റും പ്രശസ്ത സേവനം അനുഷ്ഠിച്ച ശേഷം റിട്ടയർ ചെയ്ത് ഇപ്പോൾ പട്ടം മരപ്പാലം ഗാർഡൻസിലെ വസതിയിൽ വിശ്രമജീവിതം നയിക്കുന്ന ഫാ. പി. എം. ഈപ്പൻ ദൈവത്തിന്റെ തോട്ടത്തിൽ അരനൂറ്റാണ്ടു വേല ചെയ്ത ശേഷം ഒന്നു തിരിഞ്ഞു നോക്കുന്നു)

ഞാനും എന്റെ ഫസ്റ്റ് കസിൻ പി. ഈപ്പനും കൂടി 1947 ജൂണിൽ കോട്ടയം എം. ഡി. സെമിനാരിയിലേക്കു മാറ്റപ്പെട്ട വൈദികസെമിനാരിയിൽ ചേർന്നു. മല്പാൻ ഫാ. സി. ജെ. സ്കറിയ ചെറിയമഠത്തിൽ, ഫാ. കെ. ഡേവിഡ്, കല്ലുപുരയ്ക്കൽ ഡീക്കൻ കെ. പീലിപ്പോസ്, വട്ടക്കുന്നേൽ വി. കെ. മാത്യൂസ് എന്നിവരുടെ നേതൃത്വത്തിലായിരുന്നു സെമിനാരി 1943-ൽ അവിടെ ആരംഭിച്ചത് (1959-ൽ പഴയ സെമിനാരിയിലേക്ക് മാറ്റി). മാർ ഏലിയാ ചാപ്പലിന്റെ കിഴക്കു നിർമ്മിച്ച രണ്ട് കെട്ടിടങ്ങളിലായിരുന്നു ഞങ്ങളുടെ ക്ലാസ്സും താമസവും എല്ലാം. ഏലിയാ ചാപ്പൽ വികാരി വാളനടയിൽ ടി. എസ്. തോമസ് കത്തനാരുടെ ഭക്തിനിർഭര



**ഫാ. പി. എം. ഈപ്പൻ**

മായ വി. കുർബാനയും പ്രഭാത സന്ധ്യാ പ്രാർത്ഥനകളും ചാപ്പൽ ശുശ്രൂഷകനും സെമിനാരി സേവകനുമായ പാപ്പൻ ചേട്ടന്റെ വിനയനിർഭരമായ സൽപെരുമാറ്റവും സമീപത്തെ എം. ഡി. എച്ച്. എസ്. കുട്ടികളുടെ സാന്നിധ്യ സഹകരണങ്ങളും എല്ലാം ഹൃദ്യമായിരുന്നു.

മുൻപറഞ്ഞ അദ്ധ്യാപകർക്കു പുറമേ പിന്നീട് വന്ന ഔഗേൻ മാർ തീമോത്തിയോസും (പ. ഔഗേൻ ബാവാ) ഇ. മാത്യൂസച്ചനും (പ. മാത്യൂസ് ദ്വിതീയൻ ബാവാ) ഞങ്ങളെ പഠിപ്പിച്ചിരുന്നു.

അന്ന് ഒന്നാം വർഷത്തിൽ രണ്ട് ശെമ്മാശന്മാരുൾപ്പെടെ ഒൻപത് പേരും രണ്ടാം വർഷത്തിൽ ഒരു ശെമ്മാശനുൾപ്പെടെ അഞ്ചു പേരും, മൂന്നാം വർഷത്തിൽ ഒരു ശെമ്മാശൻ മാത്രവും 4-ാം വർഷത്തിൽ ഒരു ശെമ്മാശനും ഒരു 'സാധു'വും (ബഥനി ആശ്രമാംഗം) ഉൾപ്പെടെ ആകെ 17 റഗുലർ വിദ്യാർത്ഥികളും, കൽക്കട്ട ബിഷപ്സ് കോളജു പഠനത്തിനു മുമ്പ് ഓർത്തഡോക്സ് സഭാനുഷ്ഠാനങ്ങളുടെ പരിശീലനാർത്ഥം ഒരു വർഷത്തെ പ്രത്യേക പഠനത്തിന് പ്രവേശനം ലഭിച്ച കെ. എസ്. ജോർജ്ജും (സിംഗപ്പൂർ പള്ളിപണിക്ക് നേതൃത്വം നൽകിയ കെ. എ. ജോർജ്ജ് അച്ചൻ) ഉൾപ്പെടെ മൊത്തം 18 പേർ ഉണ്ടായിരുന്നു. ഇതിനു പുറമെ മണർകാട് ഇടവകാംഗമായ ബ. ഏലിയാസ് ശെമ്മാശനും (മണർകാട്ട് ഇടവക വികാരിയായി സേവനം അനുഷ്ഠിച്ചിരുന്ന ബ. ഏലിയാസ് അച്ചൻ) നട്ടാശ്ശേരി സ്വദേശിയായ ചാക്കോയും എന്റെ നാലു വർഷങ്ങളിലും മിക്കവാറും ദിവസങ്ങളിൽ വന്നു ക്ലാസ്സിൽ സംബന്ധിച്ചിരുന്നു. ഇവരെ കൂടാതെ പുതുപ്പള്ളിയിലെ ഒറ്റപ്ലാക്കൽ ബ. മോസ്സസ് ശെമ്മാശനും, അടൂർ ചാവടിയിൽ ഡോ. സി. റ്റി. ഈപ്പനും ഇടയ്ക്കിടെ സുറിയാനി ക്ലാസ്സുകളിൽ സംബന്ധിക്കുകയും തീമോത്തിയോസ് തിരുമേനിയുടേയും സി. ജെ. സ്കറിയാ മല്പാനച്ചന്റേയും കീഴിൽ സ്പെഷൽ പഠനം നടത്തുകയും ചെയ്തിരുന്നു. അന്നു നാലാം വർഷ വിദ്യാർത്ഥിയായിരുന്ന പി. സി. ഈപ്പൻ ശെമ്മാശൻ (പിന്നീട് പ. ബാവായുടെ സെക്രട്ടറി) തന്റെ സ്നേഹോഷ്മളമായ പെരുമാറ്റംകൊണ്ട് എല്ലാവർക്കും പ്രിയങ്കരനായിരുന്നു.

അദ്ധ്യാപകരിൽ വി. കെ. മാത്യൂസച്ചനും, കെ. ഫീലിപ്പോസ് അച്ചനും ഒഴികെയുള്ളവർ സെമിനാരിയിൽ തന്നെയാണ് താമസിച്ചിരുന്നത്. ചെറിയ മഠത്തിലച്ചനും ഇ. മാത്യൂസ് അച്ചനും വെള്ളിയാഴ്ച്ച വൈകിട്ടോ ശനിയാഴ്ച്ച രാവിലെയോ അവർ സേവനമനുഷ്ഠിച്ചിരുന്ന ഇടവകപ്പള്ളിയിലേക്ക് പോകുമായിരുന്നു. ഞാൻ ചേർന്ന വർഷം അദ്ധ്യാപകരുൾപ്പെടെ 25 പേർ സെമിനാരിയിൽ ഉണ്ടായിരുന്നുവെങ്കിൽ ഞാൻ പഠിച്ചിരുന്ന നാലു വർഷങ്ങളിലും സംഖ്യ കൂടിയിരുന്നില്ല. സമയ ക്ലിപ്തതയ്ക്കും കൃത്യനിഷ്ഠയ്ക്കും പ്രസിദ്ധനായിരുന്ന ബ. ചെറിയമഠത്തിലച്ചൻ ആദ്യവർഷ

ക്കാരെ ഓരോരുത്തരായി അദ്ദേഹത്തിന്റെ കുമരകം പള്ളിയിലെ ഞായറാഴ്ച ശുശ്രൂഷയിൽ സംബന്ധിക്കാൻ ഒരു പ്രാവശ്യം കൊണ്ടുപോകുമായിരുന്നു. തിങ്കളാഴ്ചയേ തിരിച്ചെത്തുകയുള്ളു.

പഠനകാലത്ത് ഞായറാഴ്ച ഉച്ചകഴിഞ്ഞ് സമീപ ഇടവകകളിൽ മർത്തമറിയം സമാജവും സണ്ടേസ്കൂളും നടത്തുവാനും ഞങ്ങൾ നിയോഗിക്കപ്പെട്ടിരുന്നു. ഞാൻ ചെറിയപള്ളിയിലും കുരിശുപള്ളിയിലും നട്ടാശ്ശേരിയിലും ക്ലാസ്സുകൾ എടുത്തിട്ടുണ്ട്. പട്ടമേല്ക്കുവാൻ മടിച്ച എനിക്ക് സെമിനാരി പഠനം ആരംഭിച്ചപ്പോൾ വിഷയങ്ങളെല്ലാം വളരെ ഇഷ്ടപ്പെട്ട് പഠനം തുടരാൻ താല്പര്യമായിരുന്നു. പരീക്ഷയ്ക്കെല്ലാം നല്ല മാർക്കും ലഭിച്ചിരുന്നു. എങ്കിലും ശെമ്മാശു പട്ടം ഏല്ക്കുന്നത് അവസാന വർഷം വരെ നീട്ടിക്കൊണ്ടുപോയി. 1951 ഏപ്രിലിൽ (40-ാം വെള്ളിയാഴ്ച) നടന്ന വി. മൂറോൻ കൂദാശയ്ക്ക് ഓരോ ഗണത്തിലുമുള്ള ശെമ്മാശന്മാർ 12 പേർ വീതം ആവശ്യമുള്ളതിനാൽ പട്ടമേല്ക്കുവാൻ സമ്മതിക്കുകയും 1951 ഫെബ്രുവരി 23-ന് പ. വട്ടശ്ശേരിൽ തിരുമേനിയുടെ ഓർമ്മദിവസം എനിക്കും എന്റെ കസിനും മൂന്നാം വർഷക്കാരിൽ പട്ടമേല്ക്കുവാൻ ഉണ്ടായിരുന്ന അഞ്ചു പേരുൾപ്പെടെ 7 പേർക്ക് പ. ഗീവർഗീസ് ദ്വിതീയൻ ബാവാ "യവ്പദ്യകനോ" പട്ടം തരികയുണ്ടായി. പട്ടംകൊട നീട്ടിക്കൊണ്ടുപോയതിനാൽ അപ്രതീക്ഷിതമായി 1950 സെപ്റ്റംബറിൽ അന്തരിച്ച എന്റെ പിതാവിന് പട്ടംകൊടയിൽ പങ്കെടുക്കാൻ സാധിച്ചില്ല എന്ന ദുഃഖം എനിക്ക് ഇപ്പോഴുമുണ്ട്.

ഞങ്ങൾ 9 പേരാണ് ഒന്നാം വർഷത്തിൽ ചേർന്നതെങ്കിലും നാലു പേർ ഒരു വർഷം കഴിഞ്ഞപ്പോൾ പിൻവാങ്ങി. എന്നാൽ അവരിൽ മൂന്നു പേർ - ഡീക്കൻ ജേക്കബ് തര്യൻ ആഞ്ഞിലിത്താനം, പി. വൈ. ജോർജ്ജ് തലവൂർ, ഒ. റ്റി. കുറിയാക്കോസ് (വടക്കൻമണ്ണൂർ) എന്നിവർ - ഡിഗ്രി പഠനം പൂർത്തിയാക്കിയശേഷം പ്രൈവറ്റായി പരിശീലനം നേടുകയും വൈദികരായിത്തീരുകയും ചെയ്തു. പിൻമാറിയ മറ്റൊരാളായ ജോർജ് സി. പായിക്കാടും വൈദികനായി. താഴെപ്പറയുന്ന 5 പേരാണ് 4 വർഷവും പൂർത്തിയാക്കി ഇറങ്ങിയവർ: വെ. റവ. സി. റ്റി. ഐസക്ക് റമ്പാൻ (പത്തനാപുരം ദയറാ), ഫാ. സി. വി. സാമുവൽ (കുടശ്ശനാട്), വി. ജി. ജോസഫ് (കൈപ്പട്ടൂർ), ഫാ. പി. ഈപ്പൻ, പി. എം. ഈപ്പൻ (ഇരുവരും കാർത്തികപ്പള്ളി).

ഞാൻ സെമിനാരിയിൽ ചേർന്ന് ഒന്നര വർഷം കഴിഞ്ഞപ്പോൾ ചെറിയമഠത്തിലച്ചനും രണ്ട് വർഷം കഴിഞ്ഞപ്പോൾ വന്ദ്യ ഇ. മാത്യൂസച്ചനും സെമിനാരിയിൽ നിന്നു മാറി. ചെറിയമഠത്തിലച്ചനു പകരമായി ഫാ. എൻ. എ. യോഹന്നാൻ സുറിയാനി മല്പാനായി വന്നു. മാത്യൂസച്ചനു പകരം ആരെയും നിയമിക്കാഞ്ഞതിനാൽ വട്ടക്കുന്നേലച്ചനും ഫീലിപ്പോസച്ചനും

ആ വിഷയങ്ങൾ പഠിപ്പിച്ചു. 1951 മാർച്ചിലെ വാർഷിക പരീക്ഷയോടു കൂടി പഠനം പര്യവസാനിച്ചു. മികച്ച വിദ്യാർത്ഥികൾക്കുള്ള ഏലിയാസ് മെമ്മോറിയൽ പ്രൈസ് ആയി Dummelow യുടെ ഒരു കമന്ററി എനിക്കു ലഭിച്ചു.

1953 നവംബർ 21–ന് എന്റെ അഭിവന്ദ്യ ഗുരുവായ മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ ഏലിയാ ചാപ്പലിൽ വച്ച് പൂർണ്ണ ശെമ്മാശുപട്ടവും 28–നു കശ്ശീശാ പട്ടവും നൽകി. അര നൂറ്റാണ്ടോളം വൈദികസേവനം ചെയ്തു. 2002 മെയ് മാസത്തിൽ റിട്ടയർ ചെയ്തു. വൻ കാര്യങ്ങൾ ഒന്നും ചെയ്തില്ലെങ്കിലും വീഴ്ച കൂടാതെ വിശ്വസ്ത സേവനം അനുഷ്ഠിക്കാൻ കഴിഞ്ഞു എന്നതിൽ സംതൃപ്തിയും ആത്മ സന്തോഷവുമുണ്ട്.

## 91–ൽ എത്തിയിട്ടും 19 കാരന്റെ ചൈതന്യമുള്ള എൻ. ജെ. തോമസ് റമ്പാച്ചൻ

(കോട്ടയം എം. ഡി. സെമിനാരിയിൽ 70 കൊല്ലം മുമ്പ് പഠിച്ചു. പത്ത നാപുരം സെന്റ് സ്റ്റീഫൻസ് കോളജ് പ്രിൻസിപ്പൽ, റിട്ടയർ ചെയ്ത ശേഷം കാതോലിക്കേറ്റ് അരമന മാനേജർ, വിദേശ സഞ്ചാരി, ഗ്രന്ഥ കർത്താവ്, ബ്രഹ്മവാർ മിഷന്റെ പ്രഗല്ഭ ഡയറക്ടർ മുതലായ നിലക ളിൽ പ്രശസ്ത സേവനം ചെയ്ത ഒരു സന്യാസിവര്യനായ ഫാ. ഡോ. എൻ. ജെ. തോമസ് റമ്പാൻ തൊണ്ണൂറു കഴിഞ്ഞിട്ടും പ്രായത്തെപ്പറ്റി ചിന്തിക്കാതെ പയ്യനായി ഓടിനടക്കുന്നു. മറവി തൊട്ടുതേച്ചിട്ടില്ലാത്ത ഈ പ്രമുഖ പട്ടക്കാരന്റെ കുറിപ്പുകൾ വായിക്കുക)

മലങ്കരസഭയുടെ കഴിഞ്ഞ 200 വർഷത്തെ ചരിത്രത്തിന്റെ മൂകസാ ക്ഷിയായി പരിലസിക്കുന്ന പഴയസെമിനാരിയുടെ പേരിലുണ്ടായ തർക്ക വിതർക്കങ്ങളെ തുടർന്ന് ആയിരത്തിതൊള്ളാ യിരത്തി നാല്പതുകളിൽ വൈദികപഠനം എം. ഡി. സെമിനാരിയിലേക്ക് മാറ്റിയപ്പോൾ 1943–ൽ അഞ്ചാം പട്ടമുള്ള ഒരു ശെമ്മാശനായ ഞാൻ സെമിനാരി വിദ്യാർത്ഥിയായി ചേർന്നു. പത്തനാപുരം ദയറാധിപൻ തോമ്മാ മാർ ദീവ ന്നാസ്യോസാണ് എന്നെ സെമിനാരിയിലേക്ക് അയച്ചത്.


**എൻ. ജെ. തോമസ് റമ്പാൻ**

യോഗ്യതയും പരിചയവുമുള്ള അദ്ധ്യാപ കരുടെ കീഴിലെ പഠനം വിജ്ഞാനകരവും രസകരവും ആത്മചൈതന്യ ധന്യവുമായി രുന്നു. ചെറിയമഠത്തിൽ സ്കറിയാ മല്പാൻ,

വി. കെ. മാത്യൂസ്, ഡീക്കൻ കെ. പീലിപ്പോസ്, ഫാ. കെ. ഡേവിഡ്, എ. എം. വർക്കി എന്നിവരായിരുന്നു അദ്ധ്യാപകർ. ഒന്നും രണ്ടും വർഷങ്ങളിലെ സഹപാഠികളുടെ പേരുവിവരം 1943-ൽ ചെറിയമഠത്തിൽ അച്ചൻ പ്രസിദ്ധീകരിച്ച റിപ്പോർട്ടിൽ ഉണ്ട് (അത് അന്യത്ര). ഇവരിൽ നവതി കഴിഞ്ഞ ഞാനും കടമ്മനിട്ട ഫാ. കെ. സി. ജേക്കബുമേ ഇന്ന് ജീവിച്ചിരിപ്പുള്ളു. മറ്റു കോളജുകളിലെപ്പോലെ തന്നെയായിരുന്നു പാഠ്യപദ്ധതിയും പരീക്ഷയും എല്ലാം. മാർക്കിന്റെ അടിസ്ഥാനത്തിൽ ഒന്നു രണ്ടു വർഷങ്ങളിൽ സമ്മാനം കിട്ടിയവരിൽ ഞാനും ഉൾപ്പെടുന്നു. പ്രസംഗ പരിശീലനം, പള്ളി സന്ദർശനം, ഭവന സന്ദർശനം, എസ്കേർഷൻ മുതലായവയും നടത്തി വന്നു. വള്ളത്തിലൂടെയുള്ള രണ്ടു ദിവസം നീളുന്ന ഒരു പരുമല എസ്കേർഷന്റെ ചുമതല എനിക്കായിരുന്നു. പ്രസംഗത്തെ വിമർശിക്കാം. എതിർക്കാം. അഭിനന്ദിക്കാം. ഒടുവിൽ അദ്ധ്യക്ഷൻ ഉപസംഹരിക്കും. പരുമലയാത്ര കഴിഞ്ഞാൽ എല്ലാവരും അതേപ്പറ്റി ഉപന്യാസം എഴുതി മല്പാനു കൊടുക്കണം.

അന്ന് ഇന്നത്തെപ്പോലെ ത്രിദിന ധ്യാനങ്ങളുണ്ട്. ഒന്നാം വർഷം ബഥനിയിലെ തേവോദോസ്യോസ് തിരുമേനിയും രണ്ടാം വർഷം ഇലഞ്ഞിക്കൽ ഇ. പി. ജേക്കബും ആണ് ധ്യാനം എടുത്തത്.

ഞങ്ങൾക്ക് സെമിനാരി പഠനം പൂർത്തിയാക്കാൻ സാധിച്ചില്ല. 33 മാസം കഴിഞ്ഞപ്പോൾ വീണ്ടും സമുദായക്കേസ് ശക്തി പ്രാപിച്ചു. സെമിനാരി പൂട്ടി. "ഈ സഭയുടെ ഭാവി എന്ത്?!!" എന്നു ചിന്തിച്ചുകൊണ്ട് അദ്ധ്യാപകർ ഞങ്ങളോട് വിടപറഞ്ഞു.

എന്റെ സുറിയാനി പഠനം തുടരാൻ എന്നെ തോമ്മാ മാർ ദീവന്നാസ്യോസ് മൂവാറ്റുപുഴയിൽ ഔഗേൻ മാർ തീമോത്തിയോസിന്റെ അടുക്കലേയ്ക്ക് അയച്ചു. ഒരു കൊല്ലം കൊണ്ട് പഠനം കഴിഞ്ഞു തിരുമേനിയുടെ അനുഗ്രഹവും കൊണ്ട് തിരിച്ചെത്തി. ഇന്ന് വളർന്ന് പന്തലിച്ച സെമിനാരിക്ക് ഈ വൃദ്ധന്റെ ആത്മാർത്ഥത നിറഞ്ഞ ആശംസകൾ.

## സഹപാഠികളിൽ മറുകര കടന്നവർക്കു ഭൂരിപക്ഷം

കാനഡയിലുള്ള അയിരൂർ കുറ്റിക്കണ്ടത്തിലെ റമ്പാൻ ലാസറസ് ഒ. ഐ. സി. കോർഎപ്പിസ്ക്കോപ്പാ തന്റെ സെമിനാരി പഠനകാലത്തെ (1955–58) ഗുരുകുലവാസം എന്ന് വിശേഷിപ്പിച്ചുകൊണ്ട് എഴുതുന്നത്:

ഓർമ്മച്ചെപ്പിന്റെ മൂടി തുറക്കട്ടെ. ധാരാളം ഓർമ്മകൾ പച്ചപിടിച്ച് കിടക്കുന്നു. അവയിൽ ചിലതു മാത്രം.

1954-ൽ വൈദികസെമിനാരി ഇന്റർവ്യൂ ബോർഡിന്റെ മുമ്പിൽ ബഥനിയുടെ നോമിനിയായ ചാക്കോ സാധു വിറയാർന്ന പാദങ്ങളുമായി


ലാസറസ് റമ്പാൻ

കടന്നുചെന്നു. ചുറ്റും പകച്ചു നോക്കി. സുപ്രസിദ്ധ പ്രസംഗകർ എം. വി. ജോർജ്ജ് ശെമ്മാശൻ (മാർ ഒസ്ത്താത്തിയോസ്) ടി. ജെ. ജോഷ്വാ ശെമ്മാശൻ, താത്വികൻ കെ. എം. അലക്സാണ്ടർ ശെമ്മാശൻ, ഭക്തനായ എൻ. എ യോഹന്നാൻ മല്പാൻ എന്നിവർ നിരന്നിരിക്കുന്നു. അവർ എന്നേയും തുറിച്ചുനോക്കുന്നു. മൊട്ടത്തല, വട്ടക്കഴുത്തു വെട്ടിയ ജൂബാധാരി, കറമ്പൻ - ഒരു പപ്പരാസി - രസിച്ചിട്ടില്ലെന്ന് അവരുടെ കണ്ണുകൾ പറഞ്ഞു.

'ഭൂവിലശേഷം ചൊല്ല്' കല്പന. ദൈവം നൽകിയ സ്വരത്തിൽ ചൊല്ലി. ഇന്ന ലേഖനം വായിക്ക്. സ്പഷ്ടമായി നിർത്തി വായിച്ചു. പിന്നെ അല്ലറ ചില്ലറ ചോദ്യങ്ങൾ. "പൊയ്ക്കോ!!" ഇന്റർവ്യൂ കഴിഞ്ഞു. ഹാവൂ! പ്രവേശനം കിട്ടുമോ ആവോ? സർവ്വത്ര ആശങ്ക.

തള്ളിക്കളഞ്ഞില്ല. ചാക്കോ സാധു എന്ന മൊട്ടത്തലയന്റെ മിടുക്കല്ല നിശ്ചയം; ബഥനിയുടെ ബലം. സെമിനാരിയിൽ പ്രവേശനം ലഭിച്ചിരിക്കുന്നു. സ്തോത്രം! എന്റെ വ്യക്തിത്വത്തിനു കിട്ടിയ മാർക്ക് പൂജ്യമായിരുന്നെന്ന് പിന്നീട് അറിഞ്ഞു.

പിന്നത്തെ 4 വർഷം. ക്ലാസ്സിൽ എപ്പോഴും ഒന്നാമൻ. പ്രസംഗ പരിശീലനത്തിൽ ഒന്നാമൻ, എക്കാറായിൽ ഒന്നാമൻ. 'സെമിനാരി പ്രീച്ചർ' പദവി ലഭിച്ചു. സെമിനാരിയിൽ നിന്ന് 58-ൽ വിടപറയുമ്പോൾ ബ. ജോഷ്വാ അച്ചൻ പറഞ്ഞ വാക്കുകൾ ഇതാണ്. "കൊമ്പന്റെ പിന്നാലെ മോഴ എന്ന കണക്കെ ചാക്കോ സാധുവിനെ ഓർക്കുമ്പോൾ പ്രഗല്ഭ വാഗ്മിയായ ജ്യേഷ്ഠൻ കെ. സി. തോമസച്ചൻ (മാർ മക്കാറിയോസ്) തെളിച്ച അതേ പാതയിൽ തന്റെ പ്രാഗല്ഭ്യം തെളിയിച്ച ചാക്കോ സാധു ഞങ്ങൾക്ക് ഒരു മുതൽകൂട്ടായിരുന്നു!!" ഗുരുവിന്റെ അഭിനന്ദന വാക്കുകൾ ഉള്ളിൽ തട്ടി. അതു ജോഷ്വാ അച്ചനുമായി ഉണ്ടായ ഒരു പ്രത്യേക ആത്മബന്ധത്തിന്റെ ഫലമോ എന്നറിയില്ല. ജോഷ്വാ ശെമ്മാശൻ വിവാഹിതനായി സെമിനാരിയിൽ ആദ്യം വന്ന അവസരത്തിൽ അനുമോദന പ്രസംഗം നടത്തിയതും, ആദ്യത്തെ കുഞ്ഞു ജനിച്ചപ്പോൾ ആശുപത്രിയിൽ കുട്ടിയെ കണാൻ എന്നെ കൊണ്ടുപോയതും ഒരു വ്യക്തിബന്ധത്തിന്റെ സൂചനയല്ലേ?

**ബാച്ചിലെ സുഹൃത്തുക്കൾ:-** പ്രായമുള്ളവരുടെ ഒരു ബാച്ചായിരുന്നു ഞങ്ങളുടേത്. എം. എ. വർഗീസ് പണിക്കർ (സിറിൽ റമ്പാൻ, കുണ്ടറ)

ഇ. കെ. കോശി (കോശി റമ്പാൻ, പരുമല), കെ. മത്തായി (മാർ എപ്പി ഫാനിയോസ്), പി. എ. ശമുവേൽ (ബേസിൽ ദയറാ), ടി. എസ്. തോമസ് (തെങ്ങുംതോട്ടം, റാന്നി), ഡിസൂസാ (ബ്രഹ്മവാർ - പത്തനംതിട്ട കോളജ് പ്രൊഫസർ), വർഗീസ് ഉമ്മൻ (വിളക്കുപാട്ടം, മാന്നാർ), കെ. കെ. വർ ഗീസ് (വെങ്ങോല, കോര വർഗീസ് അച്ചൻ ജർമ്മനി) മിക്കവരും സഭാ ജീവിതത്തിൽ നല്ല വ്യക്തിമുദ്ര പതിച്ചു കടന്നുപോയി. ബലഹീനനായ ഞാൻ മാത്രം കാനഡാ മഞ്ഞിൽ ഇന്നും ഓടിക്കൊണ്ടിരിക്കുന്നു, മേലിൽ നിന്നു വിളി വരുന്നതു വരെ.

**നാലു വർഷം:** ഉഗ്ര പ്രതാപിയായ വട്ടക്കുന്നേൽ തിരുമേനിയുടെ ആഴ മേറിയ ക്ലാസ്സുകൾ - പുറമെ അദ്ദേഹത്തോടൊപ്പം കളിക്കുന്ന ബാഡ്മിന്റൺ, "ഭൂമിയെ വെട്ടിയില്ലെങ്കിൽ ഭൂമി ചൊരുക്കുമെടോ" എന്നു പറഞ്ഞ് അദ്ദേഹത്തോടൊപ്പം പയറിനു വാരമെടുക്കുന്ന ഞങ്ങൾ, തോട്ടികൾ നിത്യേന ശുചീകരണം ചെയ്യുന്ന കക്കൂസുകൾ, സെമിനാരിയുടെ താഴ്വാരത്തിലെ കുളത്തിൽ കൊച്ചുതൊട്ടികൾ മുക്കിഎടുത്ത് 'ഓരുവെള്ളത്തിലുള്ള' കുളി; സാമ്പത്തികപ്രയാസം രൂക്ഷമായപ്പോൾ രണ്ടു നേരവും കഞ്ഞിയും കടലയും കഴിച്ച കാലത്ത് പാറേട്ട് ഈവാനിയോസ് തിരുമേനി വന്ന് "പിള്ളേർക്ക് ഒരു നേരം ചോറു ആക്കണം" എന്നു പറഞ്ഞ് പണം ഏല്പിച്ചുപോയത്, കേസ് തോറ്റാൽ, പാത്രിയർക്കീസ് പക്ഷം സെമിനാരി കയ്യേറിയാൽ, സെമിനാരിയുടെ വിലപ്പെട്ട പുസ്തക സഞ്ചയം നഷ്ടപ്പെട്ടുപോകാതിരിപ്പാൻ ഞങ്ങൾ തലച്ചുമടുകളായി പുസ്തകങ്ങൾ ചുമന്ന് വട്ടക്കുന്നേൽ വീട്ടിൽ എത്തിച്ചത്. ഇങ്ങനെ വറ്റാത്ത ഒട്ടേറെ ഓർമ്മകൾ.

ഇരുപക്ഷത്തേയും സമാധാനകാംക്ഷികൾ കോട്ടയം കുരിശുപള്ളിയിൽ സത്യഗ്രഹം നടത്തിയകാലം. സത്യഗ്രഹം കൊഴുത്തു, സമരപ്പന്തലിൽ ജനപ്രവാഹം, അന്നൊരിക്കൽ ബഥനിയുടെ മാർ തേവോദോസ്യോസ് കൊടുങ്കാറ്റുപോലെ സെമിനാരിയുടെ മുന്നിൽ, ഏലിയാ ചാപ്പലിന്റെ വരാന്തയിലേക്ക് ഓടിക്കയറി. പ്രിൻസിപ്പൽ വട്ടക്കുന്നേൽ തിരുമേനി കതകു തുറന്ന് സ്വീകരിച്ചു. എന്തെങ്കിലും സംഭവവികാസങ്ങൾ ഉണ്ടോ എന്നറിവാൻ കുട്ടികളായ ഞങ്ങൾ ഓടി വരാന്തയിൽ എത്തി. കുശലപ്രശ്നങ്ങൾക്ക് മെനക്കെടാതെ ഇടിമുഴക്കം പോലെ ഒരു ചോദ്യം - "മെത്രാച്ചാ തത്വം വേണോ മണ്ണു വേണോ?" ആകസ്മികമായി


**മാർ തേവോദോസ്യോസ്**

വന്ന ചോദ്യത്തിന്റെ മുമ്പിൽ വട്ടക്കുന്നേൽ തിരുമേനി ഒന്നു പകച്ചുനിന്നു. ചോദ്യം വീണ്ടും ആവർത്തിച്ചു. ചോദ്യം കേട്ടില്ലേ? "തത്വം വേണം." "എന്നാലിറങ്ങാൻ തയ്യാറാവൂ എന്റെ കൂടെ, നമുക്കീ മണ്ണു വേണ്ട; തത്വവുമായി നമുക്ക് കുടിലുകൾ കെട്ടി താമസിക്കാം. ജനം നമ്മുടെ കൂടെ ഉണ്ടാവും." അഹോ ആ ശബ്ദം ഇന്നും ചെവിയിൽ മുഴങ്ങുന്നു.

പാത്രിയർക്കീസ് പക്ഷം മണർകാട്ട് അസോസിയേഷൻ കൂടി പുതിയ ഭാരവാഹികളെ തെരഞ്ഞെടുത്ത വിജയലഹരിയിൽ സെമിനാരി പടിക്കൽ എത്തിയ കാറുകൾ ആവേശപൂർവ്വം വിലകുറഞ്ഞ പരിഹാസ സ്വരത്തിൽ ആക്ഷേപിച്ചു, "വട്ടക്കുന്നേൽ കുട്ടച്ചാ......" ആ പരിഹാസത്തെ പുഛമായി കരുതി റോഡുവശത്തേക്ക് അല്പം കൂടി ഇറങ്ങി നിന്ന് ആക്രോശിക്കുന്നവരുടെ നേരെ കൈവീശി പുഞ്ചിരിച്ച് ശത്രുവിനെ എങ്ങനെ നേരിടണമെന്ന് ഞങ്ങളെ പഠിപ്പിച്ചു.

ചാപ്പലിലേക്ക് കടന്നുപോകുമ്പോൾ സ്നേഹവാനായ മല്പാനച്ചന്റെ ഒരു തട്ടും തലോടലും പിച്ചും ഏല്ക്കാത്ത കുട്ടികൾ ഉണ്ടാവില്ല. എം. വി. ജോർജ്ജ് ശെമ്മാശൻ അമേരിക്കൻ പഠനം കഴിഞ്ഞുവന്ന കാലം ആയിരുന്നതുകൊണ്ട് പാശ്ചാത്യവേദം മുഴുവനും സജീവമായി നിന്നിരുന്നതിനാൽ കപ്പദോക്യൻ പിതാക്കന്മാരേക്കാൾ കൂടുതൽ എമിൽ ബ്രൂണറേയും പോൾ ടിലിക്കിനേയും ഒക്കെ വിദ്യാർത്ഥികളുടെ തലയിൽ അക്കാലത്ത് അടിച്ചു കയറ്റാൻ ശ്രമിച്ചിരുന്നു. വെളിമ്പ്രദേശത്തു കൊണ്ടുപോയി പ്രാർത്ഥിപ്പിക്കുകയും, മരച്ചോട്ടിൽ രചിച്ച "ലാസ്സറിനെ മറക്കല്ലെ", "ദൈവസ്നേഹമെ എന്നെ നവ്യമാക്കണേ" തുടങ്ങിയ പാട്ടുകൾ ചൊല്ലി പഠിപ്പിക്കുകയും ചെയ്യുമായിരുന്നു. ഇന്ന് അദ്ദേഹം ഓർത്തഡോക്സിയുടെ ഈടുറ്റ വക്താവും സഭയുടെ അഭിമാനഭാജനമായ മെത്രാപ്പോലീത്തായുമാണ്.

സാമ്പത്തിക പ്രതിസന്ധി അലട്ടിയ സെമിനാരിയ്ക്കു വേണ്ടി ഇടവകതോറും "തെണ്ടൽ പിരിവു" നടത്താൻ വിദ്യാർത്ഥികളെ അയയ്ക്കുമായിരുന്നു. മൂന്നു വർഷം എന്റെ കൂടെ പിരിവിനിറങ്ങിയ സ്നേഹിതൻ ഒരു പി. എം. കുറിയാക്കോസ് ആയിരുന്നു. ഇന്നദ്ദേഹം തുമ്പമൺ ഭദ്രാസനത്തിന്റെ മാർ ക്ലീമ്മിസായി മാറി. സെമിനാരിയിൽ തുടങ്ങിയ ആ ആത്മബന്ധം ഇന്നും ഞങ്ങൾ അഭംഗം തുടരുന്നു.

ഇനിയും ഒരു പിടി മധുരസ്മരണകൾ കൂടി ഉണ്ട്. വിസ്തരഭയത്താൽ ചുരുക്കുന്നു. അന്ന് സെമിനാരി ഞങ്ങൾക്ക് വീടായിരുന്നു, ഗുരുകുലമായിരുന്നു. ആ ബന്ധത്തിന്റെ അടിവേരുകൾ ആഴത്തിൽ ചൂഴ്ന്നിറങ്ങിയതാണ്. ഇന്നു സകല പ്രൗഢികളോടും വൈദിക വിദ്യാഭ്യാസത്തിന്റെ ഈടുറ്റ നേതൃത്വത്തോടും നടത്തപ്പെടുന്ന ഞങ്ങളുടെ "പഠിത്തവീടിന്" എന്റെ ഭാവുകാശംസകൾ!!

## സെമിനാരിയിൽ ഒമ്പത് വർഷം പഠിച്ച റമ്പാൻ

ദൈവശാസ്ത്ര പണ്ഡിതനും മാവേലിക്കര മിഷൻ ട്രയിനിംഗ് സെന്റർ പ്രിൻസിപ്പലും മിഷൻ ബോർഡിന്റെ ഉപ ചുമതലക്കാരനുമായ നഥനിയേൽ റമ്പാച്ചൻ എഴുതുന്നു:

"ജോണേ, വിശുദ്ധ പിതാക്കന്മാർ ചവിട്ടിക്കയറിയ പഴയസെമിനാരിയുടെ ചവിട്ടുപടികളാണ് നീയും ചവിട്ടിക്കയറുന്നത് എന്ന് ഓർത്തുകൊള്ളണം" എന്ന വചനം സെമിനാരി പഠനത്തിനായി യാത്ര പറഞ്ഞിറങ്ങിയപ്പോൾ പുതുപ്പാടിയിൽ പിന്നീട് കബറടങ്ങിയ വന്ദ്യ യോഹന്നാൻ അച്ചന്റേതായിരുന്നു. സെമിനാരി പഠന കാലഘട്ടങ്ങളിലെല്ലാം എന്നെ ഓർമ്മിപ്പിച്ച വാക്കുകൾ. എന്റെ ജീവിതത്തിന് ഊടുംപാവും നെയ്യുവാൻ പ്രേരിപ്പിച്ച വചനങ്ങൾ. 1977–1981 വരെ ബി.ഡി. വിദ്യാർത്ഥിയായും 1992–94 വരെ എം.റ്റി.എച്ച്. വിദ്യാർത്ഥിയായും 2000–2003 വരെ ഡി.റ്റി.എച്ച്. വിദ്യാർത്ഥിയായും ഒമ്പതു വർഷം സെമിനാരിയിൽ താമസിച്ചു പഠിക്കുവാൻ അവസരം കിട്ടിയത് മഹാഭാഗ്യം തന്നെ. ഇത്രയും കാലം സെമിനാരിയിൽ പഠിച്ച മറ്റു വല്ലവരും സഭയിൽ ഉണ്ടോ എന്ന് തോന്നുന്നില്ല. മൂന്നു ഡിഗ്രികൾക്കു വേണ്ടിയും എഴുതിയ പ്രബന്ധങ്ങൾ സംബന്ധിച്ച് ഗൈഡു ചെയ്തത് എന്നെ വളരെയധികം സ്വാധീനിക്കുകയും ഞാൻ ഏറ്റവും ബഹുമാനിക്കുകയും ചെയ്യുന്ന വൈസ് പ്രിൻസിപ്പൽ വന്ദ്യ ഡോ. ജേക്കബ് കുര്യനച്ചനാണ്.

തികച്ചും പ്രശാന്തമായ, പരിപാവനത്വം നിറഞ്ഞു നില്ക്കുന്ന ഒരാശ്രമാന്തരീക്ഷമാണ് സെമിനാരിയിൽ ഞാൻ അനുഭവിച്ചത്. പ്രഭാതത്തിലും മദ്ധ്യാഹ്നത്തിലും സന്ധ്യാവേളയിലും ചാപ്പലിൽ നിന്നുയരുന്നതും ആത്മികോഷ്മളത ഉദ്ദീപിപ്പിക്കുന്നതുമായ മണിനാദം ചിട്ടയായും താളാത്മകമായും അനുതാപസ്പർശിയായും പാടുന്ന ആരാധനാ ഗീതങ്ങളുടെ ഭക്തിസാന്ദ്രത തളംകെട്ടി നില്ക്കുന്ന പശ്ചാത്തലം; പുണ്യവാന്മാരായ മഹാപുരോഹിതന്മാർ അന്ത്യവിശ്രമം കൊള്ളുന്ന കബറിടങ്ങളുടെ സാന്നിദ്ധ്യം നല്കുന്ന പ്രേരണകൾ; നിരന്തരമായുള്ള സഭാപിതാക്കന്മാരുടെ സാന്നിദ്ധ്യം; മഹാത്മാക്കളായ ഗുരുശ്രേഷ്ഠന്മാരുടെ നല്ല ജീവിതവും ക്ലാസ്സുകളും പകർന്നു നല്കിയ ഉൾക്കാഴ്ച്ചകൾ, വിജ്ഞാന വികാസം, ആത്മികപോഷണം, സാമൂഹിക പ്രതിബദ്ധതയിൽ പ്രതിജ്ഞാബദ്ധരാകാനുള്ള പ്രേരണ; നിശബ്ദത നിറഞ്ഞു നില്ക്കുന്നതായ മനോ



**നഥനയേൽ റമ്പാൻ**

ഹരമായ ചാപ്പലിലെ വിശുദ്ധ മദ്ബഹായിലും കബറിടങ്ങളിലും ആരുമറിയാതെ ചെലവിട്ട മൗനത്തിന്റെ നിമിഷങ്ങൾ. എല്ലാം നൽകിയ ആ ധന്യമായ അനുഭവങ്ങളുടെ സ്മരണ നൽകുന്ന ആത്മസന്തോഷം അനല്പമാണ്.

കത്തോലിക്കരുടേതല്ലാത്ത സെമിനാരികളിൽ ഏറ്റവും പഴക്കമുള്ളതും നല്ല നിലവാരം പുലർത്തുന്ന അദ്ധ്യാപകരും വിദ്യാഭ്യാസവും ഉള്ളതുമായ ഓർത്തഡോക്സ് സെമിനാരി മുൻ പ്രിൻസിപ്പൽ ലോകപ്രശസ്ത വേദശാസ്ത്രജ്ഞനായ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്, വൈസ് പ്രിൻസിപ്പൽ ഫാ. ഡോ. ടി. ജെ. ജോഷ്വ, ഇപ്പോൾ പ്രിൻസിപ്പലായിരിക്കുന്ന ബഹുമുഖ പ്രതിഭയായ ഫാ. ഡോ. കെ. എം. ജോർജ്ജ് തുടങ്ങിയവരുടെ നേതൃത്വത്തിൽ രാജ്യാന്തര രംഗത്ത് അറിയപ്പെടുകയും ഉയർത്തപ്പെടുകയും ചെയ്തിരിക്കുന്നു. ചിരസ്മരണ ഉയർത്തുന്ന അനേക ചരിത്ര മുഹൂർത്തങ്ങൾക്ക് സാക്ഷ്യം വഹിച്ച സെമിനാരിയുടെ ചരിത്രം ഉൾതുടിപ്പോടും ലക്ഷ്യബോധത്തോടും കൂടി എഴുതിയ കെ. വി. മാമ്മനെ പ്രത്യേകം അനുമോദിക്കുന്നു.

വിശുദ്ധന്മാരെ രൂപപ്പെടുത്തിയെടുക്കുന്ന താബോറായി, വിജ്ഞാനികളെ വാർത്തെടുക്കുന്ന ആധുനിക ഗുരുകുലമായി സെമിനാരി വളർന്നു വരട്ടെ. ഭാവിയിൽ സ്വയംഭരണാധികാരമുള്ള ഒരു യൂണിവേഴ്സിറ്റിയായി തീരുമെന്ന ചിരകാല സ്വപ്നം ദൈവം നിറവേറ്റിത്തരട്ടെ.

## ഫാ. ജോൺ ജോസഫ് ചാലാശ്ശേരി

(കോട്ടയം ഭദ്രാസനത്തിലെ ഒരു പ്രമുഖ ഇടവകയായ പുതുപ്പള്ളി നിലയ്ക്കൽ പള്ളി വികാരിയായി നല്ല സേവനം അനുഷ്ഠിക്കുന്ന ചെറുപ്പക്കാരനും ഊർജ്ജസ്വലനും ഉത്സാഹിയുമായ ഫാ. ജോൺ ജോസഫ് ചാലാശ്ശേരിൽ, വൈദികസെമിനാരിയിൽ 1990–1994 കാലഘട്ടത്തിൽ പഠിച്ചപ്പോൾ തനിക്കു ലഭിച്ച അറിവും അനുഭവങ്ങളും നന്മകളും ഈ ചെറിയ ലേഖനത്തിൽ അയവിറക്കുകയാണ്.)

വൈദികസെമിനാരിയിൽ ഞാൻ ഒന്നര ദശാബ്ദം മുമ്പ് പഠിച്ചതു സംബന്ധിച്ച കാര്യങ്ങൾ വരമൊഴിയിലാക്കാൻ എന്റെ ഇടവകാംഗം കൂടിയായ കെ. വി. മാമ്മൻ ആവശ്യപ്പെട്ടതുമൂലം സാധാരണഗതിയിൽ മറന്നുപോകാനിടയുള്ള പല കാര്യങ്ങൾ വേണ്ടവിധം ഓർക്കാനും സഭയെപ്പറ്റിയും സഭാ സാരഥികളെപ്പറ്റിയും സെമിനാരിയെപ്പറ്റിയും മറ്റും അഭിമാനം കൊള്ളാനും ഒരവസരം ലഭിക്കുകയാണുണ്ടായത്. അതിൽ എനിക്ക് അനല്പമായ സന്തോഷമുണ്ട്. സ്മരണകൾ ജീവിതത്തിന്റെ നിലനില്പിനു തന്നെ അനിവാര്യമാണല്ലോ. യേശുക്രിസ്തുവിനെക്കുറിച്ചുള്ള ധന്യ സ്മരണകളാണല്ലോ ക്രിസ്തീയ ജീവിതം ശരിയായി നയിക്കാൻ

വേണ്ട സൽപ്രേരണകൾ നൽകുന്നതെന്നും ഓർക്കണം. ഒരു കാരണവർ പിൻഗാമികളെ സന്മാതൃകകളിലൂടെ വേണ്ടവിധം പരിശീലിപ്പിച്ച് തറവാടിന്റെ ഐശ്വര്യസമൃദ്ധമായ പുരോഗതിയ്ക്ക് അടിസ്ഥാനമിടുന്നതുപോലെ സഭാനാഥൻ വൈദികരെ വളർത്തിയെടുത്തു സഭയാകുന്ന തറവാടിന്റെ ചുമതല ഏല്പിക്കുകയാണെന്നും പറയുന്നതിൽ യുക്തിഭംഗം ഒന്നുമില്ല.

വൈദ്യപരിശീലനവും വൈദിക പരിശീലനവും ഒരു നാണയത്തിന്റെ രണ്ടു വശങ്ങളാണ്. 'ഞാൻ നിങ്ങളെ മനുഷ്യരെ പിടിക്കുന്നവരാക്കും' എന്നുള്ള തിരുവചനം വൈദ്യനേയും വൈദികനെയും സംബന്ധിച്ച് ഒരുപോലെ പ്രസക്തവും പ്രാധാന്യവുമുള്ളതുമാണ്. ഇരു കൂട്ടരിൽ നിന്നും ജനം നന്മ പ്രതീക്ഷിക്കുന്നു. അത് സഫലമാകണമെങ്കിൽ രണ്ടു പേർക്കും പഠനവും നല്ല പരിശീലനവും കൂടിയേ തീരൂ. നല്ല പരിശീലനം ലഭിക്കണമെങ്കിൽ ഉത്തമന്മാരായ ഗുരുക്കന്മാർ വേണം. അവരാണ് സ്ഥാപനത്തേക്കാൾ വലുത്. ഗുരു പ്രകാശവും ശിഷ്യൻ പ്രകാശം പ്രതിഫലിപ്പിക്കുന്നവനുമാണ്.

നമ്മുടെ പഴയസെമിനാരിയും ഓർത്തഡോക്സ് വൈദികസെമിനാരിയും പഴമയുടെയും പുതുമയുടെയും പ്രതീകങ്ങളാണ്. പഴയസെമിനാരി പഴയനിയമം പോലെയും പുതിയ വൈദികസെമിനാരി പുതിയനിയമം പോലെയുമെന്നു പറയാം. പഴയനിയമത്തിൽ നിന്ന് പുതിയനിയമത്തിലേക്ക് വരിക എന്നു ചുരുക്കം. പഠനത്തിന്റെ ആദ്യത്തെ രണ്ടു വർഷങ്ങളിൽ പഴയ നാലുകെട്ടും രണ്ടാം നിലയും ഒക്കെ സ്വാധീനം ചെലുത്തുന്നു. തുടർന്നുള്ള രണ്ടു വർഷങ്ങളിൽ പുതിയ കെട്ടുംമട്ടും പരിശീലനത്തിന്റെ ഭാഗമായി മാറുന്നു. തുടർന്നുള്ള പരിശീലന കാലത്ത് സ്വന്തം മാതാവിനെപ്പോലെ കൂടുതൽ സ്വാധീനം ചെലുത്തുന്ന ചാപ്പലിൽ നിന്നു വിശുദ്ധി, ഭക്തി, വിശ്വാസം, അനുസരണം മുതലായ മൂല്യങ്ങൾ നേടാൻ സഹായിക്കുന്നു. ചാപ്പലിൽ അന്ത്യവിശ്രമം കൊള്ളുന്ന പുണ്യ പിതാക്കളുടെ സാന്നിദ്ധ്യവും പ്രാർത്ഥനയും വിദ്യാർത്ഥികളിൽ ധാർമ്മിക രൂപാന്തരത്തിന്റെ അനുഭവം ഉളവാക്കുന്നു. മല്പാൻ പാരമ്പര്യത്തിന്റെ അവിസ്മരണീയ അനുഭവങ്ങൾ ഭാവി മല്പാന്മാരെ വാർത്തെടുക്കാൻ സഹായിക്കുന്നു. ചാപ്പലിലെ അനുഷ്ഠാന കർമ്മങ്ങളും പ്രബോധനങ്ങളും ശുശ്രൂഷകളും രൂപാന്തരത്തിന്റെ പുതിയ പാഠങ്ങൾ നൽകുന്നു. സെമിനാരി ചാപ്പൽ മല്പാൻ പാരമ്പര്യത്തിന്റെ മഹത്വവും കിരീടവുമാണ്.

പരിശീലനത്തിന്റെ രണ്ടാംഭാഗം ഭോജനശാലയാണ്. സെമിനാരിയിലെ യാഗശാലയും ഭോജനശാലയും വിഭവങ്ങളും രുചികളും അരുചികളും തന്മയത്വത്തോടും സഹകരണത്തോടും മേശയ്ക്കു ചുറ്റും കാവലിരിക്കുന്നു. മൂപ്പുമുറകളും മാമൂലുകളും പാരമ്പര്യങ്ങളും ഒക്കെ ഇവിടെ അര

ങ്ങേറുന്നു. പരിശീലനഘട്ടം മൂപ്പുമുറയ്ക്കു പെരുമാറാൻ ഞങ്ങളെ പഠിപ്പിച്ചു. തീൻമേശയിലെ കരുതലും സൗഹൃദവും അടുപ്പവും വലിയ ഒരനുഭവം തന്നെയായിരുന്നു.

പരിശീലനത്തിന്റെ മൂന്നാം ഭാഗം ലൈബ്രറിയാണ്. 'അക്ഷരം കൊല്ലുന്നു; ആത്മാവ് ജീവിപ്പിക്കുന്നു' എന്ന് ചില മടിയന്മാരും മഠയന്മാരും ഉപദേശം നൽകും. വീഴാതെ സൂക്ഷിക്കണം. ഗ്രന്ഥസമുച്ചയങ്ങളിൽ ഒളിച്ചിരിക്കുന്ന അറിവിന്റെ അമൃത് കൈക്കലാക്കുക എന്നത് ദുഷ്കരം. വിജ്ഞാനികൾക്കു വളരാം. വിജ്ഞാനമാഗ്രഹമില്ലാത്തവർക്കു തളർന്നുറങ്ങാം. അഭിമാനകരമായ ലൈബ്രറി 1990-94 കാലഘട്ടത്തേക്കാൾ ബഹുദൂരം മുന്നേറിയിരിക്കുന്നു.

ഞങ്ങളുടെ പരിശീലനകാലത്തെ കൂടുതൽ ധന്യമാക്കിയത് ശ്രേഷ്ഠ ഗുരുക്കന്മാരുടെ സാന്നിദ്ധ്യവും അവരുടെ വിശുദ്ധ ജീവിത മാതൃകകളുമാണ്. എൻ. കെ. കോരുത് മല്പാൻ പരിശുദ്ധാത്മാവിന്റെ ഒരു കിന്നരമായിരുന്നു. നൈർമല്യം, ജീവിതവിശുദ്ധി, വാത്സല്യം, ആത്മാർത്ഥത, നിഷ്കളങ്കത എന്നിവയുടെ ആകെത്തുകയായിരുന്നു മല്പാന്മാരുടെ മല്പാനായിരുന്ന അദ്ദേഹം. ഗുരുക്കന്മാരുടെ ഗുരുവും ശ്രേഷ്ഠന്മാരിൽ ശ്രേഷ്ഠനും ആണ് ഫാ. ഡോ. ടി. ജെ. ജോഷ്വ. ഇന്നും പരിശുദ്ധാത്മാവ് അദ്ദേഹത്തിന്റെ വാക്കും നാക്കും നോക്കും വേണ്ടവിധം എടുത്തുപയോഗിക്കുന്നതിൽ ഒരാത്മ സന്തോഷം ഉണ്ട്. കൃത്യനിഷ്ഠ, അച്ചടക്കം, അഭിമാനബോധം, ഉത്സാഹശീലം, കുലീനത്വം, വിജ്ഞാനാർജന താല്പര്യം, പ്രസംഗ പരിശീലനം മുതലായവ അച്ചന്റെ സാന്നിധ്യം മൂലം ഞങ്ങളിൽ ഉണ്ടായി.

പഠിക്കാനായി സെമിനാരിയിൽ ചേരുന്നതിനു മുമ്പ് പാമ്പാടി തിരുമേനിയുടെ യഥാർത്ഥ ശിഷ്യനായ അഭി. ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനിയുടെ കീഴിലുള്ള പരിശീലനം കോട്ടയം ഭദ്രാസനത്തിൽ നിന്നുള്ള വൈദിക വിദ്യാർത്ഥികളുടെ ആത്മവീര്യവും, സേവനാസക്തിയും വിശുദ്ധിയും വളരാൻ സഹായിച്ചു. തിരുമേനിയുടെ യാമപ്രാർത്ഥനകളും നോമ്പും ഉപവാസവും സന്മാതൃകകളും പൗരസ്ത്യ ശ്രേഷ്ഠാചാര്യന്മാരുടെ രീതികളും വിശുദ്ധ ജീവിത നിഷ്ഠകളും എല്ലാം ഞങ്ങളിൽ വൻ സ്വാധീനം ചെലുത്തിയതിൽ ഞങ്ങൾ ഏറെ ധന്യരാണ്.

സെമിനാരി വിദ്യാർത്ഥികളുടെ കാര്യത്തിൽ മാത്യൂസ് പ്രഥമൻ ബാവാ ചെലുത്തിയ ശ്രദ്ധയും സൂക്ഷ്മതയും ഞങ്ങളെ സഭാസ്നേഹത്തിൽ കൂടുതൽ ഉറപ്പിച്ചു എന്ന് എടുത്തു പറയേണ്ടതുണ്ട്. ഞങ്ങൾ എല്ലാ വർഷവും പഠനാരംഭത്തിൽ ദേവലോകത്തു ചെന്ന് ബാവായെ സന്ദർശിച്ച് അനുഗ്രഹം പ്രാപിക്കുമായിരുന്നു. മാത്യൂസ് രണ്ടാമൻ ബാവാ സെമി

നാരിയിൽ എത്തി സൗഹൃദം പങ്കിട്ടിരുന്നു.

അഭിവന്ദ്യരായ ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ്, ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്, ഡോ. തോമസ് മാർ മക്കാറിയോസ് എന്നീ അതിശ്രേഷ്ഠാചാര്യന്മാരുടെ ആഴമായ അറിവും സൽപെരുമാറ്റങ്ങളും സമഭാവനയും, ഉത്തമ മാതൃകകളും ഒരിക്കലും വിസ്മരിക്കാനാവാത്ത അളവിൽ ഞങ്ങൾക്ക് അളന്ന് തന്നിരുന്നു എന്ന് സാഭിമാനം അനുസ്മരിക്കുന്നു.

ഞങ്ങളുടെ ബാച്ചിൽ "അടവച്ച മുപ്പത് മുട്ടകളിൽ" 29 ഉം വിരിഞ്ഞു. ഒന്ന് മദ്ബഹായിൽ എത്താതെ ഹൈക്കോടതിയിൽ ചേക്കേറി പരിലസിക്കുന്നു. ഒരാൾ – അലക്സിയോസ് മാർ യൗസേബിയോസ് – മേല്പട്ടക്കാരനായി അമേരിക്കയിൽ എത്തിയിരിക്കുന്നു. മറ്റൊരു യോഗ്യനായ വൈദികൻ മെത്രാനാകുമെന്നാണ് ഞങ്ങളുടെ പ്രതീക്ഷ. ഞങ്ങളിൽ ആരും അതിമിടുക്കന്മാരായിരുന്നു എന്ന് പറയുന്നില്ല. അതേസമയം ആരും അത്ര മണ്ടന്മാരുമായിരുന്നില്ല. ഞങ്ങൾക്ക് സെമിനാരി സമ്മാനിച്ചത് അതുല്യമായ ദൈവാനുഗ്രഹവും ഗുരുത്വവും ആണെന്നു സാക്ഷിക്കട്ടെ.



**ഫാ. ജോൺ ജോസഫ്**

# 21

# പി. സി. ഏബ്രഹാമും പഴയസെമിനാരിയും

പഴയസെമിനാരിയുമായി ബാല്യം മുതലെ വളരെ അടുത്തു ബന്ധപ്പെട്ടിരുന്ന പി. സി. ഏബ്രഹാമിനെപ്പോലെയുള്ള മറ്റൊരു സമുന്നത സഭാനേതാവ് ഇന്നു മലങ്കരസഭയിൽ ഇല്ല. എൺപതു വർഷം മുമ്പ് സെമിനാരി ചാപ്പലിലെ ആരാധനയിൽ പങ്കെടുക്കുകയും സണ്ടേസ്കൂൾ പഠിക്കുകയും ചെയ്ത കോട്ടയത്തെ ചില പ്രമുഖ കുടുംബങ്ങളിലെ കുട്ടികളുടെ കൂട്ടത്തിൽ ഏബ്രഹാമും ഉൾപ്പെടുന്നു. എറികാട്ടു കുഞ്ചപ്പൻ, ഉപ്പൂട്ടിൽ കുര്യച്ചൻ, കരോട്ടു കുഞ്ചപ്പൻ, പടിഞ്ഞാറേക്കര പി. കെ. ചാക്കോച്ചൻ, എറികാട്ട് ഇ. ഐ. ജോസഫ്, കെ. സി. മാമ്മൻ മാപ്പിള മുതലായവരുടെ മക്കളാണ് അവിടെ പഠിച്ചിരുന്നത്. ഏബ്രഹാമും സഹോദരി ഏലമ്മയും, എറികാട്ട് ജോണിയും മറ്റും സഹപാഠികളായിരുന്നുവെന്ന് ഏബ്രഹാം 2009 ജൂലൈ 22-ന് ഒരഭിമുഖ സംഭാഷണത്തിൽ പറഞ്ഞു. അന്ന് ശനിയാഴ്ച തോറും നടന്നുവന്ന വേദപഠന ക്ലാസ്സിനു വാളക്കുഴിയിൽ മാർ സേവേറിയോസ് മെത്രാപ്പോലീത്താ (പിന്നീട് റീത്തിൽ പോയി) ആയിരുന്നു നേതൃത്വം നൽകിയിരുന്നത്. ക്ലാസ്സ് തീരാറാകുമ്പോൾ മിക്ക ദിവസങ്ങളിലും വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് തിരുമേനിയും ഗീവർഗീസ് രണ്ടാമൻ ബാവായും ഇറങ്ങി വന്ന് തങ്ങളെ സന്ദർശിക്കുകയും വേദപഠന ക്ലാസ്സുകളേക്കാൾ അന്ന് തങ്ങൾക്കിഷ്ടമായിരുന്ന കേക്ക് സസന്തോഷം നൽകുകയും ചെയ്തിരുന്നു എന്ന് ഏബ്രഹാം പറഞ്ഞു.

വട്ടശ്ശേരിൽ തിരുമേനി കാലം ചെയ്യുമ്പോൾ ഏബ്രഹാമിനു 12 വയസ്സുണ്ടായിരുന്നു. ശവസംസ്കാര ശുശ്രൂഷയിൽ വൻ ജനക്കൂട്ടം ഉണ്ടായിരുന്നു എന്നും താൻ ജനക്കൂട്ടത്തിന്റെ തിക്കിലും തരിക്കിലും പെട്ട് വിഷമിച്ചുവെന്നും ഇതു കണ്ടുനിന്ന തന്റെ മാതൃസഹോദരൻ കെ. സി. ഈപ്പൻ ഉടനെ പോലീസിന്റെ സഹായത്തോടെ തന്നെ സെമിനാരിയുടെ വരാന്തയിൽ കൊണ്ടാക്കിയെന്നും തന്നിമിത്തം ശുശ്രുഷകൾ ശരിക്കു കാണാൻ കഴിഞ്ഞു എന്നും ഒട്ടും മറവി പിടികൂടിയിട്ടില്ലാത്ത ഏബ്രഹാം അനുസ്മരിച്ചു.

സഭാ സേവന രംഗത്തു വന്നശേഷം സഭാ സെക്രട്ടറി, ട്രസ്റ്റി മുതലായ നിലകളിൽ കഴിഞ്ഞ 60 വർഷത്തിനിടയിൽ സെമിനാരിയുടെ വളർച്ചയുടെ വിവിധ ഘട്ടങ്ങളിൽ അടുത്തിടപെടാനും സ്റ്റാഫംഗങ്ങളോട് സൗഹൃദം പുലർത്താനും പല കാര്യങ്ങൾ ചെയ്യാനും സാധിച്ചു എന്നും ഇപ്പോൾ വളർന്നു വികസിച്ച സെമിനാരി സഭയുടെ അഭിമാനത്തിന്റെ ഒരു കനക ധ്വജമാണെന്നും അവറാച്ചായൻ സംതൃപ്തിയോടെ വിശേഷിപ്പിച്ചു.

**അനുബന്ധം**

# നാഗ്പൂർ വൈദികസെമിനാരി വളർച്ചയുടെ പാതയിൽ

(പതിനഞ്ചു വർഷം മുമ്പ് ആരംഭിച്ചതും ഇന്ത്യയുടെ മധ്യഭാഗത്തു മലങ്കരസഭയുടെ വികസനത്തിന്റെയും വളർച്ചയുടെയും പ്രതീകമെന്ന നിലയിൽ പ്രശോഭിക്കുന്നതുമായ നാഗ്പൂർ സെന്റ് തോമസ് സെമിനാരിയെപ്പറ്റി കർമ്മധീരനായ പ്രിൻസിപ്പൽ ഫാ. ഡോ. റജി മാത്യു തിരിഞ്ഞുനോക്കുകയാണ്. ഞാൻ 50 വർഷം മുമ്പ് നാഗ്പൂരിൽ പഠിക്കുമ്പോൾ നമ്മുടെ സഭയ്ക്ക് അവിടെ ഒരു കോൺഗ്രിഗേഷനോ ഇടവകയോ ഒന്നും ഇല്ലായിരുന്നു. അന്നു ഞങ്ങൾ ആംഗ്ലിക്കൻ പള്ളിയിലെ ഞായറാഴ്ച ആരാധനയിലായിരുന്നു സംബന്ധിച്ചു വന്നത്. – എഡിറ്റർ കെ. വി. മാമ്മൻ)

ഒന്നര ദശാബ്ദം മുമ്പ് നാഗ്പൂർ സെന്റ് തോമസ് ഓർത്തഡോക്സ് വൈദികസെമിനാരി ഭാരതത്തിന്റെ മധ്യഭാഗത്തു രൂപംകൊണ്ടപ്പോൾ അത് ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ അഖിലേന്ത്യാ വീക്ഷണാടിസ്ഥാനത്തിലുള്ള വൈദിക പരിശീലന ചരിത്രത്തിൽ അഭിമാനകരമായ ഒരു പുതിയ അധ്യായം എഴുതിച്ചേർക്കുകയായിരുന്നു. ബാഹ്യകേരള ഇടവകയുടെ ആത്മിക ആവശ്യങ്ങൾ അന്യൂനം നിറവേറ്റുന്നതിനും സഭയുടെ ദൗത്യം വിവിധ സംസ്ഥാനങ്ങളിൽ ജനിച്ചു വളർന്ന സഭാംഗങ്ങളെ വേണ്ടവിധത്തിൽ മനസ്സിലാക്കുന്നതിനും മിഷൻ പ്രവർത്തനങ്ങളുടെ ചുക്കാൻ പിടിക്കുന്നതിനാവശ്യമായ സമുന്നത വൈദികരെ പരിശീലിപ്പിക്കുന്നതിനും ആധ്യാത്മിക പ്രസ്ഥാനങ്ങളെ ശക്തമാക്കുന്നതിനും ഒരു വൈദികസെമിനാരിക്ക് വളരെയധികം കാര്യങ്ങൾ ചെയ്യാൻ സാധിക്കുമെന്ന് അനുഭവങ്ങൾ സാക്ഷിക്കുന്നു.

ആശയ സംവേദന രംഗത്തെ പുത്തൻ സാധ്യതകൾ ഫലപ്രദമായി പ്രയോജനപ്പെടുത്തി സഭാവിശ്വാസവും പാരമ്പര്യങ്ങളും വേണ്ടവിധത്തിൽ പഠിപ്പിക്കുന്നതിനും തദ്വാരാ ജനങ്ങൾക്ക് അർത്ഥവത്തായ ധന്യജീവിതം നയിക്കുന്നതിനും സഹായകരമായ മാർഗ്ഗനിർദ്ദേശങ്ങൾ നൽകുകയും പുതിയ തലമുറയെ ധർമ്മപഥത്തിലൂടെ നയിക്കുകയും ചെയ്യുക എന്നതാണല്ലോ ഒരു വൈദികസെമിനാരിയുടെ പ്രധാന ചുമതലകളിൽ ഒന്ന്.

മലങ്കരസഭയിലെ അംഗങ്ങൾ ലോകത്തിന്റെ മിക്ക ഭാഗങ്ങളിലും വിവിധ തുറകളിൽ പ്രവർത്തിക്കുന്നതുകൊണ്ട് സഭയും ആഗോളാടിസ്ഥാ

നത്തിൽ അതിന്റെ അസ്തിത്വം പ്രകടമാക്കുന്നുണ്ടെന്നുള്ള വസ്തുത ശുഭോദർക്കമാണ്. സഭാംഗങ്ങൾ എവിടെയായിരുന്നാലും ആരാധനയ്ക്ക് പ്രാമുഖ്യം നൽകുന്നതിനാൽ ആരാധനാലയങ്ങളും രൂപംകൊള്ളുന്നുണ്ട്. തന്നിമിത്തം സഭയ്ക്ക് ഒരു വലിയ അളവിൽ ഒരാഗോള വീക്ഷണം ഉണ്ടായിട്ടുണ്ടെന്ന് സ്വാഭാവികമായും അഭിമാനിക്കാൻ കഴിയും. ഈ വ്യാപകമായ വളർച്ചയേയും അതതു രാജ്യങ്ങളിലെ ഭാഷയേയും സംസ്കാരത്തേയും ഇതര സ്ഥിതിഗതികളെയും മുൻകണ്ട് സഭാ ശുശ്രൂഷയ്ക്കുവേണ്ടി വൈദികരെയും അവൈദികരെയും പരിശീപ്പിക്കേണ്ടതും കാലഘട്ടത്തിന്റെ ഒഴിച്ചുകൂടാനാവാത്ത ആവശ്യമായിട്ടുണ്ട്.

ഈ പ്രശ്നം 1994–ലെ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് കണക്കിലെടുത്ത് അതിനെപ്പറ്റി പഠിക്കാൻ ഒരു ആറംഗ കമ്മറ്റിയെ നിയോഗിക്കുകയും പ്രസ്തുത കമ്മറ്റി 1995–ൽ സമർപ്പിച്ച റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ അക്കൊല്ലം ജൂലൈയിൽ സമ്മേളിച്ച സുന്നഹദോസ് കേരളത്തിനു വെളിയിൽ പ്രവർത്തിക്കുന്നതിനാവശ്യമായ വൈദികരെ പരിശീലിപ്പിക്കാൻ ഒരു സെമിനാരി വേണമെന്ന് നിശ്ചയിക്കുകയും ചെയ്തു. അത് സഭയുടെ ആധുനിക വളർച്ചയുടെയും വിശാല വീക്ഷണത്തിന്റെയും പ്രതീകമായി എന്നു പറയുന്നതാവും ഏറെ ശരി. പുതിയ സെമിനാരിക്കാര്യ ചർച്ചയിൽ സഭയുടെ വികസനത്തെ സംബന്ധിച്ച അതിരില്ലാത്ത ആഗ്രഹവും ആവേശവും ഉണ്ടായിരുന്ന പ്രഗത്ഭരായ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് രണ്ടാമൻ, ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ്, ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് എന്നിവർ നേതൃത്വം നൽകിയിരുന്നു. കൽക്കട്ടാ ഭദ്രാസനാസ്ഥാനമായ ഭിലായ് സെന്റ് തോമസ് ആശ്രമത്തിൽ സെമിനാരി ആരംഭിക്കാമെന്നു പറഞ്ഞ് ഡോ. സ്തേഫാനോസ് മാർ തേവോദോസിയോസ് പച്ചക്കൊടി കാട്ടിയപ്പോൾ 1995–ലെ സ്ലീബാ പെരുന്നാൾ ദിനമായ സെപ്തംബർ 14–ന് സെമിനാരി ശകടം നീങ്ങിത്തുടങ്ങി.

1996–ലെ എപ്പിസ്കോപ്പൽ സുന്നഹദോസ് സെമിനാരിക്ക് സ്വയംഭരണ പദവി നൽകി, ഡോ സ്തേഫാനോസ് മാർ തേവോദോസിയോസിനെ പ്രിൻസിപ്പലായും ഫാ. ബിജേഷ് ഫിലിപ്പിനെ വൈസ് പ്രിൻസിപ്പലായും ഫാ. ഫിലിപ്പ് കുരുവിളയെ ഡീൻ ഓഫ് അഡ്മിനിസ്ട്രേറ്റീവായും നിയമിച്ചു. മാർ തേവോദോസിസോസ് പ്രിൻസിപ്പലായി 1999 മധ്യവേനൽ അവധി വരെ ഭിലായിൽ സെമിനാരി പ്രവർത്തിച്ചു.

### നാഗ്പൂരിലേക്ക്

സെമിനാരിയുടെ പ്രവർത്തനം നാഗ്പൂരിൽ നിന്ന് ഇരുപത്തഞ്ച് കിലോമീറ്റർ അകലെയുള്ള കൽമേശ്വർ എന്ന സ്ഥലത്ത് പതിനഞ്ചേക്കർ സ്ഥലം

വാങ്ങി അങ്ങോട്ടു മാറ്റാൻ തീരുമാനിച്ചപ്പോൾ അതു സെമിനാരിക്കുണ്ടായ പുരോഗതിയുടെ പുതിയ ഘട്ടമായി.

പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ 1997 ഡിസംബർ 10-നു കൊടുംതണുപ്പിനെ അവഗണിച്ച് പുതിയ സെമിനാരി കെട്ടിടത്തിനു സസന്തോഷം തറക്കല്ലിട്ടു. 1999 ജൂലൈ 9-ന് സെമിനാരി നാഗ്പൂരിലേക്ക് മാറ്റി. ഫാ. ഡോ. റെജി മാത്യുവിനെ പ്രിൻസിപ്പലായി നിയമിച്ചു. കൽമേശ്വറിലെ കെട്ടിടത്തിന്റെ പണിതീരാഞ്ഞതിനാൽ നാഗ്പൂർ സെന്റ് ജോർജ്ജ് പള്ളിയുടെ പാഴ്സനേജിലും, മുറികളിലുമായി ഒരു സെമസ്റ്റർ കാലം സെമിനാരി പ്രവർത്തിച്ചു. ഇക്കാലത്ത് സെമിനാരിയെ സഹായിച്ച നാഗ്പൂർ സെന്റ് ജോർജ്ജ് ഇടവകയെയും വികാരിയായിരുന്ന ഫാ. ഏബ്രഹാം ജോർജ്ജ് പാറമ്പുഴയെയും നന്ദിയോടെ ഓർക്കുന്നു.

1999 നവംബർ 9-ന് സെമിനാരി കൽമേശ്വറിലേക്ക് മാറ്റി. അന്നത്തെ ശ്രേഷ്ഠ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസിന്റെ (ഇന്നത്തെ പ. ബാവാ) മുഖ്യകാർമ്മികത്വത്തിലും ഡോ. സ്തേഫാനോസ് മാർ തേവോദോസിയോസ്, പ. സുന്നഹദോസ് സെക്രട്ടറി തോമസ് മാർ അത്താനാസ്യോസ്, ഗീവർഗീസ് മാർ കൂറിലോസ് എന്നിവരുടെ സഹകാർമ്മികത്വത്തിലും 1999 ഡിസംബർ 7-നു ഹോസ്റ്റൽ ബിൽഡിംഗിന്റെ കൂദാശ നിർവഹിച്ചു.

ഫലമുള്ള ഓറഞ്ചു മരങ്ങൾ ചുറ്റും താലമെടുത്തു നിൽക്കുന്ന സെമിനാരി വക പതിനഞ്ച് ഏക്കർ സ്ഥലത്ത് ഓറഞ്ചിനു പുറമെ ഗോതമ്പ്, കപ്പ, സൊയാബീൻ എന്നിവയും പച്ചക്കറികളും കൃഷി ചെയ്യുന്നു. സെമിനാരിയിലേക്കാവശ്യമായ ഗോതമ്പും പച്ചക്കറികളും ഉല്പാദിപ്പിക്കുന്നതിനു പുറമെ കുറെയൊക്കെ വിൽക്കാനും സാധിക്കുന്നു. ഫാ. ഫിലിപ്പോസ് മാത്യു (വേണാട്ട്) ഇതിന്റെ ചുമതല വഹിക്കുന്നു. ചിത്രശലഭത്തിന്റെ ആകൃതിയിലാണ് സെമിനാരി രൂപകല്പന ചെയ്തിരിക്കുന്നത്. എൺപത് മുറികളുള്ള ഈ വമ്പിച്ച ഇരുനിലക്കെട്ടിടം ചിത്രശലഭത്തിന്റെ ഇരു ചിറകുകളായി പ്രേക്ഷകനു തോന്നും. സെമിനാരിയുടെ കേന്ദ്രമായ ചാപ്പലിന്റെ ശിലാസ്ഥാപനം 2002 ഒക്ടോബർ 29-നു ഡോ. സ്തേഫാനോസ് മാർ തേവോദോസിയോസ് നിർവഹിച്ചു. ചാപ്പൽ പണിയുടെ ചെലവിന്റെ വലിയ ഒരു ഭാഗം ദുബായ് സെന്റ് തോമസ് ഇടവക സംഭാവന ചെയ്തതാണ്. പ. മാത്യൂസ് ദ്വിതീയൻ ബാവാ, ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, ഗീവറുഗീസ് മാർ കൂറിലോസ് എന്നിവരുടെ സഹകരണത്തിൽ 2004 ഫെബ്രുവരി 19-നു ചാപ്പലിന്റെ കൂദാശ നിർവഹിച്ചു. മാർ തേവോദോസിയോസ് ചാപ്പലിൽ പ്രഥമ വി. കുർബാന അർപ്പിച്ചു.

## പാഠ്യാനുബന്ധ പ്രവർത്തനങ്ങൾ

എല്ലാ വർഷവും ജനുവരിയിൽ പ്രവേശന പരീക്ഷയും, ഇന്റർവ്യൂവും നടത്തി ബിരുദധാരികളെ സെമിനാരിയിൽ എടുക്കുന്നു. ഈ വർഷം 47 പേരാണു പഠിക്കുന്നത്. ജൂലൈ 3-ന് പ. മാർത്തോമ്മാ ശ്ലീഹായുടെ 'ദുഖ്റോനോ' പെരുനാളിൽ ആരംഭിക്കുന്ന അധ്യയനവർഷം ഏപ്രിൽ 30-ന് അവസാനിക്കുന്നു. രണ്ട് സെമസ്റ്ററുകളുള്ളതാണ് അക്കാദമിക്ക് വർഷം. പിതാക്കന്മാരുടെ 'സത്യവിശ്വാസം' മുറുകെ പിടിച്ചുകൊണ്ടു തന്നെ കാലഘട്ടത്തിന്റെ വെല്ലുവിളികളെ നേരിടുവാനും യുവാക്കളെ സെമിനാരി സജ്ജരാക്കുന്നു. അതിരാവിലെ അഞ്ചുമണിക്ക് 'രാത്രി പ്രാർത്ഥന'യോടെ ആരംഭിക്കുന്ന ദിവസം രാത്രി 9.30-ന് 'സൂത്താറ'യോടെയാണ് അവസാനിക്കുന്നത്. ബുധനാഴ്ചകളിൽ ധ്യാനവും എല്ലാ ഞായറാഴ്ചയും വ്യാഴാഴ്ചയും വി. കുർബാനയും നടത്തുന്നു. ആരാധനയ്ക്കു മലയാളം, ഇംഗ്ലീഷ്, ഹിന്ദി ഭാഷകൾ ഉപയോഗിക്കുന്നു. 11,000-ൽ പരം പുസ്തകങ്ങളും, 60-ഓളം പ്രസിദ്ധീകരണങ്ങളുമുള്ളതാണ് സെമിനാരിയുടെ 'ഫാ. ഡോ. വി. സി. സാമുവൽ ലൈബ്രറി.' ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ പേരിലുള്ള ലൈബ്രറി കെട്ടിടം അബുദാബി സെന്റ് ജോർജ്ജ് പള്ളിയാണ് സ്പോൺസർ ചെയ്തത്. പഴയസെമിനാരിയിൽ ഇവിടത്തെ വിദ്യാർത്ഥികൾ ഒരു സെമസ്റ്റർ പഠനം നടത്തുന്നുണ്ട്.

## ഫീൽഡ് വർക്ക്

1999-ൽ വിദ്യാർത്ഥികൾക്കായി 'പ്രായോഗിക പരിശീലനവും' ആരംഭിച്ചു. അഞ്ചു വർഷം നീളുന്ന പഠനത്തിന്റെ ഭാഗമായി അവരെ ഒരു വർഷക്കാലം വിവിധ 'മിഷൻ കേന്ദ്ര'ങ്ങളിലേക്ക് ചിട്ടയായി അയച്ചുവരുന്നു. ബൈബിൾ പരിഭാഷ, ഭാഷാപരിശീലനം, ബാലഭവനങ്ങൾ, ഗ്രാമ വികസന പദ്ധതികൾ, ആശ്രമങ്ങൾ, ആശുപത്രികൾ, ദുരിതാശ്വാസ പ്രവർത്തനങ്ങൾ, പുനരധിവാസ കേന്ദ്രങ്ങൾ, ചേരികൾ, ഡയലോഗ് സെന്ററുകൾ, തെരഞ്ഞെടുത്ത ഇടവകകൾ എന്നിങ്ങനെ പല മേഖലകളിലെ പ്രവർത്തനങ്ങളിൽ വിദ്യാർത്ഥികൾ പങ്കാളികളാകുന്നു.

## മിഷൻ ഔട്ട്റീച്ച്

ദീപാവലി, ക്രിസ്തുമസ്, മധ്യവേനൽ അവധിക്കാലങ്ങളിൽ സെമിനാരി വിദ്യാർത്ഥികൾ ഒ. വി. ബി. എസിനു നേതൃത്വം നൽകുന്നു. അൻപതിൽപരം പള്ളികളിൽ ഒരാഴ്ചയാണ് ഒ. വി. ബി. എസ്. നടത്തുന്നത്. ബൈബിൾ ക്ലാസ്സുകൾ, വിവിധ ഭാഷയിലുള്ള ഗാനങ്ങൾ, ധ്യാനങ്ങൾ, ലഘു വിനോദയാത്രകൾ എന്നിവ വിദ്യാർത്ഥികൾ ക്രമീകരിച്ചിരിക്കുന്നു. ദീർഘകാലം ഇതിന് നേതൃത്വം നൽകിയത് ബഹു. നൈനാൻ കെ. ജോർ

ജ്ജച്ചനാണ്. ഇപ്പോൾ ബഹു. കുര്യൻ തോമസച്ചൻ ചുക്കാൻ പിടിക്കുന്നു.

സെറാമ്പൂർ യൂണിവേഴ്സിറ്റിയുടെ ബി. സി. എസ്. ഡിഗ്രി കോഴ്സാണ് സെമിനാരിയിൽ ആദ്യം ആരംഭിച്ചത്. 2003-ൽ ബി. ഡി. അഫിലിയേഷൻ ലഭിച്ചു. മധ്യഭാരതത്തിൽ സെറാമ്പൂർ യൂണിവേഴ്സിറ്റി അഫിലിയേഷൻ ഉള്ള ഏക സെമിനാരിയാണിത്. ഭാവിയിൽ ജബൽപൂർ, അലഹബാദ് സെമിനാരികളുമായി യോജിച്ച് എം. റ്റി. എച്ച്. പഠനത്തിന് സംവിധാനമുണ്ടാക്കണമെന്നാഗ്രഹിക്കുന്നു. ഡോ. ഷാജി പി. ജോണച്ചനാണ് സെമിനാരിയുടെ രജിസ്ട്രാർ.

### ബിരുദദാനം

പ. സുന്നഹദോസ് നിർദ്ദേശിച്ചിട്ടുള്ള മാനദണ്ഡങ്ങൾ പൂർത്തിയാക്കിയവർക്ക് ജി. എസ്. ടി. ബിരുദം നൽകുന്നു. പ്രഥമ ബിരുദദാനം 2004 ഫെബ്രുവരി 18-നു മാത്യൂസ് ദ്വിതീയൻ ബാവാ നിർവ്വഹിച്ചു. ഡോ. കാൾ ക്രിസ്ത്യൻ ഫെൽമി (ജർമ്മനി) മുഖ്യാതിഥി ആയിരുന്നു. അടുത്ത കോൺവൊക്കേഷൻ 2009 ഒക്ടോബർ 7-നു നടക്കും. ന്യൂയോർക്ക് സെന്റ് വ്ളാഡിമേഴ്സ് സെമിനാരി പ്രിൻസിപ്പൽ ഫാ. ഡോ. ജോൺ ബേർ മുഖ്യപ്രഭാഷണം നടത്തും.

### പുതിയ ഉദ്യമങ്ങൾ

സെറാമ്പൂർ യൂണിവേഴ്സിറ്റിയുടെ അത്മായ ക്രിസ്ത്യൻ നേതാക്കൾക്കുള്ള ഒരു വർഷ ഡിപ്ലോമ (Dip CS), B. C. S, B. D. എന്നീ മൂന്ന് കോഴ്സുകൾ ഈ സെമിനാരിയിൽ നടത്തുന്നു. എക്യുമെനിക്കൽ സാഹോദര്യത്തിനുദാഹരണമായി ഒരു മാർത്തോമ്മാ സഭാംഗം ഇപ്പോൾ ബി. ഡി. വിദ്യാർത്ഥിയാണ്. മുൻപറഞ്ഞ കോഴ്സുകൾക്ക് ഇതര സഭാംഗങ്ങൾക്കും ചേരാവുന്നതാണ്. ഒരു പെൺകുട്ടിയും ഇവിടെ പഠിക്കുന്നുണ്ട്. അയ്മേനികൾക്കുള്ള ഓൺലൈൻ കോഴ്സുകളും ഇംഗ്ലീഷിലുള്ള ദൈവശാസ്ത്ര പുസ്തക പരമ്പരയും നടത്താൻ തീരുമാനമായിട്ടുണ്ട്. ഫാ. ബിജേഷ് ഫിലിപ്പും, ഫാ. ഡോ. ജോർജ്ജ് പുലിക്കോട്ടിലും ഇതിന്റെ പ്രാരംഭ പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരിക്കുകയാണ്.

### 1. പ്രേരണാ നികേതൻ

വിവിധ ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് സെമിനാരി നേതൃത്വം നൽകുന്നു. ഗ്രാമങ്ങളിലെ കുട്ടികൾക്ക് വാരാന്ത്യങ്ങളിൽ ക്ലാസ്സ് നടത്തുന്നുണ്ട്. ബുദ്ധിമാന്ദ്യമുള്ള കുട്ടികൾക്കായി 2001-ൽ സെമിനാരിക്കടുത്ത് മറ്റൊരു കാമ്പസിൽ ഒരു സ്കൂൾ ആരംഭിച്ചു. 50-ൽപരം കുട്ടികൾക്ക് പരിശീലനം നൽകുന്നു. കൽക്കട്ടാ ഭദ്രാസനത്തിലെ ഫാ. കെ. എസ്. ജോർജ്ജ് ഇപ്പോൾ ഇതിന് നേതൃത്വം നൽകുന്നു. ഗ്രാമീണ യുവാക്കൾ

ക്കുള്ള തയ്യൽ പരിശീലനവും പരിഗണനയിലാണ്. എല്ലാ വർഷവും ഗ്രാമീണർക്കായി മെഡിക്കൽ ക്യാമ്പുകൾ നടത്തുന്നുണ്ട്. കുവൈറ്റിലെ മാർ ഗ്രീഗോറിയോസ് പള്ളിയുടെ സഹായത്താൽ 2004-ൽ നടത്തിയ നേത്രപരിശോധനാ ക്യാമ്പിൽ 50-ൽപരം പേർക്ക് കണ്ണടകളും 150-ൽ പരം പേർക്ക് മരുന്നുകളും സൗജന്യമായി നൽകി.

### 2. പ്രസിദ്ധീകരണങ്ങൾ

2002 മുതൽ 'സഹയാത്ര' എന്ന ഉന്നത നിലവാരമുള്ള ഇംഗ്ലീഷ് ദ്വൈമാസിക പ്രസിദ്ധീകരിക്കുന്നു. സഭയുടെ വിശ്വാസങ്ങൾ, പാരമ്പര്യം എന്നിവ ചർച്ച ചെയ്യുന്നതോടൊപ്പം സഭയെക്കുറിച്ചുള്ള യുവതലമുറയുടെ പ്രതീക്ഷകൾ പങ്കുവെയ്ക്കാനും മാസിക വേദിയാകുന്നു.

### 3. സൺഡേസ്ക്കൂൾ

ബാഹ്യകേരള സൺഡേസ്ക്കൂളിന്റെ ആസ്ഥാനം സെമിനാരിയാണ്. പ്രിൻസിപ്പൽ ഡയറക്ടറും. ബാഹ്യകേരള മേഖലയിലേക്കുള്ള പുസ്തകങ്ങൾ തയ്യാറാക്കുന്നത് സെമിനാരി അധ്യാപകരാണ്. 6-ാം ക്ലാസ്സ് വരെയുള്ള പുസ്തകങ്ങൾ ഇതുവരെ പ്രസിദ്ധീകരിച്ചു കഴിഞ്ഞു.

### 4. പ്രാദേശിക ഭാഷയിലെ ആരാധന

പ്രാദേശിക ഭാഷകളിലേക്ക് പ്രാർത്ഥനകളും, ഗീതങ്ങളും വിവർത്തനം നടത്തുന്നതിനും സെമിനാരി ശ്രമിക്കുന്നു. അദ്ധ്യാപകരും, വിദ്യാർത്ഥികളും, ബാഹ്യകേരളത്തിലെ വിവിധ സ്ഥലങ്ങളിൽ യുവജനങ്ങളെ അവരുടെ പ്രാദേശിക ഭാഷകളിൽ പുസ്തകം തർജ്ജമ ചെയ്ത് ആരാധന നടത്തുന്നതിന് പരിശീലിപ്പിക്കുന്നു. സെമിനാരി തയ്യാറാക്കിയ ഹിന്ദി ആരാധന പ്രശംസ നേടിയിട്ടുണ്ട്. ബഹു. നൈനാൻ കെ. ജോർജ്ജച്ചന്റെ നേതൃത്വത്തിൽ ഇതിനായി ഒരു ടീം പ്രവർത്തിക്കുന്നു.

### 5. കോൺഫറൻസുകൾ

സെമിനാരി യുവജനങ്ങൾക്കായി നേതൃത്വ പരിശീലന ക്ലാസ്സുകൾ നടത്താറുണ്ട്. മദ്ബഹാ ശുശ്രൂഷകർക്കുള്ള പരിശീലനം, ഗായകസംഘ പരിശീലനം തുടങ്ങിയവയും തുടർച്ചയായി നടന്നുവരുന്നു.

എല്ലാ വർഷവും അവധിക്കാലത്ത് യുവതീയുവാക്കൾക്കായി Orthodox Diaspora Youth Meet എന്ന ദൈവവിളി സമ്മേളനം നടത്താറുണ്ട്. തടാകം ആശ്രമം, ഭിലായി അരമന, ബാംഗ്ലൂർ, പൂനെ, നാഗ്പൂർ എന്നിവിടങ്ങളിലായി നടത്തിയ യുവജനസമ്മേളനം ഈ വർഷം നടന്നത് സെക്കന്ദ്രബാദ് സെന്റ് ആൻഡ്രൂസ് കത്തീഡ്രലിലാണ്. 105 യുവതീയുവാക്കൾ സംബന്ധിച്ചു.

### ഗവേണിംഗ് ബോർഡ്

പ. എപ്പിസ്കോപ്പൽ സുന്നഹദോസ് പാസാക്കിയ ഭരണഘടനയുടെ നിയന്ത്രണത്തിലാണ് സെമിനാരി പ്രവർത്തിക്കുന്നത്. പ. കാതോലിക്കാ ബാവാ പ്രസിഡന്റായും, ശ്രേഷ്ഠ നിയുക്തബാവാ പൗലോസ് മാർ മിലിത്തിയോസ് ആക്ടിംഗ് പ്രസിഡന്റായും ബോംബെ ഭദ്രാസനാധിപൻ ഗീവർഗീസ് മാർ കൂറിലോസ് വർക്കിംഗ് പ്രസിഡന്റായും പ്രവർത്തിക്കുന്ന ഗവേണിംഗ് ബോർഡിൽ എല്ലാ ബാഹ്യകേരള മെത്രാപ്പോലീത്തന്മാരും വൈസ് പ്രസിഡന്റുമാരും എല്ലാ ഭദ്രാസനങ്ങളിൽ നിന്നും ഒരു വൈദികനും ഒരു അത്മായ പ്രമുഖനും അംഗങ്ങളുമാണ്. കൂടാതെ സഭയുടെ വൈദികട്രസ്റ്റി, അത്മായ ട്രസ്റ്റി, അസോസിയേഷൻ സെക്രട്ടറി, പഴയ സെമിനാരി പ്രിൻസിപ്പൽ എന്നിവരും ഭരണസമിതിയിൽ ഉൾപ്പെടുന്നു.

### ഫാക്കൽട്ടി

നാഗ്പൂർ സെമിനാരിയിൽ സ്ഥിര അദ്ധ്യാപകരായി ഏഴു പേരാണുള്ളത്. ഫാ. നൈനാൻ കെ. ജോർജ്ജ് (വൈസ് പ്രിൻസിപ്പൽ), ഫാ. ഡോ. ബിജേഷ് ഫിലിപ്പ്, ഫാ. ഡോ. ജോർജ്ജ് പുലിക്കോട്ടിൽ, ഫാ. ഡോ. ഷാജി പി. ജോൺ, ഫാ. ഫിലിപ്പുകുട്ടി മാത്യൂസ് വേണാട്ട്, ഫാ. കുര്യൻ തോമസ് എന്നിവർ പ്രിൻസിപ്പൽ ഫാ. റെജി മാത്യുവിനോടൊപ്പം ഉത്സാഹപൂർവ്വം യോജിച്ചു പ്രവർത്തിക്കുന്നു. ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഡോ. യാക്കോബ് മാർ ഐറേനിയോസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഡോ. യൂഹാനോൻ മാർ മിലിത്തോസ് എന്നിവരും ഫാ. ഏബ്രഹാം ഉമ്മൻ, ഫാ. ഫിലിപ്പ് കുരുവിള, ഫാ. കെ. വി. ഏലിയാസ്, ഫാ. റെജി സി. വർഗീസ്, ഡോ. ഐപ്പ് വർഗീസ്, ഫാ. തോമസ് വർഗീസ് എന്നിവരും വിസിറ്റിംഗ് ഫാക്കൽട്ടിയിൽ പെടുന്നു. റോമിൽ ഡോക്ടറേറ്റ് ചെയ്യുന്ന ഫാ. ഗീവർഗീസ് (റജി) പഠനം മൂലം അവധിയിലാണ്.

സെമിനാരിയുടെ വളർച്ചയെ വളരെയധികം സഹായിച്ച അഭി. അലക്സിയോസ് മാർ യൗസേബിയോസ് ദീർഘകാലം സെമിനാരിയുടെ ബർസാറായും, പ്രായോഗിക പരിശീലനത്തിന്റെ ഡീനായും പ്രവർത്തിച്ചിട്ടുണ്ട്. അഭി. യൂഹാനോൻ മാർ ദീയസ്കോറോസ്, മാത്യൂസ് മാർ തീമോത്തിയോസ് എന്നീ തിരുമേനിമാർ പലയവസരങ്ങളിലും വിസിറ്റിംഗ് പ്രൊഫസറന്മാരായി പ്രവർത്തിച്ചിട്ടുണ്ട്. മൂന്നു പേരെയും സെമിനാരിയുടെ അഭിനന്ദനങ്ങൾ അറിയിക്കുന്നു.

### ഉപസംഹാരം

പതിനഞ്ചു വർഷം കൊണ്ട് ഒരു സെമിനാരി കെട്ടിപ്പടുക്കുക എന്നത്

ശ്രമസാധ്യമല്ല. എങ്കിലും പ. മാർത്തോമ്മാശ്ലീഹായുടെ മദ്ധ്യസ്ഥത യാലും പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ അനുഗ്രഹത്താലും ഉദാരമായ സമീപനത്താലും നാഗ്പൂർ സെമിനാരി ഇന്ത്യയിലെ മറ്റേത് സെമിനാരിയോടൊപ്പം പ്രവർത്തിക്കുവാൻ സജ്ജീകരണങ്ങൾ ആയി ട്ടുണ്ട്. പത്തു വർഷമായി ത്യാഗമനോഭാവത്തോടെ പ്രവർത്തിക്കുന്ന കുടുംബസ്ഥരായ അധ്യാപകർക്ക് ഉടനെ വീടുകൾ ഉണ്ടാകണം. സൺ ഡേസ്ക്കൂൾ വിദ്യാർത്ഥികളുടെ നേതൃത്വത്തിൽ സെമിനാരി ക്യാമ്പസിൽ ഒരു കോൺഫറൻസ് സെന്റർ പണിയുന്നതിനായി കാർഡു വഴി ധന ശേഖരണം നടത്തുന്നുണ്ട്. വിദ്യാർത്ഥികളുടെ എണ്ണം വർദ്ധിക്കുന്നതി നനുസരിച്ച് എല്ലാവർക്കും ഒരുമിച്ചിരുന്നു ഭക്ഷണം കഴിക്കുന്നതിന് ഒരു ഭക്ഷണശാലയും അത്യാവശ്യമാണ്. ദിനംപ്രതി പതിനാലു മണിക്കൂർ പവ്വർകെട്ട് മൂലം കുറെ വർഷങ്ങളായി സെമിനാരി വളരെ ബുദ്ധിമുട്ടിലാ യിരുന്നു. ഈ അവധിക്കാലത്ത് നാഗ്പൂരിലുള്ള ഒരു സുഹൃത്ത് അത്യാ ധുനിക രീതിയിലുള്ള വലിയ ഒരു ജനറേറ്റർ സംഭാവന നൽകി സഹാ യിച്ചു.

പ. കാതോലിക്കാ ബാവായുടെയും, ഗവേണിംഗ് ബോർഡ് പ്രസിഡണ്ട് ഗീവർഗീസ് മാർ കൂറിലോസിന്റെയും, എല്ലാ സുന്നഹദോസ് അംഗങ്ങ ളുടെയും, ഉപദേശങ്ങളും, സന്ദർശനങ്ങളും സെമിനാരി കുടുംബത്തിന് ഉന്മേഷം പകരുന്നു. ദൈവവിളിയെപ്പറ്റി ബോധ്യമുള്ള യുവതീയുവാക്ക ന്മാരെ സെമിനാരിയിലേക്ക് അയക്കാനും ഈ അദ്ധ്യാത്മ വിദ്യാലയം സന്ദർശിക്കാനും ഏവരേയും സ്വാഗതം ചെയ്യാൻ സന്തോഷമുണ്ട്.



നാഗ്പൂർ സെമിനാരി ചാപ്പൽ



ഫാ. ഡോ. റജി മാത്യു
(പ്രിൻസിപ്പൽ)



ഫാ. നൈനാൻ കെ. ജോർജ്
(വൈസ് പ്രിൻസിപ്പൽ)

**അനുബന്ധം 1**

# ക്രൈസ്തവ സഭയിൽ കശ്ശീശായുടെ ചുമതലകൾ

**ഇ**ന്നിപ്പോൾ നമ്മുടെ പ്രിയങ്കരനായ ജോർജ്ജ് പൗലോസ് ശെമ്മാശനെ സഭയിലെ ശ്രേഷ്ഠമായ കശ്ശീശാ സ്ഥാനത്തേയ്ക്കുയർത്തിയിരിക്കുകയാണ്. അറിവും പരിജ്ഞാനവും പക്വതയും പരിപാവനമായ ജീവിത നൈർമ്മല്യവും നേടിയിട്ടുള്ളവരെയാണ് കശ്ശീശാ സ്ഥാനത്തേയ്ക്കു നിയോഗിക്കേണ്ടത്. അവരുടെ പ്രായപരിധിയും നിശ്ചയിച്ചിട്ടുണ്ട്. അതനുസരിച്ച് മുപ്പതു വയസ്സു കഴിഞ്ഞവരെ മാത്രമേ കശ്ശീശാ സ്ഥാനത്തേയ്ക്കു നിയോഗിക്കുകയുള്ളു. അതുകൊണ്ടാണ് കശ്ശീശാമാരെ സഭയിലെ 'മൂപ്പന്മാർ' എന്നു വിളിച്ചിരുന്നത്.

കശ്ശീശാ എന്ന സുറിയാനി പദത്തിന് 'ഉണങ്ങിവരണ്ടവൻ' എന്നും അർത്ഥമുണ്ട്. കശ്ശീശാ ഉപവാസത്തിലും പ്രാർത്ഥനയിലും സദാ ജാഗരൂകനായിരിക്കണമെന്നാണ് ആ പദത്തിന്റെ അർത്ഥസൂചന. അവൻ കേവലം ഭക്ഷണപ്രിയനായിരിക്കരുത്.

### കശ്ശീശായുടെ പ്രധാനപ്പെട്ട മൂന്നു ചുമതലകൾ

കശ്ശീശാ ഇടയനും ജനങ്ങൾ ആടുകളുമാകുന്നു. ആകയാൽ സർവപ്രധാനമായി മൂന്നു ചുമതലകളാണ് കശ്ശീശായ്ക്കുള്ളത്. ഒന്നാമത്തെ ചുമതല ആടുകൾക്കു ഭക്ഷണം കൊടുക്കുകയാണ്. ജനങ്ങളാകുന്ന ആടുകൾക്ക് സത്യവിശ്വാസമാകുന്ന ആത്മീയ ഭക്ഷണം നൽകി അവയെ പുഷ്ടിപ്പെടുത്തേണ്ടത് ഇടയന്റെ ചുമതലയാണ്. ആടുകൾക്കു നല്ല ഭക്ഷണപാനീയങ്ങൾ നൽകാത്ത ഒരിടയന് അവയുടെ പാൽ കറന്നെടുത്തുപയോഗിക്കാൻ അവകാശമില്ല.

രണ്ടാമത്തെ ചുമതല ആടുകൾ തമ്മിലുണ്ടാകുന്ന വഴക്കും പിണക്കവും പോരും തമ്മിൽകുത്തും അവസാനിപ്പിച്ച് അവയെ രമ്യപ്പെടുത്തുക എന്നുള്ളതാണ്. ചില മുഷ്ക്കരന്മാരായ മുട്ടാടുകൾ തമ്മിൽ ചിലപ്പോൾ കൊമ്പു കുലുക്കി ചാടിയടുത്ത് ഇടിയും കുത്തും നടത്താറുണ്ട്. അപ്പോൾ ഇടയൻ അവയുടെ നടുവിൽ ചാടി രണ്ടിനെയും പിടിച്ചുമാറ്റി സമാധാനമുണ്ടാക്കണം.

മൂന്നാമത്തെ ചുമതല വഴിതെറ്റിപ്പോകുന്ന ആടുകളെ പിടിച്ചു നേർവഴിയിലേയ്ക്കു കൊണ്ടുവരണം എന്നുള്ളതാണ്. ചില ആടുകൾ വഴിതെറ്റി വല്ല കുഴിയിലും അപകടത്തിലുമൊക്കെ ചാടിയെന്നു വരാം. അവയെ പിടിച്ചുകയറ്റി അപകടത്തിൽ നിന്നും രക്ഷിക്കേണ്ടത് ഇടയന്റെ ചുമതലയാണ്. ഇടയപ്രമുഖരായ മേൽപ്പട്ടക്കാരുടെ അറ്റം വളഞ്ഞ അംശവടി ആ ചുമതലയെ സൂചിപ്പിക്കുന്നതാണ്. ഇടയനായ കശ്ശീശാ ആടുകൾക്കു

വേണ്ടി ആരാധന നടത്തിയാൽ മാത്രം പോരാ, അവയെ നല്ല നിലയിൽ ഭരിക്കുകയും വേണം. കശ്ശീശാ ഇടയനും ഭരണകർത്താവുമാകുന്നു.

അവസാനമായി ജനങ്ങൾക്ക് കശ്ശീശായോടുള്ള ചുമതല കൂടി പറയട്ടെ. ചിലർ വൈദികരെ കുറ്റം പറയാറുണ്ട്. വൈദികർ കുറ്റമില്ലാത്തവരല്ല. അവരും നിങ്ങളെപ്പോലെ സാധാരണ മനുഷ്യരാണ്. തെറ്റും കുറ്റവുമൊക്കെ അവരിലും കാണും. അവയെ നിങ്ങൾ ക്ഷമിക്കുകയും അവരെ സ്നേഹിക്കുകയും ബഹുമാനിക്കുകയും അവർക്കു വേണ്ടി നിരന്തരം പ്രാർത്ഥിക്കുകയും വേണം.

*(1987 ഡിസംബർ 26 നു മെത്രാപ്പോലീത്താ ഓണക്കൂർ സെന്റ് മേരീസ് പള്ളിയിൽ പട്ടംകൊട ശുശ്രൂഷാ മദ്ധ്യേ ചെയ്ത പ്രസംഗം. സമ്പാദകൻ: പി. മത്തായി ഓണക്കൂർ. 1988 ജനുവരിയിലെ ചർച്ച്‌വീക്ക്‌ലിയിൽ നിന്നും)*